# കലാകൗമുദി

ഒക്ടോബർ 28, 1984 | വില: 1 രൂപ 80 പൈസ



**Editor:**
**M.S. Mani**

**Assistant Editors:**
S. Jayachandran Nair
N.R.S. Babu

**Chief Sub-Editors:**
Kallikkadu Ramachandran
E.V. Sreedharan

**Sub-Editors:**
Kusuma kumari
Prasad Lekshmanan
S. Ashok Kumar

**Special Correspondents:**
P. Faziluddin
P.K. Sreenivasan

**Correspondents:**
K. Velappan
E. Ashraf Mohammed
S. Sundar Das

**Artist:**
Namboothiri

**Lay-out Artist:**
S. Rajendran

**Calligraphist:**
Narayana Bhattathiri

**Photographer:**
N. Sankaran Kutty

**Production Supervisor:**
N.V. Rajagopal

**Advertisement Manager:**
V. Salim Kumar

**Circulation Manager:**
K. Sreekumar

**Printer & Publisher:** M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.



**Postal Address:**
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.



Journals of the **Kala Kaumudi Group of Publications:**

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)


# 476







## ചെങ്ങാരപ്പിള്ളി ശ്രദ്ധിച്ചു വായിക്കണം

കലാകൗമുദി 474–ാം ലക്കത്തിൽ ചെങ്ങാരപ്പിള്ളി നാരായണൻപോററിയുടെ, 'തോട്ടം ശങ്കരൻനമ്പൂതിരിയുടെശതാഭിഷേകം' എന്ന ശീർഷകത്തിലുള്ള ഒരു കത്തു്പ്രസിദ്ധീകരിച്ചതായി കണ്ടു. 472–ാം ലക്കം കലാകൗമുദിയിൽവന്ന എൻെറ ലേഖനത്തെ ആസ്പദമാക്കിയാണു് ആ കത്തു്. ലേഖനത്തിലെ മൂന്നാമത്തെ ഖണ്ഡിക ഒന്നുകൂടി ശ്രദ്ധിച്ചു വായിക്കുവാൻ ഞാൻ ചെങ്ങാരപ്പിള്ളിയോടു് അപേക്ഷിക്കുന്നു. 'ശ്രദ്ധിച്ചു'വെന്നതിനു്, അടിവരയിടുകയും ചെയ്യുന്നു. കൊല്ലത്താറ കേശവപ്പണിക്കരാശാനെക്കുറിച്ചു് ഞാൻ പരാമർശിച്ച കൂട്ടത്തിൽ, ആശാൻെറ ഷഷ്ടിപൂർത്തിയോ ശതാഭിഷേകമോ തോട്ടം ശങ്കരൻ നമ്പൂതിരി ആഘോഷിച്ചുവെന്നും ആ സദ്യയിൽ പങ്കുകൊണ്ടുവെന്നും എഴുതിയിട്ടുണ്ടു്. അതിലെ വാചകങ്ങൾ താഴെ ചേർക്കുന്നു. ''ആശാൻ നിരാലംബനായി ജന്മദേശമായ തകഴിയിലെത്തി. അദ്ദേഹത്തിൻെറ അവസാനകാലങ്ങൾ ഗുരു ചെങ്ങന്നൂർ രാമൻപിള്ളയുടെ സംരക്ഷണയിലാണു് കഴിഞ്ഞതു്. തോട്ടം ശങ്കരൻനമ്പൂതിരി അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തിയോ സപ്തതിയോ ആഘോഷിച്ചതും കരക്കാരനായി ആ സദ്യയിൽ ഞാൻ പങ്കുകൊണ്ടതും ഓർക്കുന്നു.'' ഈ രണ്ടാമത്തെ വാചകത്തിലെ അദ്ദേഹം കൊല്ലത്താറ കേശവപ്പണിക്കരാശാനാണെന്നു് വ്യക്തമാണല്ലോ. ഞാൻ പല്ലുള്ളിക്കളത്തിൽ ശിവശങ്കരപ്പിള്ളയല്ല; അരീപ്പുറത്തു് ശിവശങ്കരപ്പിള്ളയാണു്. തോട്ടത്തിൻെറ ഗൃഹത്തിൽ വലിയ സദ്യകൾ ചെങ്ങാരപ്പിള്ളിയിലെപ്പോലെ നടന്നതായി എനിക്കു് ഓർമ്മയുമില്ല. തോട്ടം ഇല്ലം ഒരു വലിയ ജന്മികുടുംബവുമല്ല. തോട്ടം ശങ്കരൻനമ്പൂതിരിയുടെ ഷഷ്ടിപൂർത്തിയോ ശതാബ്ദി ആഘോഷമോ ആയിരുന്നുവെങ്കിൽ ഞാൻ എഴുതിയ വാചകം ഇങ്ങനെ വരുമായിരുന്നു: ''തോട്ടം ശങ്കരൻ നമ്പൂതിരി തൻെറ ഷഷ്ടിപൂർത്തിയോ സപ്തതിയോ ആഘോഷിച്ചതും കരക്കാരനായി ആ സദ്യയിൽ ഞാൻ പങ്കുകൊണ്ടതും ഓർക്കുന്നു.'' മുൻ വാചകത്തിൽ 'അദ്ദേഹ'മുണ്ടു്. ആ 'അദ്ദേഹം'തന്നെയാണു് പിൻവാചകത്തിലും കാണുന്നതു്. ഇതാണു് ശ്രദ്ധിച്ചു വായിക്കണമെന്നു് ഞാൻ അപേക്ഷിച്ചതു്.''

തകഴി ശിവശങ്കരപ്പിള്ള

## പ്രസാദ് വധം

ഇതിനു് ആരു് ഉത്തരം പറയും? (ലക്കം 472) എന്ന ശീർഷകത്തിൽ വട്ടവിള ജയകുമാർ പത്തനംതിട്ടയിലെ പ്രസാദ്‌വധത്തെപ്പററി എഴുതിയ റിപ്പോർട്ടു് വായിച്ചു.

കലാലയങ്ങൾ കൊലക്കളമായിമാറുന്ന അവസ്ഥ ഏതു തത്വശാസ്ത്രത്തിൻെറ പേരിലായാലും അവസാനിച്ചേ പററൂ.

കഴിഞ്ഞവർഷം പത്തനംതിട്ട കാതലിക്കേററ് കോളേജിലെ വിദ്യാർത്ഥിയായിരുന്ന പ്രസാദിനെ അദ്ദേഹത്തിൻെറ ജന്മനാട്ടിൽവച്ചു് കൊലപ്പെടുത്തിയതിനെക്കുറിച്ചു് നിരവധി വാർത്തകൾ പ്രചരിക്കുന്നതിനിടയിലാണു് ഈ റിപ്പോർട്ടു് വന്നതു്.

പ്രസാദിൻെറ കൊലപാതകത്തിനു് ഉത്തരവാദികളായവരെക്കുറിച്ചു് നാം പലതും കേൾക്കുന്നു. പലർക്കും പലതാണു് പറയുവാനുള്ളതു്. ആരാണു് യഥാർത്ഥത്തിൽ പ്രസാദിനെ കൊല ചെയ്തതു്? ഉത്തരം കണ്ടെത്തേണ്ട ചോദ്യമാണു്. മാർക്സിസ്റ്റ് പാർട്ടിയുടെ മുഖപത്രമായ 'ദേശാഭിമാനി'യിൽ (സെപ്ററംബർ 17) പ്രസാദിൻെറ ഘാതകർ തടിമോഷ്ടാക്കളാണെന്നു് പറഞ്ഞിരുന്നു. പക്ഷേ, ജയകുമാറിൻെറ കുറിപ്പിൽ ഈ തടി മോഷ്ടാക്കൾക്കെതിരെ ഒന്നും എഴുതിക്കണ്ടില്ല. മാത്രമല്ല, പ്രസ്തുത സംഭവത്തിനു് കോൺഗ്രസ്സുകാരാണു് ഉത്തരവാദികൾ എന്നു് വ്യംഗ്യമായി സൂചിപ്പിക്കുവാനും ലേഖകൻ മറന്നില്ല. മാർക്സിസ്റ്റ് വിദ്യാർത്ഥിസംഘടനയുടെ നേതാവിൻെറ കൊലപാതകത്തെക്കുറിച്ചു് ഏതായാലും മാർക്സിസ്റ്റ് മുഖപത്രം തെററായതൊന്നും എഴുതാൻ വഴിയില്ലല്ലോ? ദേശാഭിമാനിക്കു് പ്രസാദിൻെറ ഘാതകർ തടി മോഷ്ടാക്കളാകുമ്പോൾ ജയകുമാറിനു് കോൺഗ്രസ്സ് കാരെയും, കെ. എസ്. യു. ക്കാരെയും ഇതിനുത്തരവാദികളായി കണ്ടെത്തുവാനാണു് താല്പര്യം എന്നു് തോന്നുന്നു. കേരളത്തിൽ കലാലയ തിരഞ്ഞെടുപ്പിൻെറ കാലമാണല്ലോ. പ്രസ്തുത കൊലപാതകം നല്ലൊരു ആയുധമാക്കി തങ്ങളുടെ രാഷ്ട്രീയ എതിരാളികൾക്കു നേരെ പ്രയോഗിക്കുവാനും ചിലർ മറന്നിട്ടില്ല. ഈ പശ്ചാത്തലത്തിലാണു് ഈ റിപ്പോർട്ടിനു് പ്രാധാന്യം വർദ്ധിക്കുന്നതു്.

രണ്ടുവർഷത്തിനപ്പുറം ഇടുക്കിജില്ലയിലെ ചെമ്മണ്ണാർ എന്ന സ്ഥലത്തു് അഞ്ചേരിയിൽ ബേബി എന്ന ഒരു ചെറുപ്പക്കാരനെ പട്ടാപ്പകൽ— ഒരു വിളിപ്പാടകലെ, പെററമ്മയും സഹോദരങ്ങളും നോക്കിനില്ക്കെ വെടിവച്ചു കൊല്ലുകയുണ്ടായി. ഒരു പ്രമുഖ രാഷ്ട്രീയ പാർട്ടിയുടെ, അതിലും പ്രമുഖരായ രണ്ടു മൂന്നു നേതാക്കൾ, കൊലചെയ്യപ്പെട്ട ബേബിയെ വിളിച്ചു് തലേദിവസം ഭീഷണിപ്പെടുത്തിയിരുന്നു. പിറേറന്നു് ബേബി എന്ന നാട്ടുകാരുടെ ഓമനയായ യുവാവു് വെടിയേററു് പിടഞ്ഞു മരിച്ചു. കേരളത്തിലങ്ങോളമിങ്ങോളം എത്രയോ ചെറുപ്പക്കാരെ രാഷ്ട്രീയതിമിരം ബാധിച്ചവർ കത്തിമുനകളിൽ കുത്തിനിറുത്തി? പാർട്ടി ഓഫീസുകളിൽ ബോംബും തലയോട്ടികളും അസ്ഥിക്കൂടവും സുഖം തേടിയനാളുകൾ! അന്നൊക്കെ പ്രതിഷേധിക്കാൻ,താളുകളിൽ വികാരം കൊള്ളുവാൻ നിങ്ങൾക്കു കഴിഞ്ഞിരുന്നുവോ?

കൊലപാതകം ആരു നടത്തിയാലും അതു് തെററാവണം. ആരുടെ മരണവും ദുഃഖമാകണം. കൊലപാതകത്തിനെതിരെയുള്ള പ്രതിഷേധം കൊടിയുടെ നിറംനോക്കിയാവരുതു്. പ്രസാദിനും അഞ്ചേരിൽ ബേബിക്കും രണ്ടാദേവനും ജീവിതം ഒരുപോലെ പ്രിയപ്പെട്ടതായിരുന്നു. അവരുടെ വേർപാടു് ഒരുപോലെ വേദനാജനകവും.

പി. ടി. തോമസ്,
കെ. എസ്. യു. ഐ.
പ്രസിഡൻറു്.

## യേശുദാസിൻെറ ഗാനങ്ങളെപ്പററി

മലയാളത്തിനെന്നും അഭിമാനിക്കാവുന്ന കുറെ മികച്ച കഥകളെഴുതിയ സക്കറിയയോടും നാരായണപിള്ളയോടും അവർ കഥയുടെ തട്ടകം വിട്ടു് കൊച്ചു വർത്തമാനം പറയാൻ തുടങ്ങിയ കാലം മുതൽ ഇതു് പറയാനാശിച്ചിരുന്നതാണു്.

യേശുദാസിനെപ്പററി സക്കറിയ ഇപ്പോൾ പറഞ്ഞ കാര്യങ്ങളുടെ പ്രസക്തിയെ വരവുവച്ചുകൊണ്ടുതന്നെ, ദാസിൻെറ സംഗീതത്തെക്കുറിച്ചു് സക്കറിയ തൊടുത്ത ആരോപണങ്ങൾ ഒരു ബൂമറാങ്ങായി മറെറാരർത്ഥതലത്തിൽ മടങ്ങുന്നുണ്ടെന്നുള്ളതു് സൂചിപ്പിക്കട്ടെ. സംഗീതത്തെ വഴിവാണിഭമാക്കുന്നു, വലിച്ചിഴച്ചു് അപമാനിക്കുന്നു എന്നതിലൊന്നും പൊരുളില്ല 'പുതുമയില്ല'; മലയാളത്തിനെന്നെന്നും പ്രിയപ്പെട്ട മികച്ച കഥകളെഴുതിയ സക്കറിയ അതുവിട്ടു് ഇത്തരം കൊച്ചു വർത്തമാനത്തിനിറങ്ങിയതുപോലെതന്നെ.

ശുദ്ധസംഗീതത്തിൻെറ തിണ്ണബലത്തിൽ ഭാഷയെ പടിക്കപുറത്തു് നിറുത്തുന്ന ഫ്ലങ്ക് ഇന്നും നമ്മുടെ സംഗീതജ്ഞരിൽ ചിലരിലെങ്കിലും നിലനില്ക്കുന്നതു കൊണ്ടാണല്ലോ പഴയ കീർത്തനങ്ങൾ തന്നെ അരങ്ങു തിമർക്കുന്നതു്. ഇതു് മാററിയെടുക്കാനുള്ള ബാദ്ധ്യത യേശുദാസിനു് ഉണ്ടെന്ന പ്രധാന 'ലോ പോയ്ൻറു്' സക്കറിയയ്ക്കു് വിട്ടുപോയതു് ആരോപണങ്ങളെ വല്ലാതെ ദുർബ്ബലപ്പെടുത്തുന്നുണ്ടു്.

വൈശാഖൻ,
പായിപ്ര രാധാകൃഷ്ണൻ.

II

ഓണത്തിനു് റെഡിമെയ്ഡ് പാൽപ്രഥമനും പഴപ്രഥമനും വാങ്ങാൻ കിട്ടുന്നതുപോലെ ഉത്സവവേളകളിൽ കാസററുകളുമായി രംഗത്തുവരുന്ന യേശുദാസ്, സക്കറിയയുടെ ലേഖനം വായിച്ചെങ്കിലും കണ്ണുതുറന്നെങ്കിൽ എന്നാശിക്കുന്നു. സർഗ്ഗശക്തിയെ വിററു കാശാക്കരുതു്.

കൃഷ്ണൻ ചേലേമ്പ്ര.



**ജ്ഞാനപീഠം അവാർഡു നേടിയ ഡോക്ടർ ശിവരാമ കാറന്ത് ഇന്ത്യയാകെ അറിയപ്പെടുന്ന കന്നഡ എഴുത്തുകാരനാണു്. അദ്ദേഹം ഈയിടെ തിരുവനന്തപുരത്തു വന്നിരുന്നു. അദ്ദേഹവുമായി പ്രശസ്ത കവികളായ ഡി. വിനയചന്ദ്രനും ദേശമംഗലം രാമകൃഷ്ണനും കഥാകൃത്തായ ശിവകുമാറും നടനും നാടകകൃത്തുമായ അലിയാറും ചേർന്നു നടത്തിയ അഭിമുഖ സംഭാഷണം.**



# പുതുമക്കാരിൽ കൂടുതലും കാപട്യം

**ചോദ്യം:** എഴുത്തുകാരൻ എന്ന നിലയിൽ താങ്കൾ ജീവിതത്തെ നോക്കിക്കാണുന്നതെങ്ങനെ?

കാറന്ത്: എഴുത്തുകാരൻ മറേറതൊരു മനുഷ്യനെയുംപോലെ തന്നെ. പലമാതിരി മനുഷ്യരുമായി ഇടപഴകിക്കൊണ്ടു് ജീവിതത്തിൻേറതായ സകല ദുഃഖങ്ങളിലൂടെയും സുഖങ്ങളിലൂടെയും കടന്നുപോകുന്ന ഒരാൾ. എന്നാൽ എഴുത്തുകാരനെന്ന നിലയിൽ അനുഭവങ്ങളെ ഞാനെൻെറ കൃതികളിലൂടെ ആവിഷ്കരിക്കാൻ ശ്രമിക്കുന്നു. എനിക്കു ചുററുമുള്ള ജനങ്ങളിൽ നിന്നു് ഞാൻ പ്രചോദനമുൾക്കൊള്ളുന്നു. ജനങ്ങളോടൊപ്പം സാധാരണരീതിയിൽ ജീവിച്ചും അവരോടു് ആശയവിനിമയം ചെയ്തുംകൊണ്ടു നേടുന്ന അനുഭവങ്ങളെ മററുള്ളവരിലേക്കു പകരാൻ ഞാൻ എഴുതുന്നു. ഞാനാർജ്ജിക്കുന്ന അറിവും അനുഭവഫലങ്ങളും പങ്കുവയ്ക്കാൻ എഴുത്തിലൂടെ എനിക്കു കഴിയുന്നു.

ചോദ്യം: ഒരു ഭാരതീയസാഹിത്യകാരൻ എന്ന നിലയിൽ താങ്കൾ ലാററിനമേരിക്കൻ, ആഫ്രിക്കൻ രാജ്യങ്ങളിലെ സാമൂഹ്യ സാമ്പത്തിക സാഹചര്യങ്ങളും ഇന്ത്യൻ ജീവിത സാഹചര്യങ്ങളുമായി എന്തെങ്കിലും സാദൃശ്യം ദർശിക്കുന്നുണ്ടോ?

കാറന്ത്: ഞാനൊരു ഭാരതീയ സാഹിത്യകാരനാണു് എന്ന കാര്യത്തിൽ സംശയം വേണ്ട. നിങ്ങളെന്തിനു് തെക്കേ അമേരിക്കയിലേക്കു പോകുന്നു? അവിടത്തെയും ഇവിടത്തെയും ഭൂമിശാസ്ത്രം ഒരുപോലെയാണോ? ചരിത്രം ഒരുപോലെയാണോ? മതവിശ്വാസങ്ങൾ ഒരുപോലെയോ? മനുഷ്യൻെറ ധിഷണാപരമായ മാനസികഘടന അവൻ ജീവിക്കുന്ന പ്രദേശത്തിൻെറ ഭൂമിശാസ്ത്രവും അവൻെറ മതവുമായൊക്കെ ബന്ധപ്പെട്ടതാണു്. അടിസ്ഥാന ചോദനകൾ എവിടെയും മനുഷ്യവംശത്തിനു് ഒരുപോലെതന്നെ. എന്നാൽ, സാംസ്കാരികപശ്ചാത്തലവും ബൗദ്ധികഘടനയും വ്യത്യസ്ത മനുഷ്യസമൂഹങ്ങൾക്കു് വിഭിന്നമാണു്. ഇന്ത്യ എല്ലാക്കാലത്തും ഇന്നത്തെപ്പോലെയായിരുന്നു. പഴയ രീതികളും പരമാത്മാവിനെ ചിന്തിച്ചുകൊണ്ടു് മിണ്ടാതങ്ങനെയിരിക്കലുമായിരുന്നു പണ്ടു്. ഇന്നാകട്ടെ പരമാത്മാവു് നമുക്കു് ശല്യം ചെയ്യുന്നില്ല. നമ്മൾ നമ്മുടെ അഭിലാഷങ്ങൾ സാക്ഷാത്കാനാഗ്രഹിക്കുന്നു. മററുള്ളവരെപ്പോലെ ജീവിതം ആസ്വദിക്കാൻ നമ്മൾ ആഗ്രഹിക്കുന്നു.

ചോദ്യം: വ്യാവസായിക വിപ്ലവത്തിനുശേഷം പാശ്ചാത്യ നാടുകളിൽ അവരുടേതായ ഒരു ഈസ്തററിക്സ് ഉണ്ടായിവന്നിട്ടുണ്ടല്ലോ?

കാറന്ത്: ഓരോ രാജ്യത്തിനും അതിൻേറതായ ഈസ്തററിക്സ് ഉണ്ടു്. അസെററിക് നാഗരികതയും മായാനാഗരികതയുമൊക്കെ അദ്ഭുതകരമായ ഈസ്തററിക്സ് വികസിപ്പിച്ചെടുത്തിട്ടുണ്ടു്.

ചോദ്യം: സാമൂഹ്യ—രാഷ്ട്രീയ മേഖലകളിൽ ലാററിനമേരിക്കൻ, ആഫ്രിക്കൻ രാജ്യങ്ങൾക്കു് പൊതുവായൊരു സ്വഭാവമുണ്ടെന്നു പറഞ്ഞുകൂടേ?

കാറന്ത്: മനുഷ്യനിലനില്പാണു് ഏററ







വും പൊതുവായ കാര്യം. അന്നന്നത്തേക്ക് അപ്പം സമ്പാദിക്കുന്നതിനുപകരം പത്തു വർഷത്തേക്കുള്ള ആഹാരം കൂട്ടിവയ്ക്കലും അതിനെ പണമായി മാററിയെടുക്കലുമൊക്കെയാണ് ആദിമ സമൂഹ ജീവിതത്തിൽനിന്ന് അല്പസ്വല്പം നാഗരികമായ ജീവിതത്തെ വേർതിരിക്കുന്നത്. ഇത്തരം പ്രശ്നങ്ങൾ ഇവിടെയുണ്ട്, എവിടെയുമുണ്ട്. പിന്നെന്തിന് ലാററിനമേരിക്കയിലും ആഫ്രിക്കയിലുമൊക്കെ പോകണമെന്നും ആ രാജ്യങ്ങളെക്കുറിച്ച് പഠിക്കണമെന്നുമൊക്കെ നിങ്ങൾ വാശിപിടിക്കുന്നത്? നിങ്ങളെന്തിന് അത്‌ലാൻറിക്സമുദ്രം ചാടിക്കടന്ന് തെക്കേ അമേരിക്കയിലേക്ക പോകാൻ വെമ്പുന്നു? ഇതിപ്പോൾ ഒരു ഫാഷനായിരിക്കുന്നു: നിങ്ങൾ വായിച്ചോ 'ഏകാന്തതയുടെ നൂറുവർഷങ്ങൾ'? ഞാനതു മറിച്ചുനോക്കി. അതെൻെറ തലയിൽ കയറിയില്ല. അതൊരു ഫാൻറസിപോലിരിക്കുന്നു. അതിലെന്തു പുതുമയിരിക്കുന്നു? ദൈവം ഭൂമിയിലിറങ്ങിവന്ന് സംസാരിക്കുന്നതായി ഒരു കഥ ഞാനെഴുതിയിട്ടുണ്ട്. കാസ്റ്റനെഡായുടെ നോവലുകൾ മെക്സിക്കൻ ഫാൻറസിയായിരുന്നില്ലേ? ആഫ്രിക്കയിലേക്കുതന്നെ പോകണമെന്ന് നിങ്ങൾക്കെന്തിത്ര വാശി? അടുത്തുള്ള ഏതെങ്കിലുമൊരു ആദിവാസി ഊരിൽചെന്ന് ഒരു പത്തുവർഷം താമസിക്കൂ! നമ്മുടെ കാലത്തെ പ്രാചീന സംസ്കാരത്തിൻെറ തികച്ചും വ്യത്യസ്തമായ ഒരു ലോകം നിങ്ങൾക്കുമുമ്പിൽ തുറന്നുകിട്ടും. എന്തിന് അങ്ങ് വിദൂരങ്ങളിലേക്ക് ചെല്ലണം? ജീവിതത്തോട് നിങ്ങൾക്ക് ആത്മാർത്ഥമായ കൂറുണ്ടെങ്കിൽ അതിനെക്കുറിച്ച് എളുപ്പം പഠിക്കാനുള്ളത് ഇങ്ങടുത്തുതന്നെയുണ്ടല്ലോ. നിങ്ങൾ അതിനു തയ്യാറല്ല. അതിൻെറയർത്ഥം നിങ്ങൾ ഇതൊക്കെ ഒരു ഫാഷനായി ഉപയോഗിക്കുന്നു എന്നതല്ലേ?

ചോദ്യം: നമുക്കുണ്ടല്ലോ, പടിഞ്ഞാറിനെക്കാൾ വളരെ സവിശേഷവും സുദീർഘവും സാന്ദ്രവുമായ ഒരു ഭൂതകാലം?

കാറന്ത്: കല്പവച്ചുരുണ്! നാഗരികത എവിടെയുമുണ്ട്. രണ്ടു ദശലക്ഷം വർഷമായി മനുഷ്യവംശം അതിനുടമയാണ്. അമേരിക്കൻ ഇന്ത്യാക്കാരൻ ബേറിങ് കടലിടുക്ക കടന്ന് മെക്സിക്കോവഴി കേപ്ഹോണിലെത്തിയതു് മുപ്പതിനായിരം വർഷംമുമ്പാണ്. സൈബീരിയയിൽനിന്ന് അവർ എന്തുകൂടെക്കൊണ്ടുപോയി എന്നെനിക്കറിയില്ല. എല്ലാർക്കുമുണ്ട് ഭൂതകാലം. പതിനായിരം വർഷത്തിനുമുമ്പത്തെ നിങ്ങളുടെ ഭൂതകാലത്തെ കുറിച്ച് നിങ്ങൾക്കെന്തറിയാം? ഒന്നുമറിയില്ല. എന്തിൻെറയടിസ്ഥാനത്തിലാണ് നിങ്ങൾ ഭാവിയെക്കുറിച്ച് ചിന്തിക്കാൻ പോകുന്നത്? അതും അവ്യക്തം. തികച്ചും അവ്യക്തം. ഈ പ്രശ്നത്തെച്ചൊല്ലി നിങ്ങൾക്ക് ഉൽക്കണ്ഠയുണ്ടോ?

ഞാൻ പ്രിമിററീവ് ലൈഫിനെക്കുറിച്ച് ധാരാളം വായിച്ചിട്ടുണ്ട്. അല്ലാതെ ഒരു നോവൽ വായിച്ചുണ്ടാവുന്ന അറിവാകരുത് അതു്. വിസ്മയകരമായ ആ ലോകത്തെപ്പററി കൂടുതൽ കൂടുതൽ അറിയുന്തോറും നിങ്ങളുടെ ചിന്തകൾ സമ്പന്നമാവുകയാണ് ചെയ്യുന്നതു്. നിങ്ങൾ വായിക്കരുതെന്നല്ല ഞാൻ പറയുന്നതു്. പുറംനാടുകളിൽ നിന്നും അറിവു നേടുന്നതിനു മുമ്പ് നമ്മുടെ നാട്ടിലെ ഇരുളരെക്കുറിച്ചും നിലമ്പൂർക്കാടുകളിൽ ജീവിക്കുന്ന മററ് ആദിവാസി സമൂഹങ്ങളെക്കുറിച്ചും നമ്മൾ അറിയേണ്ടിയിരിക്കുന്നു. അതൊന്നും നിങ്ങളെ ഒട്ടും അലട്ടുന്നതേയില്ല. നിങ്ങളുടെ ശ്രദ്ധ മററു പലതിലുമാണ്. ആരോ ഒരാളുടെ പുസ്തകം കൂടുതൽ വായിക്കപ്പെട്ടതും അയാൾ ലോകപ്രശസ്തനായതുമാണ് കാരണം. ഈ താല്പര്യം മുഴുവൻ ഒരു നോബൽ പ്രൈസിനെപ്രതിയാണ്. അയാൾക്ക് നോബൽ പ്രൈസ് കൊടുത്തില്ല എന്നിരിക്കട്ടെ, നിങ്ങൾ അതെപ്പററി വ്യാകുലപ്പെടുകയേ ഇല്ലായിരുന്നു.

ചോദ്യം: 'നമ്മൾ ഏതാണ്ട് പതിനേഴാം നൂററാണ്ടുവരെ ഒത്തരം ട്രൈബൽ



ജീവിതമാണല്ലോ നയിച്ചിരുന്നത്?

കാറന്ത്: നിങ്ങളല്ല. മററാളുകൾ എന്നു പറയണം. മററാളുകളും ഇവിടെയുണ്ട്. ആദിവാസികൾ കൊള്ളചെയ്യപ്പെടുന്നു. മധ്യപ്രദേശിലും നാഗ്പൂരിലും ഒറീസയിലും ആ പ്രദേശത്തിൻെറ മൂന്നിലൊരു ഭാഗം മുഴുവൻ ആദിവാസികളുടേതായിരുന്നു. ഇന്ന് അവർ ഒരിടത്തുമല്ല. കാടായ കാടെല്ലാം അവരുടേതായിരുന്നു. ഇപ്പോൾ അവർക്ക് ഒന്നുമില്ല. ഇവിടെയും അതുതന്നെയാണ് സ്ഥിതി. അതീവ ലളിതവും സംതൃപ്തവുമായ ജീവിതമായിരുന്നു, അവരുടേതു്.

ചോദ്യം: കേരളീയരുടെ മനസ്സിൽ വളർന്നുകൊണ്ടിരിക്കുന്ന ഒരു വൈരുദ്ധ്യം കാണുന്നുണ്ട്.

കാറന്ത്: എല്ലാടത്തും അതുണ്ട്, സുഹൃത്തേ! നമ്മുടെയൊക്കെ ജീവിതം വൈരുദ്ധ്യങ്ങൾ നിറഞ്ഞതാണ്. ഞാനെൻെറ സമൂഹം അഭിവൃദ്ധിപ്പെടണമെന്നാശിക്കുന്നു; പക്ഷേ, എൻെറ പ്രവൃത്തികളോ നേർവിപരീതം. അതൊരു വൈരുദ്ധ്യമല്ലേ? ഞാൻ സത്യം പറയാനാഗ്രഹിക്കുന്നു; പക്ഷേ, ആരെങ്കിലും എതിർത്താലോ എന്നൊരു പേടി ഉള്ളിൽ. അതൊരു വൈരുദ്ധ്യമല്ലേ?

ചോദ്യം: ഒരു എഴുത്തുകാരനെന്ന നിലയിലും ആക്റ്റിവിസ്റ്റ് എന്ന നിലയ്ക്കുമുള്ള താങ്കളുടെ പ്രവർത്തനങ്ങളെപ്പററി വിശദീകരിക്കാമോ?

കാറന്ത്: എഴുത്തുകാരൻെറ സമൂഹമദ്ധ്യത്തിലുള്ള പ്രവർത്തനങ്ങൾ മററാരേയും പോലെതന്നെയാണ്. സമൂഹത്തിൽനിന്നും സ്വന്തം അനുഭവങ്ങളിൽനിന്നും അയാൾ ആവേശംകൊള്ളുന്നു. സ്വന്തം വീക്ഷണങ്ങളെയും അനുഭവങ്ങളെയും ആവിഷ്കരിക്കാൻ അയാൾ ശ്രമിക്കുന്നു. അതുതന്നെയാണ് സമൂഹത്തിൽ അയാളുടെ റോളും. സമൂഹത്തെ നന്നാക്കുന്നു, അത്തരത്തിലുള്ള ''മഹത്തായ'' കാര്യങ്ങൾ ചെയ്യുന്നുവെന്നൊക്കെയവകാശപ്പെടുന്നവരുണ്ട്. ഞാൻ അക്കൂട്ടത്തിൽപ്പെട്ടയാളല്ല. എൻെറ സമൂഹത്തെ മനസ്സിലാക്കാനും എഴുത്തുകാരനെന്ന നിലയിൽ എനിക്കു തോന്നുന്നതു് എഴുതാനും ശ്രമിക്കുകയാണ് ഞാൻ. ഞാനെൻെറ അനുഭവങ്ങളോട് മനം തുറന്നിരിക്കുന്നു. ഞാനെൻെറ ഇന്ദ്രിയങ്ങൾ തുറന്നിരുന്ന് ചുററുപാടുകളോട് പ്രതികരിച്ചെങ്കിൽ എൻെറ എഴുത്തിന് ആർജ്ജവം കാണില്ല; അതു് മൂതമാവും.

ചോദ്യം: താങ്കൾ ഒരു നാഷണലിസ്റ്റ് ആണോ?

കാറന്ത്: ഞാനൊരു ഇന്ത്യൻ പൗരനാണ്; ഞാൻ ജനിച്ചതും ജീവിച്ചു മരിക്കുന്നതുമായ രാജ്യത്തോട് എനിക്ക് കൂറുണ്ടാകണം. ആ അർത്ഥത്തിൽ ഞാൻ നാഷണലിസ്റ്റ് ആണ്. മററൊരു രാജ്യത്തെയും അറിഞ്ഞുകൂടാത്തതിനാൽ എനിക്കൊരു ഇൻറർ നാഷണലിസ്റ്റ് ആകാനാവില്ല. നിങ്ങൾക്ക് നിങ്ങളുടെ അവകാശങ്ങളെച്ചൊല്ലി മാത്രമല്ലേ താല്പര്യമുള്ളൂ. രാജ്യം എങ്ങനെ പോയിത്തുലഞ്ഞാലും വേണ്ടില്ല എന്ന മട്ടല്ലേ? ഒരു പൊതു അപകടം വരുമ്പോൾ നിങ്ങൾ ഒത്തൊരുമിച്ചുനിന്നു എന്നുവരാം. അല്ലാത്തപ്പോൾ നിങ്ങളുടെയും എൻെറയും താല്പര്യങ്ങൾ തമ്മിൽ ഇടയുകയായി. കൗൺസിലിലായാലും അസംബ്ലിയിലായാലും ഓഫീസിലായാലും നിങ്ങളും ഞാനും തമ്മിൽ ഇടയലായി. ഹൈദരാബാദ്, റസാർക്കർമാരുടെ പിടിയിലമർന്നിരുന്ന സമയം. ബോയ്ക്കോട്ട് നടപ്പിലായ സമയം. അന്നേരം നമ്മുടെ മഹാന്മാരായ നാഷണലിസ്ററുകൾ ചെയ്തതെന്തെന്നല്ലേ? എണ്ണയും ഇരുമ്പും എല്ലാം കള്ളക്കടത്തു നടത്തി പണമുണ്ടാക്കി. ഇന്നും ബുദ്ധിമാന്മാരായ പലരുമുണ്ട്, ആ ചെയ്തി തുടരുന്നവരായി നമ്മുടെ രാജ്യത്തു്. ഇതു് ആൻറിനാഷണലിസമാണ്: രാജ്യത്തോടുള്ള നിങ്ങളുടെ കടമകൾ മറക്കൽ. വെറും മുദ്രാവാക്യം മുഴക്കൽകൊണ്ട് ഒന്നുമാവില്ല. 'വന്ദേമാതരം' എന്നു വിളിച്ചു പറയാൻപോലും നിങ്ങൾക്കറിയില്ല. വം...തേ...മാത്രം...അതു കേട്ടാൽ അമ്മ പോലും ഞെട്ടിപ്പോകും. അതെങ്ങനെ ഉച്ചരിക്കണമെന്നുപോലും നിങ്ങൾക്കറിയില്ല. 'വന്ദേ മാതരം' എന്നതിനുപകരം 'കൊന്തേ മാതരം' എന്നു പറയുകയാവും ഇക്കാലത്തു് ശരി. അമ്മയെക്കൊല്ലലാണല്ലോ ഈ രാജ്യത്തുനടക്കുന്നതു്. എൻെറ



രാജ്യത്തു് എല്ലാ വാക്കുകൾക്കും അർത്ഥം നഷ്ടപ്പെട്ടിരിക്കുന്നു. എല്ലാററിനും.

ചോദ്യം: ഒരു കന്നഡിഗ എന്ന നിലയിലും ഇന്ത്യൻ പൗരൻ എന്ന നിലയിലുമുള്ള താങ്കളുടെ ഐഡൻറിററികൾ തമ്മിൽ...?

കാറന്ത്: മലയാളം സംസാരിക്കുന്നവരുടെയും കന്നഡം സംസാരിക്കുന്നവരുടെയുമെല്ലാം ആകത്തുകയാണ് ഇന്ത്യ. ഓരോ ഭാഷയ്ക്കും അതതിൻെറ പ്രാധാന്യമുണ്ട്. മനുഷ്യജീവികൾ ഭാഷയിലൂടെയാണ് ആശയവിനിമയം ചെയ്യുന്നതു്. അതില്ലെങ്കിൽ അവർ മനുഷ്യരല്ല; വെറും മൃഗങ്ങൾ. ഘടകങ്ങളിലില്ലാതെ ആകത്തുകയില്ല. ഓരോരുത്തർക്കും അവരവരുടേതായ ഭാഷ. പിന്നെ, ഇന്ത്യയ്ക്ക് പൊതുവായൊരു ഭാഷ എന്ന കാര്യം വരുന്നിടത്തു് ചില ചോദ്യങ്ങൾ ഉയരും. അല്ലാത്തിടത്തു് ഒരു പ്രശ്നവുമില്ല. ഞാനൊരു കന്നഡിഗ; നിങ്ങളൊരു മലയാളി; നമ്മൾ രണ്ടാളും ഇന്ത്യക്കാർ.

ചോദ്യം: എഴുത്തുകാരനെന്ന നിലയിൽ ഭാഷ താങ്കൾക്കൊരു പ്രശ്നമാകാറുണ്ടോ?

കാറന്ത്: എഴുപതുകൊല്ലമായി ഞാൻ എഴുതുന്നു. ഞാൻ ജനങ്ങൾക്ക് ശാസ്ത്രം പകർന്നുകൊടുത്തു, കലകൾ പകർന്നുകൊടുത്തു, രാഷ്ട്രീയ വിഷയങ്ങൾ എത്തിച്ചുകൊടുത്തു. എൻെറ ഭാഷയിലൂടെ ജനങ്ങൾ അതൊക്കെ മനസ്സിലാക്കി എന്നുതന്നെയാണ് എൻെറ വിശ്വാസം. എനിക്കതുമതി.

ചോദ്യം: പുതിയ എഴുത്തുകാരുടെ രചനകളിലെ ഭാഷയെപ്പററി എന്തു തോന്നുന്നു?

കാറന്ത്: പഴയ എഴുത്തുകാരും പുതിയ എഴുത്തുകാരും തമ്മിൽ എനിക്കൊരു വ്യത്യാസവും കാണാനാവുന്നില്ല. ഈ പുതിയ ആൾക്കാർ എന്തു തീമാണ് പറയുന്നതു്? സയൻസും സൈക്കോളജിയും കമ്മ്യൂണിക്കേററ് ചെയ്യാൻ എനിക്ക് കഴിഞ്ഞെങ്കിൽ നിങ്ങൾക്കും നിങ്ങളുടെ ആശയം ആവിഷ്കരിക്കാൻ കഴിയുമല്ലോ. ആശയവ്യക്തത വേണം. വികാരാവേശം കൂടുമ്പോൾ അവ്യക്തതയും കൂടും. വ്യക്തത ഇല്ലാതെ വരുമ്പോൾ ഭാഷ പതറും. എന്തുപറയണമെന്ന് എനിക്ക് വ്യക്തതയുണ്ടെങ്കിൽ ഞാൻ പറയുന്നതു് നിങ്ങൾ തെററിദ്ധരിക്കേണ്ടിവരില്ല. താൻ കൈകാര്യം ചെയ്യുന്ന വിഷയത്തിൽ വ്യക്തതയില്ലാതാവുമ്പോഴാണ് ഭാഷാപരമായ അവ്യക്തതയും വരുന്നതു്.

ചോദ്യം: മനുഷ്യൻെറ അടിസ്ഥാന ചോദനകൾ എല്ലാടത്തും ഒരേപോലെയാണെങ്കിലും വിഭിന്നങ്ങളായ സാംസ്കാരികപഥങ്ങളിലാണല്ലോ വിവിധജനസമൂഹങ്ങൾ. സംസ്കാരങ്ങൾ തമ്മിലുള്ള ആശയവിനിമയത്തിനു പ്രയാസമുണ്ടാവുമല്ലോ?

കാറന്ത്: അതുണ്ടാവുമല്ലോ. വിഭിന്നങ്ങളായ വിശ്വാസങ്ങളും ആചാരങ്ങളുമൊക്കെക്കൊണ്ട് ഓരോ സംസ്കാരവും വ്യത്യസ്തമാണ്. കമ്മ്യൂണിക്കേഷനിലെ ബുദ്ധിമുട്ടു ഉണ്ട്.

ചോദ്യം: ഒരേ സമൂഹത്തിനുള്ളിൽത്തന്നെ ആ ബുദ്ധിമുട്ട് നിലവിലുണ്ടല്ലോ?

കാറന്ത്: സ്വാഭാവികമായും. കുടുംബാംഗങ്ങൾക്കിടയിൽപോലും അതുണ്ട്. ഞാനെൻെറ നോവലുകളിൽ മിക്കവാറും ബ്രാഹ്മണസമുദായത്തിൻെറ കഥകളാണ് കൈകാര്യം ചെയ്തിട്ടുള്ളതു്. എനിയ്ക്കവരുടെ ആഹാരരീതികൾ വിവരിക്കാനാവും. അവരുടെ വിവാഹച്ചടങ്ങുകളെക്കുറിച്ചും വിവരിക്കാനാവും. വീട്ടിനകത്തും പുറത്തും അവരുടെ സംസാരശൈലികളെങ്ങനെയെന്ന് പറയാനാവും. എന്നാൽ ഒരു പറയൻെറ വീട്ടിലേയോ അബ്രാഹ്മണ കുടുംബത്തിലേയോ ഇതേതരം അനുഭവങ്ങളെക്കുറിച്ച് വസ്തുനിഷ്ഠമായി പ്രതിപാദിക്കാൻ എനിക്ക് ഇത്ര കണ്ട് സാദ്ധ്യമായില്ല എന്നു വരാം. ഓരോ സമുദായത്തിനും അതിൻേറതായ ഭാഷണരീതികൾ ഉണ്ട്. ഓരോരുത്തരും ഭാഷയുടെ പദസമ്പത്തിനും പ്രയോഗസാദ്ധ്യതകൾക്കും സംഭാവനകൾ നല്കുന്നു. പുതിയ തലമുറയ്ക്ക് അതൊന്നും അത്ര കാര്യമല്ല. നമ്മുടെ ഭാഷയ്ക്ക് ആശയങ്ങൾ എത്രമാത്രം ആവിഷ്ക്കരിക്കാനുള്ള ശേഷിയുണ്ടെന്നു നോക്കാനൊന്നും അവർ മുതിരുന്നില്ല. ഇവിടെയൊന്നുമില്ലാത്ത എന്തോക്കെ പുറത്തുനിന്ന് പുതിയതായി എഴുന്നള്ളിച്ചുകൊണ്ടുവരുന്നതായാണ് ഈ പുതിയ തലമുറയുടെ ഭാവവും മട്ടും. ഷോമാൻഷിപ്പാണ് അവരിൽ മുന്തിനില്ക്കുന്നതു്. അവർക്ക് അധികമൊന്നും സംഭാവന നല്കാനാവില്ല.

ചോദ്യം: പുതിയ തലമുറയിൽ മാത്രമല്ലല്ലോ അത്തരക്കാർ ഉള്ളതു്?

കാറന്ത്: അതുണ്ട്. എന്നാൽ അതിപ്പോൾ ഒരു ഫ്രൊഫഷനായിരിക്കുന്നുവെന്നാണ് എനിക്കു തോന്നുന്നതു്. എങ്ങനെയെങ്കിലും ആളുകളുടെ ശ്രദ്ധ പിടിച്ചുപററാനുള്ള ശ്രമം.

ചോദ്യം: ആധുനികരായ നാടകകൃത്തുക്കളുടെയും നാടകപ്രവർത്തകരുടെയും തിയേട്രിക്കൽ സംരംഭങ്ങളെപ്പററി എന്തു പറയുന്നു. കാര്യമായെന്തെങ്കിലും നേട്ടം അവർ കൈവരിച്ചുവെന്നു കരുതുന്നുണ്ടോ?

കാറന്ത്: കപടനാട്യം അവർക്കേറെയുണ്ട്. വളരെക്കുറച്ചു മാത്രം മനസ്സിലാക്കിയിട്ട്, വളരെക്കൂടുതലായി അവർ പ്രിറൊൻഡ് ചെയ്യുന്നു. പുതുമ കാട്ടുന്നു എന്നാണ് അവരുടെ അവകാശവാദം. എന്തുതരം പുതുമയാണ് അവർ തിയേററിൽ കൊണ്ടുവന്നിട്ടുള്ളതു്? മാദ്ധ്യമത്തെ നേരാംവണ്ണം മനസ്സിലാക്കുന്നതിനു മുമ്പുതന്നെ അവർ പുതുമ ചെലുത്താൻ നോക്കുന്നു. നിങ്ങളുടെ കഥകളിയുടെ കുറെ ചുവടുകൾ എടുത്തു് ഞാൻ ആധുനികതയ്ക്കുവേണ്ടി ഉപയോഗിച്ചു എന്നിരിക്കട്ടെ. അതുകൊണ്ടെന്തു ഫലം കിട്ടാൻ? ആ കലാരൂപത്തിനുമേൽ ആദ്യം തിറമ നേടണം, എന്നിട്ടു വേണം അതിനെ തിയേററിൽ കൊണ്ടുവരാൻ. എൻെറ സ്നേഹിതൻ ബി. വി. കാറന്ത് ചെണ്ടയെ ബിർണാ വനത്തിലേക്ക കൊണ്ടുപോയി. എന്തിന്? ആ സാഹചര്യത്തിൽ അതുകൊണ്ടുണ്ടാകുന്ന ഫലമെന്തു്? ഇവിടെ ചെണ്ട യുദ്ധരംഗത്തിനുപയോഗിക്കുന്നു. 'യക്ഷഗാന'ത്തിലെ യുദ്ധം വളരെ വ്യത്യസ്തമായതാണ്. യോജിക്കാത്തിടത്തു് ചെണ്ട ഉപയോഗിച്ചാൽ അതു് വൃത്തികേടാവും. സംഗീതോപകരണങ്ങൾ എവിടെവിടെയൊക്കെ ഫലപ്രദമാവും എവിടെവിടെയൊക്കെ ഫലപ്രദമല്ലാതാകും എന്നതിനെക്കുറിച്ച് നല്ല ബോധം വേണം. നിങ്ങൾ പരീക്ഷണം നടത്തുകയാവാം. ആരും അതിനെ തടയാൻ പോകുന്നില്ല. എനിക്കിഷ്ടപ്പെട്ടാൽ ഇഷ്ടപ്പെട്ടു. ഇല്ലെങ്കിൽ ഇല്ല. അത്രതന്നെ. റിസ്ക്ക് നിങ്ങളുടേതാണ്.

ചോദ്യം: ഹബീബ് തൻവീറിൻെറ 'ചരൺദാസ് ചോറി'നെക്കുറിച്ച് എന്തു പറയുന്നു?

കാറന്ത്: ഞാൻആ നാടകം കണ്ടിട്ടില്ല.

ചോദ്യം: ഗിരീഷ് കർണാഡിൻെറ ഹയവദന ബി. വി. കാറന്ത് അവതരിപ്പിച്ചതോ?

കാറന്ത്: 'ഹയവദന' സംസ്കൃതത്തിലുള്ള പഴയൊരു കഥയാണ്. അ



തിൽ പുതുതായൊന്നുമില്ല. ഒരു ഭാഗവതർ രംഗത്തു വരുന്നുവെന്നതുകൊണ്ട് അതിപ്പോളിതാ മഹത്തരമാവുന്നു! ഞാൻ ആ നാടകം കന്നഡയിലും കണ്ടു. ദുബൈയുടെ ഹിന്ദി പ്രൊഡക്ഷനും കണ്ടു. ഭാഗവതർ യക്ഷഗാനത്തിലുള്ളതുകൊണ്ട് പുതിയ നാടകത്തിലും വരുന്നു. പ്രാചീനനാടകങ്ങളിലുമുണ്ടായിരുന്നതല്ലേ സൂത്രധാരൻ? നമ്മുടെ സ്നേഹിതന്മാർ ചെയ്യുന്നതു്, എന്തായാലും ദോഷകരമാണ്. യക്ഷഗാനയിലെ അംശങ്ങൾ കൂട്ടിച്ചേർത്തു എന്നുവച്ച് നാടകത്തിൽ പുതുമവരണമെന്നൊന്നുമില്ല. അതു് പുതുമയൊന്നുമല്ല. ഞാൻ യക്ഷഗാനയുടെ ഓരോ മുഖത്തെയും കൈകാര്യം ചെയ്തിട്ടുള്ളതാണ്. ഞാനതിലെ മൈം ചെയ്തിട്ടുണ്ട്; ഷാഡോപ്ലേ ചെയ്തിട്ടുണ്ട്, നൃത്തം ചെയ്തിട്ടുണ്ട്. ആ മാദ്ധ്യമത്തിൻെറ സാദ്ധ്യതകളെന്തൊക്കെയെന്നതു് ഞാൻ അനുഭവത്തിലൂടെ അറിഞ്ഞിട്ടുണ്ട്. അതിനാൽ ഇതെനിക്ക് പുതുമയായി തോന്നുന്നില്ല. ഈ പുതുമക്കാരൊക്കെ ജനിക്കുന്നതിനുമുമ്പുതന്നെ ഞാൻ ഇതെല്ലാം പഠിച്ചിട്ടുണ്ട്; അഭിനയിച്ചിട്ടുണ്ട്. അതുകൊണ്ട് ഹയവദന യക്ഷഗാനയാണെന്നുമാത്രം പറയരുതു്.

ചോദ്യം: ചന്ദ്രശേഖരകമ്പാർ കുറെ നാടൻകലാരൂപങ്ങളെ നാടകത്തിൽ ഉപയോഗിച്ചിട്ടുണ്ടല്ലോ?

കാറന്ത്: ശരിയാണ്. കമ്പാർ കുറെയേറെ വധിക്കുന്നുണ്ട്.

ചോദ്യം: എഴുത്തുകാരൻെറ ധാർമ്മികമായ ഉത്തരവാദിത്വമെന്താണ്?

കാറന്ത്: എഴുത്തുകാരൻ സത്യസന്ധത പുലർത്തേണ്ടതു് തന്നോടുതന്നെയാണ്

ഇക്കഴിഞ്ഞ 8-ാം തീയതി വലിയൊരുകൂട്ടം കമ്മ്യൂണിസ്റ്റ് യുവാക്കളെ സെക്രട്ടേറിയററ് നടയിൽവച്ച് പൊലീസ് ഭീകരമായിതല്ലി—ഓപ്പറേഷൻ ഭീന്ദ്രൻ വാലാ മട്ടിൽ. എന്തിനായിരുന്നു ഇതു്? അത്രയ്ക്ക് ഗുരുതരമായ ക്രമസമാധാന ലംഘനമാണോ തൊഴിൽ ചോദിച്ച് സെക്രട്ടേറിയററ് നട പിക്കററു ചെയ്യൽ?

പി. ഫസിലുദ്ദീൻ

# അധികാരികൾ ആലോചിക്കാൻ

ജനാധിപത്യഭരണ സംവിധാനത്തിൽ പൊലീസ്, ജനകീയ പ്രസ്ഥാനങ്ങളെ കൈകാര്യം ചെയ്യുന്ന രീതി ഏകാധിപത്യ സംവിധാനത്തിന്റേതിൽനിന്നും വ്യത്യസ്തമായിരിക്കണോ? പൊലീസിനെ സംബന്ധിച്ച പല കാര്യങ്ങളും ഈ രണ്ടു ഭരണ സമ്പ്രദായങ്ങളും തമ്മിൽ കാര്യമായ പല വ്യത്യാസങ്ങളും ഉണ്ടെന്നു കാണിക്കുന്ന പലതും ഇതിനകം നിലവിൽ വന്നുകഴിഞ്ഞു. പൊലീസിലേക്കുള്ള റിക്രൂട്ട്മെൻറ്, നിയമനം, സ്ഥലംമാററം, പ്രൊമോഷൻ, അവധി, ഉത്തരവാദിത്വനിർവ്വഹണം തുടങ്ങിയ ഒട്ടേറെ കാര്യങ്ങളിൽ ജനാധിപത്യത്തിന്റെ പേരിൽ ഇവിടെ നടന്നുപോരുന്ന കാര്യങ്ങൾ ബ്രിട്ടീഷ് ഭരണകാലത്തേതിൽ നിന്നും പാടെ വ്യത്യസ്തമാണെന്ന് പൊലീസുകാർതന്നെ പറഞ്ഞറിയാത്തവർ ചുരുക്കമായിരിക്കും. ഇതിലെല്ലാം നിലവിൽ വന്നുകഴിഞ്ഞ വ്യത്യാസം, ജനാധിപത്യത്തിന്റെ ഉടപ്പിറപ്പായ ജനകീയാഭിപ്രായ പ്രകടനത്തെ സംബന്ധിച്ചിടത്തോളം മാത്രം കാണുവാൻ കഴിയുകയില്ല. സാമൂഹ്യനീതിക്കു വേണ്ടിയുള്ള പ്രക്ഷോഭണങ്ങളേയും ഖാലിസ്ഥാൻവാദികളെപ്പോലുള്ള ദേശശിഥിലീകരണ പ്രസ്ഥാനങ്ങളേയും ഏറെക്കുറെ ഒരുപോലെതന്നെ ഇന്നും പൊലീസ് നേരിടുന്നു. ഇവ രണ്ടും തമ്മിലുള്ള കാതലായ വ്യത്യാസം പൊലീസിന്റെ നേതൃത്വത്തിന് മനസ്സിലായാൽത്തന്നെ, സമരവും അക്രമവും തമ്മിൽ തിരിച്ചറിയാൻ കഴിയാത്ത, കപടജനാധിപത്യവാദികളായ ഭരണാധികാരികളുടെ നിർദ്ദേശങ്ങൾക്ക് വഴങ്ങാതിരിക്കാൻ അവർക്ക് കഴിയില്ലല്ലോ?

എ. ഐ. വൈ. എഫ്, എ. ഐ. എസ്. എഫ്. എന്നീ സംഘടനകളുടെ ആഭിമുഖ്യത്തിൽ നടന്നുവരുന്ന 'ജയിൽ അല്ലെങ്കിൽ തൊഴിൽ' എന്ന യുവജന ഉദ്യമത്തിന് ഇക്കഴിഞ്ഞ എട്ടാംതീയതി പൊലീസിൽനിന്നുണ്ടായ ക്രൂരമായ അനുഭവങ്ങളുടെ പിറകിലുള്ള കാരണവും മറെറാന്നായിരുന്നില്ല. സംസ്ഥാനത്തെ മറെറാരു യുവജനപ്രസ്ഥാനവും ഇത്രയേറെ പ്രസക്തവും ആകർഷകവുമായ മറെറാരു സംരംഭം ഈ അടുത്തകാലത്തെങ്ങും ആരംഭിച്ചിട്ടില്ല. അതുകൊണ്ടായിരുന്നു, സുകുമാരക്കുറുപ്പിനെപ്പോലുള്ള മൾട്ടി—ഡൈമെൻഷണൽ ക്രിമിനലുകളെ പിടികൂടുന്നവർക്ക് വൻതുക പാരിതോഷികമായി നല്കുമെന്നു പറഞ്ഞുകൊണ്ട് കെ. എസ്. യു. (ഐ.) ആരംഭിച്ച പ്രസ്ഥാനത്തിന് നേരിട്ട ദുർമ്മരണം 'തൊഴിൽ അല്ലെങ്കിൽ ജയിൽ' എന്ന യുവജന ഉദ്യമത്തിനുണ്ടാകാതെ പോയതും. ഈ പ്രസ്ഥാനത്തിന് ജനനം നൽകിയ ചിന്താഗതിയെ ആർക്കും യുക്തിസഹമായി എതിർക്കാനും കഴിയില്ല. ഉപജീവനമാർഗ്ഗമായി ഒരു ജോലി കിട്ടാൻവേണ്ടി എംപ്ലോയ്മെൻറ് എക്സ്ചേഞ്ചുകളിൽ പേരു് രജിസ്റ്റർ ചെയ്തു് കാത്തിരിക്കുന്ന വിദ്യാസമ്പന്നരായ സംസ്ഥാനത്തെ യുവജനങ്ങളുടെ എണ്ണം ജനസംഖ്യയുടെ പത്തിലൊന്നോളം വളർന്നു കഴിഞ്ഞു. അവരുടെ പരീക്ഷായോഗ്യത തെളിയിക്കുന്ന സാക്ഷ്യപത്രങ്ങൾക്ക് ഒരു രൂപാ കള്ളനോട്ടിന്റെ വിലപോലും ഇല്ലാതായിട്ട് വർഷങ്ങൾ തന്നെ കഴിഞ്ഞിരിക്കുന്നു. എന്നിട്ടും ബുദ്ധിശക്തിയിലും സർഗ്ഗശക്തിയിലും ലോകത്തെ മറെറാരു ജനവിഭാഗത്തെ അപേക്ഷിച്ചും ഒട്ടും പിന്നിലല്ലാത്ത കേരളത്തിലെ യുവലക്ഷങ്ങളെ ബിരുദ സർട്ടിഫിക്കററുകളുടെ വിഡ്ഢികളായ അടിമകളാക്കുവാൻ, ചോദിക്കുന്നവർക്കെല്ലാം കോളേജുകൾ വാരിക്കോരി നല്കുന്നതിൽ ഇപ്പോഴത്തെ ഗവണ്മെൻറ് അഭിമാനം കൊള്ളുന്നു. സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞുവരുന്ന യുവാക്കളുടെ സാമാന്യ വിവരമോ, സാമാന്യ ബുദ്ധിയോ വിശേഷവിവരമോ, വിശേഷബുദ്ധിയോ തെല്ലും വർദ്ധിപ്പിക്കാത്ത ഇപ്പോഴത്തെ സർവ്വകലാശാലാ വിദ്യാഭ്യാസത്തിനായി കോടിക്കണക്കിന് രൂപയുടെ അധികച്ചെലവാണ് സംസ്ഥാന ഗവണ്മെൻറ് വർഷംതോറും വരുത്തിവയ്ക്കുന്നതു്. ഇങ്ങനെ പൊതുഖജനാവിലെ പണവും നാട്ടുകാരുടെ പണവും കണക്കററു് ദുർവ്യയം ചെയ്യുന്ന ഭരണകർത്താക്കളെ കുനിച്ചു നിറുത്തി ഏത്തം ഇടുവിക്കാനോ, മുക്കാലിയിൽ കെട്ടി അടിക്കാനോ ആയിരുന്നില്ല ഇപ്പോൾ സമരരംഗത്തു നിൽക്കുന്ന യുവാക്കളുടെ ഉദ്യമം. ഗവൺമെൻറ് നേരിട്ട് വളർത്തിയെടുത്ത ഇന്നത്തെ ഉന്നത വിദ്യാഭ്യാസ പ്രഹസനസംവിധാനത്തിലൂടെ, യുവജനങ്ങളുടെ നന്മയ്ക്കായി രക്ഷാകർത്താക്കളും ഗവൺമെൻറും ചെലവിട്ടുകൊണ്ടിരിക്കുന്ന ഭീമമായ തുകയ്ക്കു്

നിയമപാലകരുടെ ബദ്ധശത്രുക്കളോ,
തൊഴിൽ ചോദിച്ചു വന്ന ഈ യുവാക്കളോ?







യുദ്ധം കഴിഞ്ഞപ്പോൾ: തലപൊട്ടി, എല്ലുനുറുങ്ങി, എഴുന്നേററുമാറാൻപോലും വയ്യാതായ യുവാക്കളും ദൗത്യം പൂർത്തിയാക്കി കൃതകൃത്യരായ പൊലീസ് ഉദ്യോഗസ്ഥരും

ന്യായീകരണം* നല്കുവാൻ വേണ്ട നടപടികൾ എടുക്കണമെന്നു് മാത്രമേ അവർ ആവശ്യപ്പെട്ടുള്ളു. പഠിച്ച് ബിരുദമെടുക്കുന്നതിനാവശ്യമായ പണത്തിനു പുറമേ, അത്രയും വലിയൊരു തുകതന്നെ ജോലികിട്ടാനും ചെലവിടണമെന്ന, എല്ലാ പാർട്ടികളും രഹസ്യമായി അവലംബിക്കുന്ന കേരള സോഷ്യലിസ്ററ് സിദ്ധാന്തം ഇവരും ഒരു പക്ഷേ, അംഗീകരിച്ചേനുവരാം. എങ്ങനെയായാലും ജോലി കിട്ടണമല്ലോ? അവർ അത്ര മാത്രമേ ആവശ്യപ്പെടുന്നുള്ളു. സർക്കാർ, അർദ്ധസർക്കാർ സ്ഥാപനങ്ങളിലായി ലക്ഷക്കണക്കിന് തസ്തികകൾ ഇപ്പോഴും ഒഴിഞ്ഞുകിടക്കുകയാണെന്ന് കണക്കുകൾസഹിതം അവർ ആവർത്തിക്കുകയും ചെയ്യുന്നു. എന്നിട്ടും മാസങ്ങളായി അവർ ഉയർത്തിവരുന്ന ഈ മുദ്രാവാക്യം ഗവൺമെൻറ് കേട്ടതായിപ്പോലും ഭാവിക്കുന്നില്ല. എതിരാളികൾ സാമൂഹ്യനന്മയ്ക്കായി എത്ര നല്ല കാര്യം നിർദ്ദേശിച്ചാലും അതു വകവച്ചു കൊടുക്കുന്നതു് ജനാധിപത്യമല്ലെന്നാണല്ലോ നമ്മുടെ പാർട്ടികളുടെയെല്ലാം രാഷ്ട്രീയ പ്രവർത്തനശൈലി. മന്ത്രിമാരും, ഉദ്യോഗസ്ഥന്മാരും വർഷംതോറും ധൂർത്തടിക്കുന്നതായി, അവരുടെ അനുയായികൾ തന്നെ ചൂണ്ടിക്കാണിക്കുന്ന പണം മതിയാകും ഇപ്പോൾ ഒഴിവുള്ള തസ്തികകൾ നികത്താൻ. ഒഴിവുകളുണ്ട്, ശമ്പളം നൽകുവാൻ പണവും ഉണ്ട്, തൊഴിലില്ലാതെ വലയുന്ന യുവാക്കൾ അതു് അല്പം വികാരാവേശത്തോടെ ചൂണ്ടിക്കാണിച്ചാൽ അതു് തെററാകുമോ? സെക്രട്ടേറിയററോ, കളക്ടറേററോ പിക്കററുചെയ്യാൻ അവർ അല്പം തള്ളിക്കയറിയാൽ, ഭീന്ദ്രൻവാലയെ നേരിട്ടതുപോലെതന്നെ അവരേയും നേരിടുമെന്നു ശഠിക്കുന്നതു് നീതിയാണോ? ഏതായാലും അത്തരമൊരു നയം സ്വീകരിക്കാൻ തീരുമാനിച്ച മന്ത്രിമാർ ഒരുകാര്യം തിരിഞ്ഞുനോക്കുന്നതു നന്നായിരിക്കും. ആദ്യം രാഷ്ട്രീയ നേതാക്കന്മാരാകുവാനും പിന്നെ എം. എൽ. എ. മാരും തുടർന്ന് മന്ത്രിമാരും ആകുവാനും അവർ കാണിച്ച ക്രൂരതകളും അട്ടിമറിപ്പണികളുമൊന്നും ഇക്കഴിഞ്ഞ 8-ാം തീയതി സെക്രട്ടേറിയേററിനു മുമ്പിലും കളക്ടറേററുകൾക്കു മുമ്പിലും തടിച്ചുകൂടിയ യുവസമൂഹങ്ങൾ കാണിച്ചില്ല. നാഗപ്പൂർ എൻ. എസ്. യു. സമ്മേളനത്തിലെ ഒരു രംഗംപോലും ഇവിടെങ്ങും അവർ അരങ്ങേറിയില്ല. എന്നിട്ടും ഇത്തരം സമരങ്ങളെ അക്രമമായി കണ്ടു് അടിച്ചമർത്താനുള്ള ആജ്ഞ ശിരസാവഹിക്കുന്ന ഉദ്യോഗസ്ഥന്മാരും അവർ ഉദ്യോഗസ്ഥന്മാരാകുന്നതിനു മുമ്പും ഉദ്യോഗസ്ഥന്മാരാകുന്നതിനുവേണ്ടിയും പിന്നെ ഇപ്പോഴത്തെ സ്ഥാനങ്ങളിൽ കടന്നുകൂടാനും കാണിച്ച സാഹസങ്ങൾ വല്ലപ്പോഴും ഓർക്കുന്നതു്, തങ്ങളെപ്പോലെ എന്തെങ്കിലും ഒരു പണിക്കായി കേഴുന്ന ചെറുപ്പക്കാരുടെ തലയും എല്ലും അടിച്ചു പൊട്ടിക്കാതിരിക്കാൻ തെല്ലെങ്കിലും സഹായിക്കുമല്ലോ.



എം. എം. ജി. നമ്പൂതിരി

# ഒരു ഉണർത്തു പാട്ടിന്റെ ഉടുക്കുകൊട്ട്

**സാം**സ്കാരിക കേരളത്തിന്റെ ഹൃദയം ത്രസിച്ച, കണ്ണുകൾ കത്തിജ്ജ്വലിച്ച ദിവസമായിരുന്നു അത്. 1984 ഒക്ടോബർ ഒന്ന്. തുലാവർഷമേഘങ്ങൾ പോലും പെയ്യാൻ മടിച്ചുനിന്ന, തുടുത്ത സന്ധ്യ. ആ വേളയിലാണ് കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നായി ശാസ്ത്രസാഹിത്യപരിഷത്തിന്റെ ആഭിമുഖ്യത്തിലുള്ള മൂന്നു ശാസ്ത്രകലാജാഥകൾ പ്രയാണമാരംഭിച്ചത്. കാസർകോട്, കണ്ണൂർ, വയനാട്, കോഴിക്കോട്, മലപ്പുറം ജില്ലകൾക്കായുള്ള ഉത്തരമേഖലാജാഥ നവാഗതയായ കാസർകോട് ജില്ലയിലെ വെള്ളിക്കോത്ത് ഗ്രാമത്തിൽ വച്ച് ജില്ലാകളക്ടർ കെ. നാരായണനും പാലക്കാട്, തൃശ്ശൂർ, എറണാകുളം, ഇടുക്കി ജില്ലകളിലൂടെ സഞ്ചരിക്കേണ്ട മധ്യമേഖലാജാഥ നിളയുടെ തീരത്ത് നിലവിളക്കുപോലെ കത്തുന്ന മേഴത്തൂർ ഗ്രാമത്തിൽവച്ച് ഐ. ഇ. എൻ. എസ്. കേരള റീജനൽ ചെയർമാൻ എം. പി. വീരേന്ദ്രകമാറും; പത്തനംതിട്ട, കോട്ടയം, ആലപ്പുഴ, കൊല്ലം, തിരുവനന്തപുരം ജില്ലകളുൾക്കൊള്ളുന്ന ദക്ഷിണമേഖലാജാഥ ഇലന്തൂർ ഇടപ്പെരിയാരത്തുവച്ച് പരിഷത്ത് പ്രസിഡന്റ് ഡോക്ടർ ബി. ഇക്ബാലും ഒരേ സമയത്ത് ഉദ്ഘാടനംചെയ്തു. വെള്ളിക്കോത്ത് പി. പി. കെ. പൊതുവാളും മേഴത്തൂരിൽ സി. ജി. ശാന്തകമാറും ഇലന്തൂരിൽ ധർമ്മരാജപ്പണിക്കരും യോഗങ്ങളിൽ ആധ്യക്ഷ്യംവഹിച്ചു. ഓരോ ജാഥയും ഇരുപത്തൊന്നുദിവസം വീതം നൂറിലേറെ കേന്ദ്രങ്ങളിൽ പരിപാടികളവതരിപ്പിച്ച് ഒക്ടോബർ ഇരുപത്തിയൊന്നിന് മൂന്നു കേന്ദ്രങ്ങളിലായി സമാപിക്കും. മലപ്പുറം ജില്ലയിലെ കററിപ്പുറവും ഇടുക്കിയിലെ തൊടുപുഴയും തിരുവനന്തപുരത്തെ ഐൻസ്റ്റൻ ജങ്ഷനുമാണ് ജാഥകളുടെ സമാപനത്തിന് സാക്ഷ്യം വഹിക്കുന്ന സ്ഥലങ്ങൾ.

●

കേരളത്തിൽ ഏററവും കൂടുതൽ ആളുകൾ കാണുന്ന, ഏററവും കൂടുതൽ ചർച്ച ചെയ്യപ്പെടുന്ന സോദ്ദേശ്യ കലാപരിപാടിയായി പരിഷത്തിന്റെ ശാസ്ത്രകലാജാഥ മാറിയിട്ടുണ്ട്. നമ്മുടെ നാട്ടിൽ കലയിലൂടെ ആശയപ്രചരണം നടത്താൻ വിവിധ കാലഘട്ടങ്ങളിലായി എത്രയോ സംഘടനകൾ ശ്രമിച്ചിട്ടുണ്ടെങ്കിലും, ആശയ പ്രചരണത്തിന് കല എന്ന മാധ്യമത്തെ ഇത്രയും വ്യാപകവും ഫലപ്രദവുമായി ഉപയോഗിക്കുന്ന സംഘടനകൾ വേറെ ഉണ്ടാവില്ല. കഴിഞ്ഞവർഷത്തെ കലാജാഥ ഏററവും ചുരുങ്ങിയത് പന്ത്രണ്ടുലക്ഷം പേരെങ്കിലും കണ്ടിട്ടുണ്ട്. ആറു ലക്ഷത്തിലേറെ രൂപ വിലവരുന്ന ശാസ്ത്ര പുസ്തകങ്ങൾ ആ ജാഥയിലൂടെ വിററഴിച്ചു. ഈ വർഷം പതിനൊന്നുലക്ഷം രൂപയുടെ പുസ്കങ്ങളുടെ വില്പന വിവിധ ജില്ലകളിലായി മിക്കവാറും പൂർത്തിയായിട്ടുണ്ട്. ഈ ബൃഹത്തായ പരിപാടിക്ക് വളരെ ഭാരിച്ച ചെലവുകളുണ്ടെങ്കിലും സംസ്ഥാനതലത്തിലോ ജില്ലാതലങ്ങളിലോ പൊതുജനങ്ങളിൽ നിന്ന് സംഭാവനകളൊന്നും പിരിക്കുന്നില്ല. ശാസ്ത്രപുസ്തകങ്ങളുടെ വില്പനയിൽനിന്നു ലഭിക്കുന്ന കമ്മീഷൻമാത്രം ഉപയോഗപ്പെടുത്തി ഇത്രയും വിപുലമായ പരിപാടികൾ സംഘടിപ്പിക്കുക എന്ന ശൈലി ഇവിടെ മറെറാരു സംഘടനയും അവകാശപ്പെട്ടതല്ല. ജാതി–മത–രാഷ്ട്രീയ പരിഗണനകൾക്കൊക്കെ അതീതമായി, സമസ്തസമൂഹങ്ങളുടെയും പുരോഗതിക്കുള്ള ഏക ഉപാധി ശാസ്ത്രവിജ്ഞാനവും ശാസ്ത്രബോധവുമാണെന്ന വിശാലമായ സന്ദേശം ഉയർത്തിപ്പിടിക്കുന്നതുകൊണ്ടാകണം എല്ലാവരും ശാസ്ത്രകലാജാഥയെ ഇഷ്ടപ്പെടുന്നതും അംഗീകരിക്കുന്നതും. കഴിഞ്ഞവർഷം കേരളത്തിലെ പര്യടനങ്ങൾക്കുശേഷം ഒരു ജാഥ തമിഴ്നാട്ടിലും മറെറാന്ന് ഡെൽഹിയിലും വിവിധകേന്ദ്രങ്ങളിൽ ആഴ്ചകളോളം പരിപാടികളവതരിപ്പിച്ച് പ്രധാനമന്ത്രിയടക്കം ഒട്ടേറെ പ്രമുഖവ്യക്തികളുടെ പ്രശംസ നേടുകയുണ്ടായി.

●

1980–ലാണ് പരിഷത്ത് ആദ്യമായി ശാസ്ത്രകലാജാഥ അവതരിപ്പിച്ചത്. 1962–ൽ പ്രവർത്തനമാരംഭിച്ച ഈ സന്നദ്ധസംഘടന 'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്'' എന്ന ലക്ഷ്യത്തോടെ പുസ്തക–മാസികാ പ്രചരണങ്ങളിലൂടെയും പൊതുജനങ്ങൾക്കുള്ള ക്ലാസ്സുകൾ, വിദ്യാർത്ഥികൾക്കുള്ള വിജ്ഞാനപരീക്ഷകൾ, ക്വിസ്സുകൾ തുടങ്ങിയ പ്രവർത്തനങ്ങളിലൂടെയും സാധാരണ ജനങ്ങളുടെ കൈകളിൽ ശാസ്ത്രം എന്ന ശക്തമായ ആയുധം എത്തിക്കാൻ ശ്രമിച്ചുവരികയായിരുന്നു. ആദ്യവർഷങ്ങളിൽ പ്രധാനമായും പ്രസിദ്ധീകരണ–വിദ്യാഭ്യാസ രംഗങ്ങളിൽ ഒതുങ്ങിനിന്നിരുന്ന പരിഷത്ത് എഴുപതുകളുടെ പകുതിയിൽ വച്ചാണ് ബഹുജനസമ്പർക്കപരിപാടികളുമായി ജനപഥങ്ങളിലേക്കിറങ്ങിയത്. ഗ്രാമശാസ്ത്രസമിതികളുടെ ആവിർഭാവവും '78-ൽ നടത്തിയ ശാസ്ത്രസാംസ്കാരിക ജാഥയും മററും ഈ ശൈലീമാററത്തിന്റെ സവിശേഷതകളായിരുന്നു.

'80–ൽ ഒററ ജാഥയാണ് സംസ്ഥാനത്തിലെ എല്ലാ ജില്ലകളിലും പരിപാടികളവതരിപ്പിച്ചിച്ചത്. കേരളത്തിലെ ജനങ്ങളെ സംബന്ധിച്ചിടത്തോളം അത് ഒരു നവചൈതന്യത്തിന്റെ ചിറകടിയായിരുന്നു. തളർന്നനാടിന്റെ സിരകളിൽ ഒരുണർത്തുപാട്ടിന്റെ ഉൽസാഹമായി ഉറഞ്ഞുകൂടാൻ അതിലെ ഓരോ പരിപാടിക്കും സാധിച്ചു. നാനാതരം അവശതകളിൽ ആണ്ടുകിടക്കുന്ന, അടിച്ചമർത്തപ്പെടുന്ന ജനകോടികളുടെ മോചനത്തിലേക്കുള്ള മുന്നേററത്തിന്റെ ആദ്യ കാൽവയ്പുകളായി ജനങ്ങൾ ആ പരിപാടിയെ അംഗീകരിച്ചു. സമൂഹത്തിന്റെ സമസ്തതലങ്ങളിലും തളംകെട്ടിനില്ക്കുന്ന അശാസ്ത്രീയതകൾക്കും അഴിമതികൾക്കുമെതിരെയുള്ള ശക്തമായ പ്രതിഷേധത്തിന്റെ കുരമ്പുകളായിരുന്നു ആ ജാഥയിലെ ഇനങ്ങളെല്ലാം. രംഗസജ്ജീകരണങ്ങളും മേയ്ക്കപ്പും ! പൂർണ്ണമായും ഒഴിവാക്കിക്കൊണ്ട്, കലാമൂല്യം ഒട്ടും ചോർന്നുപോകാതെ ജീവിക്കുന്ന കഥാപാത്രങ്ങളെ പച്ചയായി അവതരിപ്പിക്കുക എന്ന ശൈലിയാണ് അതിൽ സ്വീകരിച്ചിരുന്നത്. ഒന്നാം കലാജാഥയുടെ വിജയം തുടർന്നുള്ള വർഷങ്ങളിലും കൂടുതൽ കരുത്തോടെ, ചിട്ടയോടെ കലാജാഥകൾ സംഘടിപ്പിക്കുവാൻ പരിഷത്തിനെ പ്രേരിപ്പിച്ചു.

●

പട്ടിണിയുടെയും, അനാരോഗ്യത്തിന്റെയും, നിരക്ഷരതയുടെയും മറെറല്ലാത്തരം അവശതകളുടെയും പ്രതിരൂപങ്ങളായ കോടിക്കണക്കിനു കുട്ടികളുടെ (മുതിർന്നവരുടെയും) ഒഴിഞ്ഞ കഞ്ഞിച്ചട്ടികളിൽ അണുബോംബുകളുടെയും മിസൈലുകളുടെയും രൂപത്തിൽ അവതരിക്കുന്ന യുദ്ധക്കൊതിയന്മാരുടെ കിരാതവും ഭ്രാന്തവുമായ ധിക്കാരത്തെ ചെറുത്തു തോല്പിക്കാൻ ജനങ്ങളോടാഹ്വാനം ചെയ്യുന്ന ചിന്താർഹമായ ചിഹ്നവുമായാണ് ശാസ്ത്രകലാജാഥ—84 കടന്നുവരുന്നത്. മൂന്നു ജാഥകളിലായി ആറ് പെൺകുട്ടികളടക്കം നാലു ഡസനോളം പരിഷത് പ്രവർത്തകർ രംഗത്തുവരുന്നു. ഇതിനകം തന്നെ കലാരംഗത്ത് വ്യക്തിമുദ്ര പതിപ്പിച്ചവരാണ് മിക്കവരും എങ്കിലും ആരുംതന്നെ പ്രൊഫഷണൽ ആർട്ടിസ്റ്റുമാരല്ല. അവരിൽ കോളേജ് പ്രൊഫസർമാരും, അധ്യാപകരും, എൻ.ജി.ഒ. മാരും, വിദ്യാർത്ഥികളും തൊഴിലന്വേഷിക്കുന്ന ചെറുപ്പക്കാരുമെല്ലാം ഉൾപ്പെടുന്നു. ഒരു മാസത്തിലേറെ നീണ്ടുനിന്ന മൂന്നു റിഹേഴ്സൽ ക്യാമ്പുകളാണ് ജാഥയ്ക്കുവേണ്ടി സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ സംഘടിപ്പിച്ചത്. ചുററുമുള്ള പ്രദേശങ്ങളിൽ പരിപാടികളവതരിപ്പിച്ചും, ജനങ്ങളുടെ പ്രതികരണത്തിനനുസരിച്ച് ആവശ്യമായ മാററങ്ങൾ വരുത്തിയുമാണ് പരിപാടികൾക്ക് അന്തിമരൂപം നല്കിയത്.

അദ്ധ്വാനിക്കുന്ന മനുഷ്യന്റെ നേട്ടങ്ങൾ നിരത്തിവച്ചുകൊണ്ട് മനുഷ്യാദ്ധ്വാനത്തിന്റെ മഹത്വം വിളിച്ചോതുന്നതാണ് അവതരണഗാനം—ഒരു ചോദ്യം. ഒരു പാട്ടു ചോദ്യങ്ങൾ സദസ്സിൽനിന്നുയരുന്നു—സാമ്രാജ്യങ്ങൾ, സംസ്കാരങ്ങൾ, സപ്താദ്ഭുതങ്ങളിലുത്തുംഗം താജ്മഹൽ എല്ലാമെല്ലാം തീർത്തതാര്? എല്ലാ ചോദ്യങ്ങൾക്കുമൊരേ ഉത്തരം.

'അദ്ധ്വാനിക്കുന്ന മനുഷ്യൻ

ചരിത്രത്തിൽ ചക്രംതിരിച്ച മനുഷ്യൻ'

നമ്മുടെ അമ്മയായ ഭൂമി. ലാഭക്കൊതിയുടെ തിമിരത്തിൽപ്പെട്ട് കൊടുംക്രൂരതയുടെ ദംഷ്ട്രകൾകൊണ്ട് അവളെ കൊത്തിക്കീറുന്ന വർത്തമാനകാല മനുഷ്യൻ! എല്ലാം സഹിച്ചുകൊണ്ട് സർവ്വാഭീഷ്ടദായിനിയായി നിലകൊള്ളുന്ന ഭൂമി.

'ഗതകാലതലമുറകൾ നമുക്കു നൽകിയ
തറവാട്ടു ധനമല്ല ഭൂമി.
വരുമൊരു തലമുറയിൽനിന്നുനാം
കടംകൊണ്ടു
തിരികെയേല്പിക്കേണ്ടൊരീഭൂമി'

എന്നുരുവിട്ടുകൊണ്ട് ഭൂമിയെ പ്രതിനിധീകരിക്കുന്ന ഗ്ലോബ് സദസ്സിലെ കുട്ടികളുടെ കരുന്നു കൈകളിലേക്ക് ജാഥാംഗങ്ങൾ കൈമാറുമ്പോൾ, നാമറിയാതെ മനസ്സ് പുതിയൊരു സമീപനത്തിന് സന്നദ്ധമാകുന്നു! പരിസര സംരക്ഷണമെന്ന ആശയത്തിന്റെ ആഴങ്ങൾ തേടുന്ന ഒരു സംഗീതശില്പം—ഭൂമി.

പുകയുന്ന അടുപ്പുകൾക്കും കരിക്കലങ്ങൾക്കുമിടയിൽ ജീവിതം ഹോമിക്കാൻ വിധിക്കപ്പെട്ട സ്ത്രീയുടെ അടിമത്തത്തിന്റെ ഇതിഹാസമാണ് സീത എന്ന ലഘുനാടകം. യുഗങ്ങളായി അവളെ അധീനയാക്കി, അടിമയാക്കി, സുഖഭോഗത്തിന്റെ ഉപകരണം മാത്രമാക്കി, എന്നും അവളെ വിലങ്ങുകൾകൊണ്ടുമൂടിയ പൈശാചികമായ പുരുഷമേധാവിത്വത്തിനെതിരെ ഉറക്കെ പ്രതിഷേധിച്ചുകൊണ്ട്, ചങ്ങലകൾ പൊട്ടിച്ച് ഉയിർത്തെഴുന്നേല്ക്കുന്ന സ്ത്രീ—സീത.

'വില്ലാനുണ്ട് കാലുകൾ' എന്നു ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന ഒപ്പനയിൽ 'നാളെപ്പുത്തുമണിക്ക് സത്യവാചകം ചൊല്ലി കേറിയിരിക്കാൻ' വെമ്പുന്ന പുത്തൻവാളനും സുഹൃത്തുക്കളുമാണ് തീക്ഷ്ണമായ പരിഹാസത്തിന്റെ പ്രതിക്കൂട്ടിൽ—അധികാര രാഷ്ട്രീയത്തിലെ വിലപേശലുകളുടെ ചിത്രീകരണം.

വികസനത്തിന്റെപേരിൽ നടക്കുന്ന തട്ടിപ്പുകൾ, ചൂഷണങ്ങൾ. നേതാക്കളും വകുപ്പുദ്യോഗസ്ഥന്മാരും ചവിട്ടിമെതിക്കുന്ന നിസ്സഹായരായ പാവങ്ങൾ! വൈകിയാണെങ്കിലും അവർ കണ്ണുതുറക്കുന്നു.

''അവരൊത്തു കളിക്കുന്നത് കണ്ടോടും
നിങ്ങൾ നാവടിക്കൊണ്ടു നിന്നോടും''

നാടൻപാട്ടിന്റെ ശീലുകൾക്കൊത്ത് ഒരു താളം ചവിട്ടൽ—ഒത്തുകളി.

അനുനിമിഷം ദരിദ്രവൽക്കരണത്തിനു വിധേയരാകുന്ന ഇന്ത്യയിലെ ജനകോടികൾ! അവർ സദസ്യരെ ഓർമ്മിപ്പിക്കുന്നു—''ഇന്നല്ലെങ്കിൽ നാളെ നിങ്ങളും ഞങ്ങളുടെ യാചക സംഘത്തിൽ ചേരും എന്നുറപ്പാണ്.'' പടയണി എന്ന നാടൻ കലാരൂപത്തിന്റെ ശില്പഭംഗിയിൽ ദാരിദ്ര്യനിർമ്മാർജ്ജനമെന്നാൽ ദരിദ്രനാരായണന്മാരെ ശ്വാസം മുട്ടിച്ചുകൊന്നു മാററുകയാണെന്ന് വിശ്വസിക്കുന്ന നേതാക്കൾക്ക് ശക്തമായ ഒരു താക്കീത്—ദരിദ്ര നിർമ്മാർജ്ജനം.

ബാധ എന്ന ഓട്ടൻതുള്ളൽ, മരവും കുട്ടിയും എന്ന സംഗീതശില്പം, പരസ്യം, ഗ്യാസ്ട്രോ എന്നീ ചിത്രീകരണങ്ങൾ, മരിച്ചവരെ അടക്കുക എന്ന നാടകം തുടങ്ങി വേറെയുമുണ്ട് ഒട്ടേറെ ഇനങ്ങൾ. ജനഹൃദയങ്ങളിൽ ഒരു നവചൈതന്യധാരയായി ഒഴുകിയെത്തുന്ന ശക്തമായ ഒരുണർത്തുപാട്ടിന്റെ ഉടുക്കുകൊട്ട്—അതാണ് ശാസ്ത്രകലാജാഥ.



അടിമത്തത്തിന്റെ ചങ്ങലകൾ പൊട്ടിച്ചെറിഞ്ഞ് മോചിതയാവുന്ന സ്ത്രീ: ജാഥയിലെ ഒരിനത്തിൽ നിന്ന്

# ഒരാൾ മാത്രം

എം. പി. നാരായണപിള്ള

**ഞാനും** അവുക്കാദർകുട്ടി നഹ മുതൽ അബ്ദുള്ളക്കോയവരെയുള്ള സകലമാന മുസ്ലിംലീഗുകാരും, എന്തിനു്, മുഖ്യമന്ത്രി കരുണാകരൻ പോലും ഭയപ്പെടുന്ന ഒരാൾ ഈ ഭൂമിയിൽ ജീവിച്ചിരിപ്പുണ്ടു്.

അതാരാണെന്നാണു് നിങ്ങൾ ഊഹിച്ചതു്?

''ഇന്ദിരാഗാന്ധി!'' ഛയ്! തെററിപ്പോയി. ഞങ്ങൾക്കാർക്കും ഇന്ദിരാഗാന്ധിയെ പേടിയില്ല.

ശരി. ഇനി ഞാൻ പറയാം.

ഇ. എം. എസ്. നമ്പൂതിരിപ്പാടു്.

ആദ്യം എന്റെ കഥതന്നെ എടുക്കുക. വൈരുദ്ധ്യാധിഷ്ഠിതഭൗതികവാദം പോയിട്ടു് വില്ലി ബ്രാൻറിന്റെ വെറും ജനാധിപത്യസോഷ്യലിസത്തിൽപ്പോലും വിശ്വസിക്കാത്ത ഒരാളാണു് ഞാൻ. തൊഴിലാളിവർഗ്ഗസർവ്വാധിപത്യം പോയിട്ടു് ആ വർഗ്ഗത്തിന്റെ പ്രസക്തിപോലും ഇരുപത്തഞ്ചുവർഷത്തിനകം ഇല്ലാതാകുന്നു. 'മൈക്രോ പ്രോസസർ' കണ്ടുപിടിച്ച നിമിഷം മാർക്സിസം-ലെനിനിസം എന്ന തത്വശാസ്ത്രത്തിന്റെ സൂര്യൻ അസ്തമിച്ചു എന്നു വിശ്വസിച്ചുപോന്നിരുന്ന ഞാൻ— കഴിഞ്ഞയാഴ്ചവരെ.

അപ്പോഴിതാവരുന്നു എ. കെ. ജി. സെൻററിൽവച്ചു് ഒരൊററ പ്രസംഗം. ''തൊഴിലാളിവർഗ്ഗം എന്നുവച്ചാൽ ശരീരം കൊണ്ടും മനസ്സുകൊണ്ടും അദ്ധ്വാനിക്കുന്ന എല്ലാവരും ആണ്.'' ഇ.എം. എസ്സിന്റെ ആ നിർവ്വചനം പത്രത്തിൽ വായിച്ച നിമിഷം ഞാൻ രണ്ടു ഗ്ലാസ്സ് വെള്ളം കുടിച്ചു. അതായതു് ഞാനും തൊഴിലാളിയായിരിക്കുന്നു! ഇന്നേ തീയതിവരെ ഒരു യൂണിയനിൽ അംഗമാകാത്ത, സാക്ഷാൽ ദൈവം തമ്പുരാനെപ്പോലും നേതാവായി സ്വീകരിക്കാത്ത, ഈ ഞാൻ ഒരു തൊഴിലാളിയായി മാറി. ഞാൻ മാത്രമോ? പരാലിസിസ് പിടിച്ചു് പന്തീരാണ്ടുകാലം കട്ടിലിൽ കിടക്കുന്നവൻപോലും തൊഴിലാളിയായി. കാരണം, അവനും മനസ്സുകൊണ്ടദ്ധ്വാനിക്കുന്നുണ്ടു്. ഈ നിർവ്വചനത്തിൽപ്പെടാത്ത ഒരു മനുഷ്യനെയൊ മൃഗത്തെയൊ നിങ്ങളൊന്നു കാണിച്ചുതരാമോ? മേലാൽ തൊഴിലാളിവർഗ്ഗത്തിനെതിരെ ഒരു വാക്കു് ഞാൻ പറയില്ല; എഴുതില്ല. ഞാൻ പറയുന്നതും എഴുതുന്നതും നമ്പൂതിരിപ്പാടിന്റെ നിർവ്വചനത്തിന്റെ വ്യാപ്തിയിൽ നിരർത്ഥകമായിക്കഴിഞ്ഞിരിക്കുന്നു.

''സഖാവേ, അടിയനിതാ വാൾവച്ചു് കീഴടങ്ങിയിരിക്കുന്നു.''

മുസ്ലിംലീഗുകാരുടെ സ്ഥിതി ഞാൻ ഏറെ പറയണമല്ലൊ. ശരിക്കത്തു് നിയമങ്ങളെ ഇന്ദിരാഗാന്ധിയൊ അടൽ ബിഹാരിവാജ്പേയിയൊ എൻ. ഇ. ബാലറാമൊ ഇ.കെ. നായനാരോ വിമർശിച്ചാൽ അവർ കാര്യമാക്കില്ലായിരുന്നു. നമ്പൂതിരിപ്പാടങ്ങനെയല്ല. അരനൂററാണ്ടായി മലബാറിലെ മുസ്ലിംലീഗിനെ കൈകാര്യം ചെയ്യുന്നതിൽ പുള്ളി ഒരു റിങ്മാസ്റ്ററായിക്കഴിഞ്ഞിരിക്കുന്നു. മുസ്ലിംലീഗുകാർക്കുണ്ടായിരുന്ന രാഷ്ട്രീയത്തിലെ തൊട്ടുകൂടായ്മ പുള്ളിയല്ലെ മാററിയതു്. അവർ ഇണങ്ങിനിന്നാൽ ശുഭം. മാപ്പിളലഹള പുള്ളി കർഷകസമരമാക്കും. പിണങ്ങിയാൽ മാപ്പിളലഹള വർഗ്ഗീയലഹളയാക്കും. അധികം ഇടഞ്ഞാൽ മുസ്ലിംലീഗ് രണ്ടാക്കും. വേണ്ടിവന്നാൽ ഇനിയും പിളർത്തും. മുഹമ്മദാലി ജിന്ന സുകൃതംചെയ്തവൻ! മഹാത്മാഗാന്ധിയുടെ സ്ഥാനത്തു് എതിരാളിയായിക്കിട്ടിയതു് നമ്പൂതിരിപ്പാടായിരുന്നെങ്കിലത്തെ കഥയൊന്നോർത്തുനോക്കു. ജിന്നയുടെ ലീഗിനെ ആറായി പിളർത്തി കൈയിൽകൊടുക്കുമായിരുന്നു. ഒരു പക്ഷേ, ഇന്ത്യ വിഭജിക്കപ്പെടില്ലായിരുന്നു. പാകിസ്ഥാൻ ഉണ്ടാകില്ലായിരുന്നു. അബ്ദുൽക്കലാം ആസാദിനെപ്പോലെയും റാഫി അഹമ്മദ് കിദ്വായിയെപ്പോലെയുമുള്ള ദേശീയ മുസ്ലിങ്ങളെ കോൺഗ്രസ്സിൽ കയററിവയ്ക്കുന്നതിനു പകരം അവരെക്കൊണ്ടൊക്കെ ഓരോ ബദൽ മുസ്ലിംലീഗുണ്ടാക്കിക്കാനുള്ള ബുദ്ധി മഹാത്മാഗാന്ധിക്കുണ്ടായോ? നമ്പൂതിരിപ്പാടാവഴിക്കു് നോക്കുന്നയാളാണെന്നു് ലീഗുകാർക്കസ്സലായറിയാം. അതുകൊണ്ടാതു് വിമർശിച്ചാലും മുസ്ലിംലീഗുകാർക്കു് പുല്ലാണു്. നമ്പൂതിരിപ്പാടു് പറഞ്ഞാൽ അവർ ബേജാറാകും. കാരണം പറയുന്നതു ഫലിപ്പിക്കാൻ പുള്ളിയെക്കൊണ്ടു് പററുമെന്നു് ലീഗിലെ മൂത്ത നേതാക്കന്മാർക്കറിയാം.

> **ഇ. എം. എസ്സിനെ അഖിലേന്ത്യാ നേതാവാക്കികൊണ്ടുനടക്കുക എന്ന (കേരളത്തിൽ സജീവമാകാൻ അനുവദിക്കാതെ)കാര്യത്തിൽ ഏററവും താല്പര്യം ആർക്കാണു്? അതു് കെ. കരുണാകരനാണെന്നാണു് ലേഖകനു് പറയാനുള്ളതു്. കാരണം? കാരണം പ്രതിപക്ഷത്തു് തന്നെക്കാൾ വിളഞ്ഞ ഒരാളേ ബാക്കിയുള്ളൂ—ഇ. എം. എസ്!**

ഇനി മുഖ്യമന്ത്രി കരുണാകരന്റെ കാര്യം എടുക്കാം.

അന്തോണിയെ വരെ ചവിട്ടിക്കയററി, അന്തോണിക്കു് മാന്യമായ ഒരു ജോലിയും ശരിയാക്കിക്കൊടുത്തുകഴിഞ്ഞു. ഭരണമുന്നണിയിൽ കരുണാകരനിനി ആരെയെങ്കിലും പേടിക്കാനുണ്ടോ? ചുരുങ്ങിയതു് അടുത്ത ഒരഞ്ചു വർഷത്തേക്കു്. (വയലാർ രവിയെയോ? നിങ്ങളെന്നെ ചിരിപ്പിക്കാതെ.)

പ്രതിപക്ഷത്തു് ആരെയെങ്കിലും പേടിക്കണോ? വോട്ടു ചെയ്യുന്ന പൗരൻ നമ്മൾ വിചാരിക്കുന്നത്ര ഇഡിയററല്ല. കരുണാകരനു പകരം ആരാണു് നിങ്ങടെ മുഖ്യമന്ത്രിയെന്നു് ചോദിച്ചാൽ ഏതു പേരാണു് പറയുക? സഖാവു് ഇ. കെ. നായനാരോ? ഇപ്പോൾ പുള്ളി കരുണാകരനു് ബദലല്ല. (ആകുമായിരുന്നു. പുള്ളി ബീഡിവലി പൂർണ്ണമായി ഉപേക്ഷിച്ചിരുന്നെങ്കിൽ. വിഷയം ആരോഗ്യശാസ്ത്രമായതുകൊണ്ടു് അന്യത്ര.) കരുണാകരനു് ഇനി പേടിക്കാനുള്ളതു് തന്നെക്കാൾ വെളഞ്ഞ ഒരു വിത്തു് പ്രതിപക്ഷത്തു് വന്നാലേയുള്ളൂ. അവിടെയൊരു വിത്തേ ബാക്കിയുള്ളൂ. നമ്പൂതിരിപ്പാടു്.

അപ്പോൾ ഇ. എം. എസ്സിനെ അഖിലേന്ത്യാ നേതാവാക്കി കൊണ്ടുനടക്കുകയെന്ന കാര്യത്തിൽ ഏററവും താല്പര്യം കരുണാകരനായിരിക്കണം. അതല്ലേ ലോജിക്?

മാർക്സിസ്റ്റ് പാർട്ടിക്കാർ പണ്ടു് നടത്തിയ കയററുമതി രാഷ്ട്രീയത്തിന്റെ സുഖം അവരുടെ പാർട്ടി ഇന്നു് അനുഭവിക്കുന്നു. കയററുമതി നടത്താത്തതിന്റെ സുഖം ബംഗാളിലെ പാർട്ടിയും അനുഭവിക്കുന്നു.

ഏതൊക്കെ മാർക്സിസ്റ്റ് പാർട്ടി നേതാക്കൾക്കാണു് മുഖ്യമന്ത്രി കരുണാകരനുമായി കണക്ഷൻ എന്നെനിക്കറിയില്ല. ഏതെല്ലാം അഖിലേന്ത്യാ മാർക്സിസ്റ്റ് നേതാക്കൾക്കു് മുഖ്യമന്ത്രി കരുണാകരനുമായി ബന്ധമുണ്ടെന്നു് നിങ്ങൾക്കറിയുമോ? ഒന്നെനിക്കുറപ്പാണു്, തന്റെ രാഷ്ട്രീയത്തിൽ ഇത്രയധികം പ്രാധാന്യമുള്ള ഒരു വിഷയത്തിൽ ഒന്നും ചെയ്യാതിരിക്കുന്ന സ്വഭാവക്കാരനല്ല കരുണാകരൻ. അതുകൊണ്ടല്ലേ പുള്ളി മുഖ്യമന്ത്രിയായി തുടരുന്നതും. ദാ, ഇപ്പോ വീഴും; വീഴാൻ പോകുന്നു; ഞെട്ടററു; അടുത്ത കാററിനു് പോയി, എന്നൊക്കെ എത്ര കേട്ടു നമ്മൾ, കരുണാകരന്റെ ഉദ്യോഗത്തെപ്പററി! എന്നിട്ടും അതിയാൻ അവിടെത്തന്നെ ഇരിപ്പുണ്ടു് ഇല്ലേ.





കെ. എസ്. ആർ. മേനോൻ

# ബുഡാപെസ്റ്റിലെ ഒരു ദിവസം

**ഇ**ൻസ്റ്റിററ്യൂട്ടിന്റെ ഡയറക്ടർ ഫെറൻസ് നെമത്തു് ഒരു പെഗ്ഗ് പാലിൻക (ഹംഗേറിയൻ 'കൊട്ടുവടി') നൽകി ഞങ്ങളെ സ്വീകരിച്ചു. നിറമില്ലാത്തതും ഇറക്കുമ്പോൾ എരിവുള്ളതുമായ ഈ മദ്യം നെമത്തിനു് വലിയ ഇഷ്ടമാണു്. എച്ച്. എം. ടി. വാച്ചും ഏതോ ജലന്ധർ കമ്പിളിയുടുപ്പും ധരിച്ചു് ഞങ്ങളെ എതിരേററ ഡയറക്ടറുടെ മേശപ്പുറത്തു് ഒരു വി. ഐ. പി. ബ്രീഫ്കെയ്സ് ഉണ്ടായിരുന്നു. കുശലങ്ങൾക്കിടയിൽ രഹസ്യം വെളിയിലായി. ബുഡാപെസ്റ്റിൽ ഡയറക്ടറാകുന്നതിനു മുമ്പു് ഇന്ത്യയിലെ ഹംഗേറിയൻ എമ്പസിയിൽ ഒന്നാം സെക്രട്ടറിയായിരുന്നു നെമത്തു്. പിന്നീടു് പലപ്പോഴും ഇന്ത്യയിലെ കഥകൾ അദ്ദേഹം പലരോടും തട്ടിമൂളിക്കുന്നതു് ഞങ്ങൾ കേട്ടിട്ടുണ്ടു്.

ഡയറക്ടറുടെ സെക്രട്ടറി, സുന്ദരിയായ ആഗ്നസ് ഉരണോവിച്ച്—ആഗി എന്നു് ഓമനപ്പേരു്—ഞങ്ങൾക്കുള്ള മുറി കാണിച്ചുതന്നു. പത്തു രാജ്യങ്ങളിൽ നിന്നും 19 പത്രപ്രവർത്തകർ അതിനകം എത്തിയിരുന്നു. നൈജീരിയ, എത്യോപ്പിയ, ടാൻസാനിയ, കൊളംബിയ, ഇറാക്കു്, സിറിയ, തെക്കൻ യെമൻ, ലെബനൻ, അഫ്ഗാനിസ്ഥാൻ, പാലസ്റ്റീൻ ലിബറേഷൻ ഓർഗനൈസേഷൻ, ആഫ്രിക്കൻ നാഷനൽ കോൺഗ്രസ്. സ്വാപ്പോ (തെക്കുപടിഞ്ഞാറൻ ആഫ്രിക്കയിലെ ലിബറേഷൻ ഓർഗനൈസേഷൻ) എന്നിവയെയാണു് അവർ പ്രതിനിധീകരിച്ചിരുന്നതു്. ബുഡാപെസ്റ്റിലെ താമസത്തിനിടയിൽ, സദാസമയവും ഉന്മേഷവതിയായ ആഗി എല്ലാ കാര്യങ്ങളിലും ഞങ്ങളെ സഹായിച്ചിരുന്നു.

മുറിയിൽ ഒരു റേഡിയോ, ടേപ്പ് റെക്കോഡർ, ടൈപ്പ്റൈറർ, ഫ്രിഡ്ജ്, മററു നിത്യോപയോഗ സാധനങ്ങളും. കണ്ണാടി ജാലകത്തിലൂടെ നോക്കിയാൽ മേഘപാളികൾ ഓടിനടക്കുന്ന മനോഹരമായ യാനോസ് കുന്നു് കാണാം.

പ്രാതലും ഉച്ചഭക്ഷണവും ഇൻസ്റ്റിററ്യൂട്ടിൽ തന്നെ നൽകിയിരുന്നു. ഇതിന്റെ മേൽനോട്ടം 73 വയസ്സുകാരിയായ കെസിമാമക്കു് ആയിരുന്നു. ചുറുചുറുക്കും, ശുഷ്കാന്തിയുമുള്ള കെസിമാമയെ സഹായിക്കാൻ മാർഗരററു് എന്നൊരു അമ്പതുകാരിയും. ആരുടെയും സഹായം വേണ്ട എന്ന മട്ടിലാണു് കെസിമാമയുടെ നടപ്പും ഭാവവും.

രാവിലെ ചായ മുടങ്ങിയതോടെ പ്രശ്നങ്ങൾ തുടങ്ങി. നാട്ടിൽനിന്നും കൊണ്ടുവന്ന ബ്രൂ, പൈപ്പിൽ എല്ലായ്പോഴും കിട്ടുന്ന നല്ല ചൂടുവെള്ളത്തിൽ കലക്കി, ആദ്യമാദ്യം കാപ്പിയുണ്ടാക്കിയിരുന്നു. പിന്നീടു് കെസിമാമ എനിക്കു മാത്രം ചായയുണ്ടാക്കിത്തന്നുതുടങ്ങി. ഹംഗറിയിൽ ചെന്ന ഉടനെ തല മുണ്ഡനം ചെയ്തതിനാൽ മൊട്ടത്തലയൻ എന്നർത്ഥം വരുന്ന 'കോപ്രി' എന്നാണു് കെസിമാമ എന്നെ വിളിച്ചിരുന്നതു്.

സമൃദ്ധമായ പ്രാതൽ പലപ്പോഴും ലഘുഭക്ഷണക്കാരനായ എനിക്കു് കഴിച്ചുതീർക്കാൻ കഴിഞ്ഞിരുന്നില്ല. ചായ, പാൽ, റൊട്ടി, വെണ്ണ, ചീസ്, പിന്നെ മുട്ടയോ, ഇറച്ചിയോ. അറേബ്യൻ രാജ്യങ്ങളിൽനിന്നുള്ള മുസൽമാൻ സുഹൃത്തുക്കളും പങ്കജ്ശർമ്മയും ഇറച്ചി ആദ്യമാദ്യം ഒഴിവാക്കാൻ ശ്രമിച്ചു. ചിലപ്പോൾ പശുവിന്റെയോ, കാളയുടെയോ നാവുതന്നെ, ചെമ്പരത്തി ഇലയുടെ ആകൃതിയിൽ അരിഞ്ഞു് വിളമ്പിയിരുന്നു. എനിക്കു് ഒരിക്കലും കഴിക്കാൻ പററാത്ത ഈ വിഭവം ഡയറക്ടർ നെമത്തു് കാരററു കറിയും ചേർത്തു് സ്വാദോടെ അകത്താക്കും.

ഉച്ചയ്ക്കു് സൂപ്പ്, ഉരുളക്കിഴങ്ങു് വേവിച്ചതോ, ചോറോ, അല്ലെങ്കിൽ തത്തുല്യമായ മറെറന്തെങ്കിലുമുണ്ടാവും. മധുരത്തിനു് കേക്കോ, ആപ്പിളോ. ഇവയെല്ലാം ചേർന്ന ലഞ്ച്, കൂടാതെ കോഴിക്കാൽ പൊരിച്ചതോ, പന്നിയിറച്ചി ചേർത്ത കറിയോ ഉണ്ടാകും. ഞങ്ങൾ വന്നു രണ്ടാഴ്ച കഴിഞ്ഞപ്പോൾ തമാശക്കാരനായ ഡയറക്ടർ — അഞ്ചടിപ്പൊക്കമാണദ്ദേഹത്തിനു്—ഭാരം നോക്കാനുള്ള ഒരു യന്ത്രം കൊണ്ടുവന്നു് ഞങ്ങൾക്കു് എത്ര കിലോ കൂടിയെന്നന്വേഷിക്കാൻ തുടങ്ങി. വൈകുന്നേരം ഭക്ഷണം ഞങ്ങൾ താനെ ഉണ്ടാക്കുകയോ, വെളിയിൽ പോയി കഴിക്കുകയോ ചെയ്തിരുന്നു.

ബുഡാപെസ്റ്റിലെത്തി രണ്ടു ദിവസം കഴിഞ്ഞപ്പോഴേക്കും കടുത്ത ഏകാന്തതാബോധം അനുഭവപ്പെട്ടുതുടങ്ങി. നവവധുവിനെ പെട്ടെന്നു് പിരിഞ്ഞുപോന്നതുകൊണ്ടോ തികച്ചും അപരിചിതമായ രാജ്യവുമായി ഇണങ്ങിപ്പോകാൻ മനസ്സു കാണിച്ച വൈമുഖ്യം കൊണ്ടോ ആദ്യദിവസങ്ങൾ തള്ളിനീക്കാൻ അല്പം പ്രയാസപ്പെട്ടു. പ്രധാനമായും മഗ്യാർ (ഹംഗേറിയൻ) ഭാഷമാത്രം സംസാരിക്കുന്ന ജനങ്ങളുടെ ഇടയിൽ, ആൾക്കൂട്ടത്തിൽ തനിയെ എന്ന അവസ്ഥയിലായിരുന്നു ഞാൻ.

രാവിലെ ഒൻപതുമണിമുതൽ നാലുവരെ, എന്തെങ്കിലും പ്രോഗ്രാം ഇൻസ്റ്റിട്യൂട്ടിൽ കാണും. ഫോട്ടോഗ്രഫി പഠിപ്പിക്കലോ, വർത്തമാനപ്പത്രമാഫീസുകൾ സന്ദർശിക്കലോ ഒക്കെയാവും. രാവിലെ പത്രംവായിക്കുന്ന സ്വഭാവത്തിനു് തികച്ചും മുടക്കം വന്നില്ല. കാരണം ഒരേയൊരു ഇംഗ്ലീഷ് ദിനപത്രം 'ഡെയിലി ന്യൂസ്'' ബുഡാപെസ്റ്റിൽ നിന്നും പ്രസിദ്ധീകരിക്കുന്നുണ്ടു്. എം. ടി. ഐ എന്ന ഹംഗേറിയൻ വാർത്താ ഏജൻസിയാണു് ഇതു് ഇറക്കിയിരുന്നതു്. ട്ലിററ്സിന്റെ വലുപ്പത്തിൽ നാലുപുറം മാത്രം; ഇന്ത്യയെക്കുറിച്ചുള്ള വാർത്തകൾ പലപ്പോഴും കാണാം. ഡയാന രാജകുമാരിയെക്കുറിച്ചു് എന്തുവാർത്ത വന്നാലും പടം സഹിതം പ്രസിദ്ധീകരിച്ചിരുന്നു, വിദേശീയരായ ടൂറിസ്ററുകൾക്കു വേണ്ടിയെന്ന കാരണമാണു് ഡെപ്യൂട്ടി എഡിററായ ക്ലാര ഷൈഥററ്സർ നൽകിയതു്. ഡെയിലിന്യൂസിനോടുകൂടി മറെറാരു നാലുപേജിൽ അതിന്റെ ജർമ്മൻ പതിപ്പു് എന്നും ഇരട്ടക്കുട്ടികൾപോലെ കാണാം.

പത്രങ്ങൾക്കു് വമ്പിച്ച പ്രചാരം ഹംഗറിയിലുണ്ടു്. ഏററവും കൂടുതൽ വായിക്കപ്പെടുന്ന 'നേപ്സബാദ് ശാഗി'ക്കു് (ജനസ്വാതന്ത്ര്യം എന്നർത്ഥം.) 6 ലക്ഷത്തോളം സർക്കുലേഷൻ ഉണ്ടു്. യാഥാസ്ഥിതിക മനോഭാവമുള്ള മഗ്യാ ◆

നെംസത്തു് പ്രസിദ്ധീകരിക്കുകയില്ല. മാഗ്യാർ ഓർസാഗ് എന്ന വാരിക ബുദ്ധിജീവികൾക്കുള്ളതാണു്. കായിക രംഗം, സാഹിത്യം, കലകൾ തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുംമാസികകൾ ഉണ്ടു്. സ്ത്രീകൾക്കും പുരുഷന്മാർക്കും മാസികകൾ വെവ്വേറെയും. കൂടാതെ ട്രേഡ് യൂണിയനുകൾക്കു് ഇരുപതോളം വരുന്ന പ്രവിശ്യകളിൽ ഓരോ പത്രമുണ്ടു്.

ഊണുമുറിയിൽ ഒരു ടെലിവിഷൻ ഉണ്ടായിരുന്നു. ഹംഗേറിയൻ ഭാഷയിൽ മാത്രമാണു് പ്രസരണം. കാരണമെന്തെന്നറിയില്ല, തിങ്കളാഴ്ച പ്രസരണമില്ല. സമയം പോകാതാവുമ്പോൾ ചില ദിവസങ്ങളിൽ രാത്രി പൊട്ടൻകളി കാണുന്നതുപോലെ ഞാനും ടെലിവിഷൻ കാണും. ചിലപ്പോൾ ഇംഗ്ലീഷ് സിനിമകൾ ഉണ്ടാകും. അതെല്ലാം ഡബ്ബുചെയ്തു് ഹംഗേറിയനിലാണു്. ഹാംലെററിനെക്കൊണ്ടു് ''വിസൊന്ത്ലാത്താഷ്റ'' (Good bye) എന്നു പറയിക്കുന്ന ഒരു രംഗം ബാലിശമായിത്തോന്നി.

സർക്കാരുടമയിലുള്ള ടെലിവിഷനു് രണ്ടു ചാനലുണ്ടു്. പരസ്യങ്ങളിൽനിന്നു കിട്ടുന്ന വരുമാനം സർക്കാർ ഖജാനയിലേക്കാണു പോകുന്നതു്. സ്റ്റോക്ക് മാർക്കററിനുവേണ്ടി പണ്ടുണ്ടാക്കിയ കെട്ടിടത്തിലാണു് ടെലിവിഷൻ സ്ററുഡിയോ. ടെലിവിഷനെക്കാൾ നല്ല പരിപാടിയാണു് റേഡിയോവിൽ എന്നാണു് പരക്കെ അഭിപ്രായം.

ചില സായാഹ്നങ്ങളിൽ എസ്പ്രഡോകളിൽ പോകും. കോഫിക്കും സാൻഡ്‌വിച്ചിനും പുറമേ എല്ലാവിധ മദ്യങ്ങളും ഇവിടെ ലഭിക്കും. ഹംഗറിയിലെ ജീവിതത്തിൻെറ ഒരവിഭാജ്യഘടകമാണു് ഈ എസ്പ്രഡോകൾ. ആണും പെണ്ണും പ്രായഭേദമെന്യേ ഇവിടെവന്നു് മദ്യപിച്ചുല്ലസിക്കുന്നു. സുന്ദരികളായ യുവതികൾ ചുവന്ന ബനിയനും കറുത്ത ഫ്രോക്കും ധരിച്ചു് ചുറുചുറുക്കോടെ ഓർഡർ സ്വീകരിക്കുന്നു. എസ്പ്രഡോകളിലെ മൂത്രപ്പുരയുടെ വാതിൽക്കൽ ഒരു കിണ്ണവുമായി ചില വൃദ്ധകൾ ഇരിക്കുന്നതു കാണാം. ടോയ്‌ലററ് ഉപയോഗിക്കണമെങ്കിൽ രണ്ടു ഫോറിൻറ്–എട്ടണ– കിണ്ണത്തിലിടണം. നോക്കണേ, വൃദ്ധജനങ്ങൾക്കു് ജോലി കൊടുക്കുവാനുള്ള ഒരു വഴി!

ഇൻസ്റ്റിററ്യൂട്ടിൽനിന്നും നഗരത്തിലേക്കു് പതിനൊന്നാംനമ്പർ ബസ്സ് ആണു്. ബുഡാപെസ്റ്റിൽ എവിടെയും ഏതു പൊതുവാഹനവും ഉപയോഗിച്ചു് സഞ്ചരിക്കുവാൻ ഞങ്ങൾക്കു് ഓരോ മാസവും പാസ് തന്നിരുന്നു. ബസ്സ്, മെട്രോ, ട്രാം ഇവയാണു് പ്രധാന വാഹനങ്ങൾ. ഹംഗറിയിൽ നിർമ്മിച്ച ഇക്കാരസ് ബസ്സുകൾ മേന്മയിൽ മികച്ചു നില്ക്കുന്നു. ബസ്സിൽ കണ്ടക്ടറില്ല. ബട്ടണമർത്തുമ്പോൾ താനേ അടയുകയും തുറക്കുകയും ചെയ്യുന്ന മൂന്നു വാതിലുകൾ. ഡ്രൈവർ കാബിനിൽ ഘടിപ്പിച്ചിട്ടുള്ള മൈക്രോഫോൺവഴി ഓരോ ബസ്‌സ്റ്റോപ്പിൻെറയും പേർ വിളിച്ചു പറയുന്നു. താപനില ക്രമീകരിച്ചവയാണു് എല്ലാ ബസ്സുകളും. ടിക്കററില്ലാത്തവർക്കു് കനത്തശിക്ഷയാണു്. അമ്പതു ഫോറിൻറ് പിഴ. മോടിയിൽ വസ്ത്രധാരണം ചെയ്തു്, സ്റ്റൈലിൽ ഇരുന്നിരുന്ന ഒരു സുന്ദരിപെൺകുട്ടിയെ പരിശോധകർ ഒരിക്കൽ പിടികൂടുന്നതു കണ്ടു. ഒരിമപോലും വെട്ടിക്കാതെ, തെല്ലു കുററബോധവും കാട്ടാതെ, ടിക്കററ് എടുക്കുന്ന ലാഘവത്തോടെ അവൾ പിഴ ഒടുക്കി. വളരെ മര്യാദയായിട്ടാണു് പരിശോധകരും പെരുമാറുന്നതു്. ഒരു കള്ളനെ പിടിക്കുന്ന മട്ടോ, ഭാവമോ അവർ കാണിക്കുന്നില്ല.

ഏതു വാഹനത്തിലായാലും, ചെറുപ്പക്കാർ ഇരിക്കുകയില്ല. ഇരുന്നാൽത്തന്നെയും പ്രായമായവരോ, കൊച്ചുകുട്ടികളോ

ആഹാരപ്രിയരാണു് ഹംഗേറിയർ: ഒരു നിശാക്ലബ്ബിലെ ഡിന്നർ വേള



ബുഡാപെസ്റ്റ് പ്രാന്തത്തിലെ രണ്ടു് വൃദ്ധകർഷകർ



കയററിയാൽ അവർക്ക് ഒഴിഞ്ഞുകൊടുക്കും. ഒരിക്കൽ ഡ്രൈവർതന്നെ സ്വയം കാബിനിൽ നിന്നിറങ്ങി ഒരു വൃദ്ധയെ ബസ്സിൽ കയററിയിരുത്തുന്നതു കണ്ടു. വളരെ ശ്രദ്ധാപൂർവ്വം ആണ് ഡ്രൈവിങ്. വഴി ആരെങ്കിലും കുറുകെ കടക്കുകയാണെങ്കിൽ എപ്പോഴും വണ്ടിനിറുത്തി അവരെ പോകാൻ അനുവദിക്കും. മദ്യപിച്ച് ഓടിക്കുന്നവർക്ക് ലൈസൻസ് നഷ്ടപ്പെടുമെന്നതിനാൽ ആരും അതിനു മുതിരാറില്ല. ബുഡാപെസ്റ്റിലും യാത്രയ്ക്കിടയിൽ വണ്ടി നിറുത്തി, ജനാലയിൽ കൂടി തലനീട്ടി ഡ്രൈവർമാർ തമ്മിൽ ഒരുമിനിട്ട് സൊറ പറയുന്നതു കണ്ടപ്പോൾ കേരളത്തിലെ 'ആന'യിലാണോ സഞ്ചരിക്കുന്നതെന്നു തോന്നി. ലെഫ്ററ് ഹാൻഡ് ഡ്രൈവിങ് ആണ് സോഷ്യലിസ്റ്റ് രാജ്യങ്ങളിലെല്ലാം.

ബസ്‌സ്റ്റോപ്പുകളിൽ ഒരു ഫോറിൻറ് ഇട്ടു കറക്കിയാൽ ടിക്കററുതരുന്ന യന്ത്രങ്ങൾ ഉണ്ട്. ഈ ടിക്കററ് ബസ്സിലെ മറെറാരു ഉപകരണത്തിൽ അമർത്തി പഞ്ച്ചെയ്യണം. വഴിക്കുള്ള എല്ലാസ്റ്റോപ്പുകളുടെയും പേർ എല്ലാ ബസ്‌സ്റ്റോപ്പിലും ഉണ്ടാവുമെന്നതിനാൽ മാർഗ്ഗസൂചനയ്ക്ക് ആരുടെയും സഹായം വേണ്ടതന്നെ.

ബുഡാപെസ്റ്റിലെ 'മെട്രോ' അഥവാ ഭൂഗർഭ റെയിൽവേ, സോവിയററ് യൂണിയൻെറ സഹായത്തോടെ പണിതതാണ്. നഗരത്തിൻെറ പ്രധാനഭാഗങ്ങളെ ബന്ധിപ്പിക്കുന്ന ഏററവും പ്രധാനപ്പെട്ടതും വേഗമേറിയതുമായ റെയിൽവേ. ഡാന്യൂബ് നദിക്കടിയിലൂടെയും മെട്രോ പോകുന്നു. രണ്ടും മൂന്നും നിലകളിലായി വെട്ടിയ തുരങ്കങ്ങളിൽ പല മെട്രോകൾ ഉണ്ട്. രണ്ടു മിനിട്ടിൽ കൂടുതൽ ഒരിക്കലും മെട്രോയ്ക്ക് കാത്തുനിൽക്കേണ്ടിവരികയില്ല. നൂറു മീററെങ്കിലും താഴ്ചയുള്ള മെട്രോപ്ലാററ്ഫോമിലേക്ക് ചലിക്കുന്ന ഗോവണിപ്പടിവഴി ഇറങ്ങാം. ഇതിലേക്കുള്ള വാതിൽ തുറക്കണമെങ്കിൽ രണ്ടു ഫോറിൻറ് നാണ്യം ഇടണം. ഇല്ലെങ്കിൽ രണ്ട് അഴികൾവന്ന് പ്രവേശനം തടയുന്നു. പാസുള്ളവർക്ക്‌വേറെ വാതിൽ ഉണ്ട്. വീഡിയോ സ്ക്രീൻവഴി എല്ലായാത്രക്കാരുടെയും നീക്കങ്ങൾ ശ്രദ്ധിക്കപ്പെടുന്നു. ഇവിടെ ഫോട്ടോഎടുക്കാൻ പാടില്ല. മെട്രോസ്റ്റേഷനിൽ, നാണ്യം ഇട്ടാൽ കൊക്കോ, കാപ്പി, ലഘുഭക്ഷണം ഇവയെല്ലാം നൽകുന്ന യന്ത്രങ്ങൾക്ക് ചുററും എപ്പോഴും തിരക്കാണ്. ഹംഗറിയിൽ വച്ചു പലപ്പോഴും, സോവിയററു സഹായത്തോടെ കൽക്കട്ടയിൽ പണിയുന്ന മെട്രോയുടെ പുരോഗതി പലരും ആരാഞ്ഞു. ഒരു ദശകമായിട്ടും ഇനിയും പണിതീരാത്ത വീടുപോലെ കിടക്കുന്ന പദ്ധതിയെക്കുറിച്ച് നമുക്കെന്തു പറയാൻ കഴിയും.

ബുഡാപെസ്ററിലെ താമസത്തിനിടയിൽ ഞാൻ ഭാരതത്തിലാണോ എന്ന് തോന്നിച്ചിരുന്ന പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ജനപ്രവാഹം നിലയ്ക്കാത്ത മെട്രോ സ്റ്റേഷനുകളിൽ ഒരുതരം ചൂരൽ കൊട്ടകളും പലതരം തുണിത്തരങ്ങളും വില്പന നടത്തുന്ന ലൈസൻസില്ലാത്ത ജിപ്സികൾ, നഗരവീഥികളിൽ റെഡ് ലൈററുള്ള കവലകളിൽ ഷർട്ടരി അരയിൽക്കെട്ടി 'എസ്റ്റിഹിർലാപ്' (സായാഹ്നപത്രം) എന്ന് വിളിച്ചു പറഞ്ഞ് ഓടി നടക്കുന്ന പത്രവില്പനക്കാരൻ, വഴിയോരത്ത് ചെറുമേശമേൽ, പിച്ചവയ്ക്കുന്ന പ്ലാസ്റ്റിക് ആനക്കുട്ടികളെ വില്ക്കുന്ന കാബൂളിവാലമാർ ഇങ്ങനെ പലതും. പക്ഷേ, ഈ സാദൃശ്യങ്ങളെല്ലാം വെറും ഉപരിപ്ലവങ്ങൾ മാത്രം.

നഗരത്തിലെ ഒരുദിവസത്തെക്കുറിച്ചെഴുതുമ്പോൾ, ഹംഗറിയിലെ നിശാജീവിതത്തെക്കുറിച്ച് പറയാതിരിക്കുക വയ്യ.

സിറിയയിൽനിന്നും വന്നിരുന്ന ബാസാം അൽ ഖലീദിനെ പരിചയപ്പെടുത്തട്ടെ! ആറടി പൊക്കത്തിൽ, വെളുത്തു മെലിഞ്ഞ ഈ മുപ്പതുകാരൻ എന്നും രാവിലെ വെള്ളകീറുമ്പോൾ ഡാൻസും മററും കഴിഞ്ഞ് ടാക്സിയിലാണ് തിരിച്ചുവരിക. വൈകുന്നേരം അത്താഴത്തിനു മുമ്പ് ഏകദേശം എട്ടുമണിക്ക് ഞാനും 'അഫ്ഗാൻ സഖാക്കളും' കൂടി ചതുരംഗം കളിക്കുമ്പോൾ ആണ് ഇയാളുടെ ദിവസം യഥാർത്ഥത്തിൽ തുടങ്ങുന്നത്. ഉറക്കംകഴിഞ്ഞെഴുന്നേററ്, കുളിച്ച് ഷേവുചെയ്ത്, ഹെയർ ഡ്രൈയർകൊണ്ടു മുടിയുണക്കി, കോട്ടും ടൈയുംധരിച്ച് ബാസാം ഡിസ്കോയിലേക്ക് പോകുകയാണ്. ബുഡാപെസ്റ്റിലെ അഞ്ചു മാസവും ഈ പരിപാടിക്ക് ബാസാം മാററം വരുത്തിയില്ല.

ബുഡാപെസ്റ്റിലെ ലെനിൻ തെരുവിൽ ആയിടെ 'നിർവാണ' എന്നൊരു നൈററ്ക്ലബ്ബ് തുടങ്ങിയിരുന്നു. യൂറോപ്പിലായതിനാൽ, നൈററ്ക്ലബ്ബെന്നു കേൾക്കുമ്പോൾ നഗ്നനൃത്തം ആണെന്ന് ആരും ധരിക്കരുത്. ഒരിക്കൽ ഒരു കൂട്ടുകാരനുമൊത്ത് ഞാൻ ഇവിടെ പോവുകയുണ്ടായി. ഇരുപതുരൂപ (80 ഫോറിൻറ്) ആണ് പ്രവേശനഫീസ്, എന്തെങ്കിലും കഴിക്കണമെങ്കിൽ വേറെ. മോടിയിൽ വേഷം ധരിച്ചു വന്നിരുന്ന ഭാര്യാഭർത്താക്കന്മാരും മധ്യവയസ്കരും ആയിരുന്നു അധികം. മജെൻസി മാരിയ എന്ന പ്രസിദ്ധ നർത്തകിയായിരുന്നു നിർവാണയുടെ ആകർഷണം. നൃത്തം പകുതിയായപ്പോൾ മാരിയ എൻെറ അരികിൽ വന്ന് എന്നെ അരങ്ങത്തേക്ക് ക്ഷണിച്ചു. തലമുണ്ഡനംചെയ്ത് ബുദ്ധഭിക്ഷുവിനെപ്പോലിരുന്ന ഞാൻ ചിന്താക്കുഴപ്പത്തിലായി. ഉടൻ ഇറങ്ങിച്ചെല്ലാൻ കൂട്ടുകാരൻ കൈമുട്ടുകൊണ്ട് പ്രേരിപ്പിച്ചുകൊണ്ടിരുന്നു. ഒടുക്കം മാരിയയുടെ കൈ പിടിച്ച് ഞാനും അരങ്ങത്തേക്കിറങ്ങി. ഡാൻസ് നന്നായിരുന്നെന്നും ഇടയ്ക്ക് കാണികൾ കൈയടിച്ചെന്നും പിന്നീട് സുഹൃത്ത് പറഞ്ഞു. കൂട്ടുചെന്നതിന് സമ്മാനമായി മാരിയ ഒരു വലിയകുപ്പി ഷാംപെയ്ൻ എനിക്ക് സമ്മാനിച്ചു. ബീയർ ഒഴിച്ച് എന്തുകഴിച്ചാലും തലവേദന എടുത്തിരുന്നതിനാൽ, കൂടെയുണ്ടായിരുന്നവർക്ക് ഷാംപെയ്ൻ പകർന്ന് ആ രാത്രി അവസാനിപ്പിച്ചു.



1956-ലെ ഹംഗേറിയൻ മുന്നേററത്തിൽനിന്ന് ഒരു നിമിഷം: കത്തിച്ചാമ്പലാവുന്ന സോവിയററ് പതാക

മാരിയയുടെ ഡാൻസിനിടയ്ക്കുള്ള ഇടവേളയിൽ കാണികൾ ഡാൻസ് തുടങ്ങും. പലപ്പോഴും നർത്തകിയുടെ പ്രകടനത്തെക്കാൾ ഇവരുടെ നൃത്തമാണ് ആകർഷണീയം.

എന്നാൽ മററു ചിലയിടങ്ങളിൽ സ്ട്രിപ്ടീസും ഉണ്ട്. നൃത്തത്തിൻെറ കൂടെ ചിലകൺകെട്ടുവിദ്യകളും കാണിക്കുമത്രെ.

യുവതീയുവാക്കൾ അധികവും ഡിസ്കോവിൽ ആണു പോകുന്നത്. ഇവിടെ പ്രവേശനഫീസിനുപുറമെ ബീയറിനും മററും കനത്ത വിലയിടും. എപ്പോഴും കൂടെ ഡാൻസ് ചെയ്യാൻ ഒരു കൂട്ടുകാരിയെ കിട്ടുക അത്ര എളുപ്പമല്ല. കറുത്തവരുടെകൂടെ ഡാൻസ് ചെയ്യാൻ ചില യുവതികൾ വിസമ്മതിക്കും എന്ന് ഒരു നൈജീരിയൻ വിദ്യാർത്ഥി ഏതോ ഹംഗേറിയൻ ടെലിവിഷൻ പരിപാടിയിൽ പറഞ്ഞതു ഞാൻ ഓർമ്മിച്ചു. (തുടരും)



## പഴവിള രമേശൻ

# എവിടെ ആ മഹത്വത്തിന്റെ അനുയായികൾ?

എന്നാണ്
എന്നാണ്
എന്റെ നേതാവിന്റെ പ്രതിമയുടെ
സൃഷ്ടിമുഹൂർത്തം...?
ഏതു മുഹൂർത്തത്തിനും
ആവശ്യമായതൊന്നും
ഇനിയും ഒരുങ്ങിയിട്ടില്ലാത്ത
ഉല്ക്കണ്ഠയുടെ ദശാസന്ധി.
ഇതു്
അന്ധമായി അദ്ദേഹത്തെ
ആരാധിച്ചുപോന്ന
ഒരുവന്റെ വേവലാതി മാത്രമാണോ...?
ഈ മുഹൂർത്തത്തിനാവശ്യമായ
ആവേശം
ആഹ്ലാദം
ആഗ്രഹങ്ങളെ ആശ്ലേഷിച്ചു നില്ക്കുന്ന
പിന്നെ, [ആശയങ്ങൾ
ജനം;
ജനത്തിന്റെ എന്തിനുംപോന്ന മനസ്സ്
സർവ്വോപരി
പണം
ഇവിടെ
ഈ ചമയങ്ങളൊന്നുമേ ഇല്ല!
എന്റെ വ്യാകുലതകളുടെ
ആഴങ്ങളിലും
അളവുകളിലും
അദ്ദേഹം മാത്രം നിറഞ്ഞുനില്ക്കുന്നു.

## II

ചുററുപാടുകളുടെ പ്രേരണകൾ
ഒരു മനുഷ്യനെ അടിതെററിക്കാവുന്ന
എല്ലാ ദോഷങ്ങളുടെയും
സമ്മർദ്ദ ശക്തികളുടെ
തോതുവച്ചു നോക്കിയാൽപോലും
അദ്ദേഹം
വിശുദ്ധിയുടെ
ഒരു പര്യായമായിരുന്നില്ലേ?
അല്ലെന്നാർക്കു പറയാൻ കഴിയും?
വാർദ്ധക്യം എന്ന 'വാരിക്കുഴി'യി-
ലദ്ദേഹത്തെ
വീഴ്ത്താൻ കഴിഞ്ഞവർക്കും
വീഴ്ത്തിക്കഴിഞ്ഞ ശേഷം
ചില പ്രത്യേക പരിശീലനമുറകളിലൂടെ
അദ്ദേഹത്തെ
പരിഹാസ കഥാപാത്രമാക്കി
ഒററപ്പെടുത്താൻ കഴിഞ്ഞവർക്കും
അഭിപ്രായ ഭിന്നതകളുണ്ടാകാം.
അതിനദ്ദേഹമെന്തു പിഴച്ചു!
തനിക്കു നിർവ്വഹിക്കാൻ കഴിയാത്തവയെ
കുറിച്ചുള്ള
പൂർണതാബോധത്തിൽ
വാരിക്കുഴികളും
പുതിയ
ശിക്ഷണമുറകളും
എന്റെ നേതാവു്
കണക്കിലെടുത്തിരുന്നതേയില്ല.
ഒരു വിപ്ലവകാരിയുടെ ശുദ്ധഗതി
പിന്നിലെ [കൊണ്ടു്
പാതാളങ്ങളെയും വേതാളങ്ങളെയും
അദ്ദേഹം കണ്ടതുമില്ല.
ഇതൊക്കെ ചൂണ്ടിപ്പറഞ്ഞാൽത്തന്നെ
ഒരു നേരംപോക്കിൽ കവിഞ്ഞു്
'ഇതിനൊക്കെ എന്തു പ്രസക്തി'
എന്നു്
സ്വന്തം വാർദ്ധക്യത്തിന്റെ
കുഞ്ഞോർമ്മകളുടെ അലകൾ
ചോദ്യങ്ങളുന്നയിച്ചിരിക്കണം.
ഒരു വലിയ ആദായമാർഗ്ഗത്തിന്റെ
കെട്ടിക്കാഴ്ചയുവസരമാണ് താനെന്ന
സത്യം
ലഹരിയുടെ അലസമുഹൂർത്തങ്ങളിൽ
അദ്ദേഹം [വച്ചു്
എന്നേ മറന്നുപോയിരുന്നു.
മനുഷ്യസഹജമായ ദൗർബ്ബല്യങ്ങൾ-
ക്കതീതനാകാതെ
എന്നും ഒരു പച്ചമനുഷ്യനായി നിന്നു
അനുയായികളുടെ [കൊണ്ടു്
ആത്മാവ്, കണ്ടെത്തിയ അദ്ദേഹത്തെ
ഇവിടെ നാമെന്തിനു കുററവാളിയാ
മദ്യപാനത്തിന്റെ [ക്കണം!
മഹത്തായ ആധ്യാത്മികാശയത്തിലേക്കു്
അദ്ദേഹത്തെ
തള്ളിയിട്ടതിനു്
അനുയായികളെ
ആരെന്തിനു കുററപ്പെടുത്തണം?
നല്ല ഉറച്ച കാൽവയ്പിന്റെ
കാലഘട്ടത്തിലായിരുന്നില്ലേ
അതും സംഭവിച്ചതു്?

## III

അടിമകളുടെ
ആർത്തനാദം കേട്ടുണർന്നവൻ
ആകാശങ്ങളിലെ
നക്ഷത്രങ്ങളെയും
മാലാഖമാരെയും കണ്ടു .
പ്രതിവചിച്ചതിങ്ങനെയായിരുന്നു:
'അവർ അവരുടെ വഴിനോക്കി
പോയ്ക്കൊള്ളട്ടെ
തനിക്കു നിലയുറപ്പിക്കാൻ
താഴെ
ഉറപ്പുള്ള മണ്ണും
ചുററും
പച്ചമണക്കുന്ന അന്തരീക്ഷവും
സാന്ത്വനിപ്പിക്കാൻ
ആർദ്രതയുടെ ആയിരങ്ങളുമുള്ളപ്പോൾ
എന്റെ കാലുകൾ
ഈ മണ്ണിൽ തന്നെ പുതഞ്ഞിറങ്ങട്ടെ
എന്റെ വേരുകൾ
നദികളുടെ നാഭിച്ചുഴികളിലെ
താമരയല്ലികൾക്കു മുകളിലെ
ആകാശങ്ങൾ കണ്ടു്
കോൾമയിർക്കൊള്ളട്ടെ
ആകാശങ്ങൾ
എന്റെ വിശാലതകളിലേക്കു
ചുരുങ്ങി വികസിക്കട്ടെ'
പക്ഷേ,
മാലാഖമാർ മാനത്തെറിഞ്ഞ-
നക്ഷത്രങ്ങളിൽ
ആർത്തിപെരുത്ത
അനുയായികളുടെ അരമനകൾ
എന്റെ നേതാവിന്റെ
രക്തം കുടിച്ചുകൊണ്ടിരുന്നപ്പോൾ
പകഞ്ഞു മാററിയ
ആ കൊമ്പൻമീശകളുടെ പിന്നിലെ





വിശാലമായ മുഖത്തെ,
ഒരു കാലഘട്ടമായി കാണാൻകഴിഞ്ഞ
ഏതോ ഒരു ശില്പി
മണലാരണ്യങ്ങൾ താണ്ടിയെന്നോണം
നേതാവിന്റെ മുൻപിലെത്തുന്നു.
അനുയായി
അവന്റെ ആഗ്രഹങ്ങളുടെ-
കിരീടമണിയിച്ച
ശില്പി
തന്റെ ശ്രേയസ്സിന്റെ പടവുകൾ
ആദ്യമായി ദർശിച്ചവനെപ്പോലെ
ഭ്രാന്തമായ ആവേശത്തോടെ
അക്ഷരങ്ങളിൽ തന്നെ മുക്കി
അർച്ചനയുടെ ഇതളുകൾ
ഇങ്ങനെ വിതറുന്നു:
ഇവനെപ്പോലെ തന്നെ
എന്റെ കഴിവുകൾ ഞാനും
വ്യർത്ഥമാക്കുകയായിരുന്നു.
ഒരു വ്യത്യാസവുമില്ല.
തുടക്കത്തിൽ
ആരാലോ നിയോഗിക്കപ്പെട്ടപോലെ
രൂപങ്ങളുടെ പൂർണതകൾ തേടി
മഹത്വത്തിന്റെ ലക്ഷ്യങ്ങൾ കണ്ടെത്താൻ
സ്വന്തം ജീവരക്തം
എവിടെയും
ചോർത്തിയൊഴുക്കുവാനുള്ള
ആവേശമായിരുന്നു.



കണ്ടെത്താത്ത പൂർണത
കൊണ്ടെത്തിച്ച
അഴുക്കുചാലുകളായി പിന്നെ.
അവിടെ എന്നെ വിലയ്ക്കെടുക്കാൻ
ആളുണ്ടായി.
ഞാൻ രൂപപ്പെടുത്തിയെടുത്തവർ തന്നെ.
അവർ എന്നെ കരുവാക്കി
രാജ്യങ്ങൾ പിടിച്ചു.
പിടിച്ചടക്കിയ രാജ്യങ്ങളിൽ
ഞാനൊരു പ്രജയായി.
പ്രജ പിന്നെ അടിമയായി
കൊററിനുനീട്ടിയ കൈപ്പത്തികളിൽ
മഞ്ഞരേഖകൾ തെളിഞ്ഞു കണ്ടപ്പോൾ
പരിഹാസത്തിന്റെ ശബ്ദങ്ങൾ
ചുററും മുഴങ്ങി ത്രസിച്ചു.
ഇവന്റെ കഥയും
പറഞ്ഞു കേട്ടപ്പോൾ
എന്റേതു തന്നെ
പക്ഷെ ഒരു വ്യത്യാസം മാത്രം:
കൂടെ മരിക്കാൻ
ഇവൻ സൃഷ്ടിച്ച സമൂഹം
എനിക്കുണ്ടായിരുന്നില്ല.
ചരമക്കുറിപ്പെഴുതി
സ്വന്തം അസ്തിത്വത്തിനു് അത്താണി
ഓർമ്മയിൽ ജീവിക്കാൻ [കാണാൻ
എനിക്കൊരമ്മയുമുണ്ടായിരുന്നില്ല.
പക്ഷെ
അതുകൊണ്ടുമാത്രം
ചവിട്ടേററു തറയിൽ വീണപ്പോഴൊന്നും
എനിക്കു പശ്ചാത്തപിക്കേണ്ടിവന്നിട്ടില്ല.
എന്റെ ഉള്ളിന്റെ ഉള്ളിൽ
തേങ്ങാൻ ഒരമ്മയില്ലല്ലോ.
നേരേമറിച്ചായിരുന്നിരിക്കണം
ഇവന്റെ സ്ഥിതി.
അവസാനം
സ്വന്തം അനുയായികളുടെ
ചവിട്ടേററു വീണുകിടന്നു
ഭയത്തിന്റെ കണ്ണുകൾ
ആകാശത്തിന്റെ ഏതോ കോണിൽ
തറയ്ക്കാൻ ശ്രമിച്ചപ്പോൾ
അവന്റെ അമ്മയായിരുന്നിരിക്കണം
അവന്റെ മനസ്സിൽ തറച്ച ഏററവും
വലിയ ആണി.

ഒടുവിൽ
താൻ സൃഷ്ടിച്ച
തനിക്കുവേണ്ടി മരിക്കാൻ തയ്യാറായ
സമൂഹത്തെയും,
തന്നെ അടിമയാക്കിവച്ചു
രാജ്യം ഭരിക്കുന്നവർ
തനിക്കൊരല്പം കുടിവെള്ളം തരാതത്ര
അകലത്തിലേക്കു പിൻവലിച്ചപ്പോഴും
തന്റെ മനസ്സിൽ മുറിപ്പാടുണ്ടാക്കിയതു്
ആ ആണിതന്നെയായിരിക്കണം.
പക്ഷേ
ഏതായാലും
ഒന്നിപ്പോൾ മനസ്സിലായി
ഞാൻ വ്യർത്ഥമാക്കിയ സമയത്തിനു്
ഇതാ
അലകും
പിടിയും
ഉണ്ടായിരിക്കുന്നു.
ലോകത്തിന്റെ മുഴുവൻ ശ്രദ്ധ-
പിടിച്ചുപററാൻ വേണ്ടി
ഒരു ശില്പിയായി ജീവിക്കാൻ പുറപ്പെട്ടു്
പരാജയപ്പെട്ടു്
ഒടുവിൽ
മഹത്വത്തിന്റെ മുഖങ്ങൾ കാണാൻ
മണ്ണടിയാനുറച്ച എനിക്കു് [കഴിയാതെ
എന്റെ
വ്യർത്ഥ തപസ്യകളുടേതെന്നു്
ഞാൻ കുററപ്പെടുത്തിയ നിമിഷങ്ങളുടെ
വിലമതിക്കാനാവാത്ത സംഭാവനയായി
അവൻ മുന്നിൽ പ്രത്യക്ഷനായിരിക്കുന്നു
മഹത്വത്തിന്റെ
പ്രതിജ്ഞാബദ്ധതയുടെ
പൗരുഷത്തിന്റെ
സ്നേഹവാത്സല്യങ്ങളുടെ
ആജ്ഞാശക്തിയുടെ
ആ മുഖം
ആ രൂപം
ആ അതികായത്വം! !
എന്റെ ക്ഷയിച്ചുപോയ ശക്തികൾ
വീണ്ടെടുക്കാൻ
മാസ്മരമായ ഒരഭിനിവേശത്തിന്റെ
ആത്മാവുകാട്ടിത്തരുന്ന ആശയങ്ങൾ
എവിടെ
ആ മഹത്വത്തിന്റെ അനുയായി
ഒരുനേരത്തെ ആഹാരവും
കുറച്ചു കല്ലുളികളും മാത്രമേ
ഞാനവനോടു യാചിച്ചിരുന്നുള്ളു
അവന്റെ നേതാവിനെ
ലോകത്തിന്റെ മുമ്പിൽ പ്രതിഷ്ഠിച്ചു്
ആ പ്രതിഷ്ഠാപനത്തിലൂടെ
ലോകത്തിന്റെ തല കുമ്പിടുന്ന
ജയഭേരിയുടെ മുഹൂർത്തത്തിൽ
'ഓരിയിടാൻ ഒരു പട്ടിയുമില്ലേടാ'-
എന്നാക്രോശിക്കാൻ ആഗ്രഹിച്ച
അനുയായി!
അവനെവിടെ?
ദിവസങ്ങൾക്കുശേഷം...
ഞാനറിഞ്ഞു:
ആ മഹത്വത്തിന്റെ അനുയായി
നാലുപേരറിഞ്ഞു്
ഒരു ചിതാഭൂമിയിൽ വയ്ക്കാൻ
സ്വന്തജഡംപോലും
അവശേഷിപ്പിക്കാതെ
ആരാലോ കൊല്ലപ്പെട്ടെന്നു്!!
സ്വർഗ്ഗരാജ്യം അവന്റെ
ആരാച്ചാർക്കുള്ളതാണെന്നു്
കാലം
എന്റെ ചെവിയിൽ മന്ത്രിക്കുന്നു.

* * *

അവരുടെ വലകൾ തന്നെയാണോ
എന്റെ തലയ്ക്കു മുകളിലും
പടന്നു്-
താണുകൊണ്ടിരിക്കുന്നതു്...?

എൻ. ശ്രീകണ്ഠൻ നായരുടെ
ഓർമ്മയ്ക്കു്



സച്ചിദാനന്ദൻ

# വായനയുടെ രാഷ്ട്രീയം

## നാല്

ഘടനാവാദവും ചിഹ്ന വിജ്ഞാനീയവും നിരൂപണത്തിൽ രൂപപാഠനത്തെ സൂക്ഷ്മമാക്കാനാണ് ശ്രമിച്ചത്. യൂറി ലോട്മാനെപ്പോലുള്ള ഘടനാവാദികൾ കാവ്യശരീരത്തിന്റെ ഓരോ വാക്കും മറ്റോരോ വാക്കിനാലും അതിനിർണ്ണയിക്കപ്പെട്ടിരിക്കുന്നതെങ്ങനെയെന്നും സാന്നിദ്ധ്യങ്ങൾക്കൊപ്പം അസാന്നിദ്ധ്യങ്ങളും അർത്ഥോത്പാദനത്തിൽ പങ്കുവഹിക്കുന്നതെങ്ങനെയെന്നും പാഠാർത്ഥം സമൂഹത്തിലെ ഇതര അർത്ഥവ്യവസ്ഥകളും സൂചനാരീതികളും ഇതര പാഠങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നതെങ്ങനെയെന്നും പരിശോധിക്കുന്നുണ്ട്. ഗ്രെയ്മാസ്, ടൊഡൊറോഫ്, ജെറാർഡ് ഷെനെത്, ക്ലോസ് ബ്രെമോണ്ട് തുടങ്ങിയവർ ഘടനാപഠനത്തെ ആഖ്യാനങ്ങളിലേക്കാനയിച്ച് ആഖ്യാനശാസ്ത്ര (narratology) മെന്ന ഒരു ശാഖ തന്നെ രൂപീകരിച്ചിട്ടുണ്ട്. സാഹിത്യത്തിന്റെ 'നിഗൂഢത'യെ നശിപ്പിക്കുന്നതിലും ഇംപ്രെഷനിസത്തെ അതിജീവിക്കുന്നതിലും സാമാന്യബോധത്തിന്റെ പ്രത്യക്ഷതാവാദങ്ങളെ ഒരളവോളം വെല്ലുവിളിക്കുന്നതിലും റൊളാങ് ബാർഥിന്റെയും ലൂഷ്യെൻ ഗോൾഡ്മാനിന്റെയും (ഗ്രൂപ്പുകളുടെ ലോകവീക്ഷണങ്ങൾ കൃതികളിൽ പ്രതിഫലിക്കുന്നതെങ്ങനെയെന്നു പരിശോധിക്കുന്നതാണ് ഇദ്ദേഹത്തിന്റെ 'ജെനെററിക് സ്ട്രക്ചറലിസ്റ്റ്' രീതി) മററും അപൂർണ്ണ സംഭാവനകൾക്ക് പങ്കുണ്ട്. സാഹിത്യത്തെ ഒരു ഭാഷാനിർമ്മിതിയായിക്കണ്ട് യുക്തിപരമായ വിശകലന രീതികൾ അതിൽ പ്രയോഗിക്കാനാണ് അവർ ശ്രമിച്ചത്. അർത്ഥം 'സ്വാഭാവിക'മോ 'പ്രത്യക്ഷ'മോ 'സ്ഥിര'മോ അല്ലെന്നും വായനയിലൂടെ ഉത്പാദിപ്പിക്കപ്പെടുന്നതാണെന്നും സ്ട്രക്ചറലിസ്റ്റുകൾ കണ്ടെത്തി. വാക്കും വസ്തുവും തമ്മിലുള്ള പ്രത്യക്ഷബന്ധത്തെ അവർ നിരാകരിച്ചു. വ്യക്തികളെ അവഗണിക്കുകവഴി അവർ സാഹിത്യമെന്ന സ്ഥാപനത്തിന് ഭാഗികമായ ഒരു ഷോക്കചികിത്സ നടത്തി. എന്നാൽ അനുഭവൈക വാദത്തിനെതിരായ അതിന്റെ വെല്ലുവിളി ഒരിക്കലും പൂർണ്ണമായിരുന്നില്ല. കൃതിയും (work) പാഠവും(texr) തമ്മിലുള്ള വിച്ഛേദത്തെ അതിന്റെ പൂർണ്ണാർത്ഥത്തിൽ അംഗീകരിക്കാൻ ഘടനാവാദം പൊതുവേ കൂട്ടാക്കിയില്ല. ചിഹ്ന വ്യവസ്ഥകൾക്കു പിറകിലെ നിയമങ്ങൾ സാർവലൗകികമാണെന്നും അത് സവിശേഷ സംസ്കാരങ്ങൾക്കപ്പുറമുള്ള ഒരു 'സർവ്വമനസ്സി'ൽ ആഴ്ന്നുകിടക്കുകയാണെന്നുമുള്ള ധാരണ പല ഘടനാവാദികളിലും കാണാം. ഒരുപക്ഷേ, തലച്ചോറിന്റെ ഘടന തന്നെയാവാം എല്ലാ ഘടനകളുടെയും ആധാരമെന്നുപോലും ലെവി-സ്ട്രോസ് സംശയിച്ചു. മനുഷ്യചരിത്രത്തിന്റെ മൂർത്തമായ വ്യത്യാസങ്ങളിൽനിന്നകന്ന് സാമാന്യതയുടെ ഒരമൂർത്തതലത്തിലാണ് അതു കണ്ടുപിടിച്ച 'നിയമങ്ങൾ' നീങ്ങിയത്. ഭാഷയെ, ചരിത്രവും കർത്താവുമില്ലാത്ത ഒരു സ്ഥിരഘടനയായിക്കാണുന്ന ഈ വീക്ഷണത്തിൽ ഭാഷകൻ ഏറിയാൽ ഭാഷയെ ''ഉപയോഗിക്കുന്ന'' ഒരാൾ മാത്രമാണ്. കർത്തൃത്വത്തെ മുഴുവൻ വൈയക്തികവും അശാസ്ത്രീയവുമായ ഒരു മണ്ഡലത്തിനു വിട്ടുകൊടുക്കുകയാണിതിന്റെ ഫലം. അർത്ഥോത്പാദനവും കർത്തൃത്വവുമുള്ള ബന്ധത്തെ അവഗണിക്കുമ്പോൾ, ഉത്പാദനവും ഉത്പന്നവും കൃത്രിമമായി വെട്ടിയകററപ്പെടുകയാണ്. വിഷയി അഥവാ കർത്താവ് (subject) ഇവിടെ മുൻകൂട്ടി നിർമ്മിക്കപ്പെട്ട ഒരു ഘടനയുടെ വാഹകൻ മാത്രമാണ്. അല്ലെങ്കിൽ ഘടനസ്സുകളുത് അർത്ഥമുത്പാദിപ്പിക്കുന്നത് ഒരു 'അതീതബോധ'മാകണം. ഉത്പന്നത്തെ കീറിമുറിച്ചു പഠിക്കുന്ന ഘടനാവാദം, ഉത്പാദനത്തിന്റെ സാഹചര്യങ്ങളെ അവഗണിക്കുന്നു. ഭാഷയുടെ സാമാന്യവും നിയമവിധേയവുമായ തലത്തെ (langue) സൊസ്യൂർ വസ്തുനിഷ്ഠമായ സാമൂഹ്യസത്യമായിക്കരുതി; വ്യക്തിഗതമായ ഭാഷണ(parole)ത്തെ സിദ്ധാന്തവത്കരണത്തിനു വഴിപ്പെടാത്ത ക്രമരഹിതമായ ഉച്ചാരണമായി അവഗണിച്ചു. ഇതിനു പിറകിലൊരു പ്രത്യയശാസ്ത്രധാരണയുണ്ട്—വ്യക്തി സ്വതന്ത്രനാണെന്നും വ്യവസ്ഥ മുമ്പേ നിർണ്ണയിക്കപ്പെട്ടതാണെന്നുമുള്ള ധാരണ. സാമൂഹ്യസമ്മർദ്ദങ്ങളെയും നിർണ്ണായകശക്തികളെയും യഥാർത്ഥ ഭാഷണത്തിൽ പ്രവർത്തിക്കുന്ന ശക്തികളായി മനസ്സിലാക്കുന്നതിനു പകരം, നമ്മുടെ മുകളിൽ എങ്ങിനെയോ വന്നുപെട്ടിരിക്കുന്ന, നമുക്ക് മാററാനാകാത്ത, ഏകശിലാരൂപമായൊരു ഘടനയാണ് സൊസ്യൂർ കാണുന്നത്. വ്യക്തിഭാഷണം അനിവാര്യമായും സാമൂഹ്യമാണ്; സംവേദനപരമാണത്. എന്നാൽ അത് കേവലം വ്യക്തിഗതമാണെന്ന് സൊസ്യൂർ സങ്കല്പിക്കുന്നു. സാമൂഹ്യലക്ഷ്യങ്ങളുടെയും മൂല്യധാരണകളുടെയും, ഒരു സമഗ്രമണ്ഡലത്തിനകത്ത്, ഇതര വക്താക്കളും ശ്രോതാക്കളുമായി ബന്ധപ്പെട്ടതാണ് ഭാഷണം. ഭാഷയുടെ സാമൂഹികത ഏററവും പ്രധാനമായിരിക്കുന്നത് മൂർത്ത സാമൂഹ്യവ്യക്തികളുടെ യഥാർത്ഥ ഭാഷണം, കേൾവി, എഴുത്ത്, വായന ഇവയിലൂടെയുള്ള ഭാഷാപരമായ ഉത്പാദനത്തെസ്സംബന്ധിച്ചാണ്. ഇവിടെത്തന്നെയാണ് സൊസ്യൂർ ഭാഷയുടെ സാമൂഹ്യതയെ കൈവിടുന്നതും. യഥാർത്ഥ സംവേദനങ്ങളിലൂടെ നാം ഭാഷയുടെ വ്യവസ്ഥകളെ ഉത്പാദിപ്പിക്കുകയാണു ചെയ്യുന്നത്. എന്നാൽ സൊസ്യൂർ ഭാഷാ വ്യവസ്ഥകളെ, സ്ഥിരമായ, നൽകപ്പെട്ട, ശക്തികളായിക്കാണുന്നു. അങ്ങനെ വരുമ്പോൾ വിഷയി, ഘടനയും അതിന്റെ പരിണാമങ്ങൾക്കും വിധേയനാണ്. അപ്പോൾ 'ഘടന'യെത്തന്നെ നിയന്ത്രിക്കുന്നതാരാണ്? അത് ഒരതീതകേന്ദ്രമാകണം. 'മനസ്സിന്റെ വാസ്തുശില്പ'മാണതെന്ന് ലെവി-സ്ട്രോസ് പറയും. അതോടെ 'ശാസ്ത്രീയത'യെക്കുറിച്ചുള്ള ''സ്ട്രക്ചറലിസ'ത്തിന്റെ അവകാശവാദങ്ങളെല്ലാം തകർന്നുപോകുന്നു. സാമ്പ്രദായിക നിരൂപണം 'കൃതി'യെ രചയിതാവിന്റെ മനസ്സിലേക്കു തുറക്കുന്ന ഒരു ജാലകമായിക്കണ്ടപ്പോൾ, ഘടനാവാദം കൃതിയെ ''സാർവ്വലൗകികമനസ്സി''ലേക്കുള്ള ഒരു ജാലകമായിക്കണ്ടു; രണ്ടിടത്തും 'കൃതി' യഥാർത്ഥമായിത്തന്നെ അംഗീകരിക്കപ്പെടുന്നു. 'ചിഹ്നവിജ്ഞാനീയ'ത്തിലും 'കൃതി'യിൽ നിക്ഷിപ്തമായ നാനാർത്ഥസാദ്ധ്യതകളാണ് പരിശോധിക്കപ്പെടുന്നത്. 'കൃതി'യുടെ രഹസ്യഭാഷകളെ വായിച്ചെടുക്കാൻ പ്രത്യേക വൈദഗ്ദ്ധ്യമുള്ള ഒരു വർഗ്ഗമെന്ന നിലയിൽ നിരൂപണസ്ഥാപനം ഇതിലൂടെ ശക്തിപ്പെടുന്നു. ഭാഷയെസ്സംബന്ധിച്ച യാന്ത്രികമായ ഒരു ടെലി-കമ്മ്യൂണിക്കേഷൻ മാതൃകയാണിത്. കൃതിയെ ഒരു അർത്ഥഖനിയും സ്ഥിരവസ്തുവുമാക്കി മാററുകവഴി 'ചിഹ്നവിജ്ഞാനീയം' ഒരു കപടശാസ്ത്രമായി, പ്രത്യക്ഷ യുക്തിവാദമായി, അധഃപതിക്കുന്നു. ഇവിടെ ഘടനാവാദത്തിലെന്നപോലെ, സാഹിത്യം ഒരു 'അടഞ്ഞ ഘടന'യായി കരുതപ്പെടുന്നു.

**അർത്ഥം സ്വാഭാവികമോ പ്രത്യക്ഷമോ സ്ഥിരമോ അല്ലെന്നും വായനയിലൂടെ ഉത്പാദിപ്പിക്കപ്പെടുന്നതാണെന്നും സ്ട്രക്ച്ചറലിസ്ററുകൾ കണ്ടെത്തി. സ്ട്രക്ച്ചറലിസം കർത്തൃത്വത്തെ അവഗണിക്കുന്നു.ഒരുകൃതിയെ സാഹിത്യമായി മാററുന്നതുതന്നെ വായനക്കാരനാണ്.**

## ഘടനാവാദത്തിൽനിന്നും മുന്നോട്ട്

ഘടനാവാദം കർത്തൃത്വത്തെ അവഗണിക്കുന്നുവെന്നു നാം കണ്ടു. ഇതിനു പരിഹാരമായാണ് ഫ്രഞ്ച് ഭാഷാശാസ്ത്രജ്ഞനായ എമിൽ ബെൻവെനിസ്റ്റെ, 'വ്യവഹാരം' (discourse)എന്ന സങ്കല്പം ആവിഷ്കരിച്ചത്. 'ഭാഷ', 'വസ്തുനിഷ്ഠമായി' നിരീക്ഷിക്കപ്പെടുന്ന കർത്തൃരഹിതമായ ഒരു ചിഹ്നശൃംഖലയാണെങ്കിൽ, 'വ്യവഹാരം' പറയുകയും എഴുതുകയും ചെയ്യുന്ന കർത്തൃത്വങ്ങളെക്കൂടി ഉൾക്കൊള്ളുന്ന, ഉച്ചാരണമെന്ന (utterance) നിലയിൽ ഗ്രഹിക്കപ്പെടുന്ന ഒന്നാണ്. ഭാഷയെ വ്യക്തികളുടെ സ്വകാര്യസ്വത്താക്കുന്ന പ്രാങ് - ഘടനാവാദവീക്ഷണത്തിനെന്നപോലെ, ഭാഷയെ ഒററപ്പെട്ട വ്യക്തികൾ തമ്മിൽ അനുഭവങ്ങൾ കൈമാറുന്ന ഒരു 'ഉപകരണ'മായിക്കണ്ട . ബൂർഷ്വാ വിപണിവീക്ഷണത്തിനും എതിരാണ് ഈ സങ്കല്പം. ഒരു ചരക്കെന്നപോലെ അർത്ഥം 'എന്റേ'താണെന്നും എന്റെ 'അർത്ഥ'ത്തെ സ്വന്തമായ വേറെ 'അർത്ഥ'ങ്ങളുള്ള വേറൊരു വ്യക്തിയുമായി കൈമാററം നടത്താൻ സഹായിക്കുന്ന. പണത്തെപ്പോലുള്ള ഒരു പ്രതീകം (token) ആണ് ഭാഷയെന്നുമാണ് ഭാഷയെസ്സംബന്ധിച്ച ബൂർഷ്വാസങ്കല്പം. വ്യക്തമായ സാമൂഹ്യബന്ധങ്ങളിലുൾപ്പെടാത്ത ഒരു ഭാഷ അചിന്ത്യമാണെന്നും മൂല്യങ്ങളും ആശയങ്ങളും നിലനില്ക്കുന്ന പ്രത്യയശാസ്ത്രമാദ്ധ്യമമാണ് ചിഹ്നങ്ങൾ എന്നുമുള്ള വീക്ഷണം ആദ്യം മുന്നോട്ടുവച്ചത് വി. എൻ. പൊളോഷിനോവ് (Marxism and the Philosophy of Language) ആയിരുന്നു. വാക്കുകളുടെ 'അർത്ഥം' സ്ഥിരമല്ലെന്നും മനുഷ്യബോധം ഒരു വിഷയി ഇതരരുമായി നടത്തുന്ന ചിഹ്നങ്ങളിലൂടെയുള്ള സക്രിയവും ഭൗതികവുമായ ഒരു സംബന്ധമാണെന്നും (semiotic intercourse) അദ്ദേഹം പറഞ്ഞു. ഭാഷ ഒരേ സമയം 'അകത്തും' 'പുറത്തു'മാണ്. അത് 'പ്രതിഫലന'മോ, 'ആവിഷ്കാര'മോ 'അമൂർത്തവ്യവസ്ഥ'യോ അല്ല. പൊളോഷിനോവിന്റെ വീക്ഷണത്തിൽ 'ചിഹ്നം' സാമൂഹ്യസംഘർഷം സംവാദങ്ങളിലൂടെ അർത്ഥമായി മാറുന്ന പ്രക്രിയയാണ് ഭാഷ. അത് സന്ദർഭാധിഷ്ഠിതമാകയാൽ സാഹിത്യ കൃതികൾക്ക് സ്ഥിരമായ അർത്ഥങ്ങളില്ല, അവ നിരന്തരം പുനർനിർമ്മിക്കപ്പെടുന്നു. വാഗർത്ഥങ്ങളുടെ സംപൃക്തതയല്ല, അവയുടെ വിച്ഛേദമാണ് ഭാഷാവ്യാപാരത്തിന് പുതിയ പുതിയ സാദ്ധ്യതകൾ നൽകുന്നത്. അതിനാൽ സ്വന്തം അർത്ഥങ്ങളുടെ പ്രഭുവായി, അവസ്തുക്കളിലെ അധികാരസ്ഥാനമായി, വർത്തിക്കുന്ന ഒരു കർത്താവ് ഇല്ലതന്നെ. ഇത്തരം ഒരു ഓഥർ ബൂർഷ്വാ പ്രത്യയശാസ്ത്രത്തിന്റെ പൊള്ളയായ നിർമ്മിതിയാണ്. മറിച്ച് ഭാഷാപ്രയോഗത്തെ പ്രയോക്താവിനു പുറത്തുനിൽക്കുന്ന ഒരു സ്വച്ഛന്ദഘടനയായിക്കാണുന്ന ഘടനാവാദത്തിനും ചിഹ്നവിജ്ഞാനീയത്തിനും ശൈലീശാസ്ത്രത്തിനും സവിശേഷമായൊരു വ്യവഹാരത്തിൽ ഉത്പന്നമാകുന്ന അർത്ഥത്തിന്റെ വൈശിഷ്ട്യം കണ്ടെത്താനാവുകയില്ല. മുൻകൂട്ടി ഒരു കർത്താവ് നിലനില്ക്കുന്നില്ല. ഘടന സ്വയം അർത്ഥങ്ങളെ നിർമ്മിക്കുകയുമല്ല. വ്യവഹാരത്തിലൂടെയാണ് കർത്തൃത്വം ഉത്പന്നമാകുന്നത്. അതുകൊണ്ട് ഭാഷാപ്രയോഗം ബാഹ്യമായ ഒരുപകരണത്തെ എടുത്തുപയോഗിക്കുന്ന സാങ്കേതിക പ്രയോഗത്തിൽ നിന്നു തീർത്തും വ്യത്യസ്തമാണ്. ഭാഷ എന്തും കോരി നിറയ്ക്കാവുന്ന ഒരു പാത്രമല്ല. കല്ലും മണ്ണും പോലെ ഒരു ബാഹ്യഭൗതിക വസ്തുവുമല്ല. ഭിന്ന വ്യവഹാരങ്ങളിലൂടെ ഉത്പന്നമാകുന്ന ഭിന്നകർത്തൃത്വങ്ങളുടെ സദാ മാറിക്കൊണ്ടിരിക്കുന്ന ചലനാത്മകമായ കർത്തൃസ്ഥാനത്തെയാണ് നാം വ്യക്തിയെന്നുവിളിച്ചുപോരാറുള്ളത്. വ്യത്യസ്ത വ്യവഹാരഘടനകളിലൂടെ ഉത്പന്നമാകുന്ന കർത്തൃത്വങ്ങൾ വെവ്വേറെ അറകളിലടയ്ക്കപ്പെട്ടിരിക്കുന്നുവെന്നിതിന്നർത്ഥമില്ല. മറിച്ച് ഒരേ സമയംതന്നെ ഭിന്ന വ്യവഹാരഘടനകളുല്പാദിക്കുന്ന ഭിന്നകർത്തൃത്വങ്ങളായാണ് 'വ്യക്തി' നിലനില്ക്കുന്നത്. ഈ വ്യവഹാരഘടനകളാകട്ടെ ഇതരഘടനകളാൽ അതിനിർണ്ണയിക്കപ്പെടുകയും ചെയ്യുന്നു. സാഹിത്യകൃതികളെസ്സംബന്ധിച്ചിടത്തോളം, അവയ്ക്കകത്ത് ഒരു സ്ഥിരകർത്തൃത്വം കുടികൊള്ളുകയല്ല ചെയ്യുന്നത്; കൃതികൾ കർത്തൃത്വങ്ങളുടെ ചെറുവീടുകളല്ല; മറിച്ച് വായനയെന്ന സക്രിയമായ വ്യവഹാരത്തിലൂടെ ഉല്പന്നമാകുന്ന വിഭിന്നകർത്തൃത്വങ്ങളായാണ് 'കൃതി'യെന്ന അടഞ്ഞ വ്യവസ്ഥയുടെ തടവറയിൽനിന്ന് തുറന്ന 'പാഠ'ങ്ങളിലേക്കു വിമുക്തമാകുന്ന കർത്തൃത്വം നിലനില്ക്കുന്നത്. അതു പിന്നെയും പിന്നെയും വ്യത്യസ്തമായി ഉത്പാദിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. വായനയെ നിയന്ത്രിക്കുന്ന ഭിന്നഘടനകളാൽ അതിനിർണ്ണയിക്കപ്പെട്ടുകൊണ്ട് പുതിയ ഭാവങ്ങൾ കൈവരിക്കുന്നു. അതുകൊണ്ട് 'കൃതി'യെ 'അതേപടി' മനസ്സിലാക്കാൻ കഴിയുമെന്ന ധാരണതന്നെ അടിസ്ഥാനരഹിതമാണ്. അത്തരം ഒരു 'ആദർശപഠിതാവ്' വംശ-വർഗ്ഗ-ദേശ-ലിംഗഭേദങ്ങളില്ലാത്ത, സാംസ്കാരിക സവിശേഷതകളില്ലാത്ത, ഒരു നിർഗ്ഗുണബ്രഹ്മമായിരിക്കണം. ജേക്കബ്സണും ഐ. എ. റിച്ചാഡ്സും മുന്നിൽ കാണുന്ന വായനക്കാരൻ ഇത്തരമൊരു സത്വമാണ്. അവിടെ സാഹിത്യം ഒരു ജഡമാണ്, അതിനെ കീറിമുറിക്കാനുള്ള ആയുധങ്ങളുമായി വായനക്കാരൻ നില്ക്കുന്നു. വാസ്തവത്തിൽ ഒരു കൃതിയെ 'സാഹിത്യ'മായി മാററുന്നതു തന്നെ വായനക്കാരനാണ്, അയാൾ തന്റെ സൗന്ദര്യ പ്രത്യയശാസ്ത്രത്തിനകത്തുവച്ച് അതിനെ 'സാഹിത്യ'മായി ഉല്പാദിപ്പിക്കുകയാണു ചെയ്യുന്നത്.



ഘടനാവാദത്തിന്റെ നിഷ്ഠുരപരിമിതികളെ അതിലംഘിക്കാനുള്ള വിവിധ രീതിയിലുള്ള ശ്രമങ്ങളാണ് പോസ്റ്റ് സ്ട്രക്ചറലിസ്റ്റുകൾ നടത്തുന്നത്. ഭാഷാശാസ്ത്രജ്ഞനായ ഴാക് ഡെറിഡാ, സ്ത്രീവിമോചനവാദിയും തത്വചിന്തകയുമായ ജൂലിയാ ക്രിസ്റ്റേവാ എന്നിവരുടെ സംഭാവനകൾ ഈ ദിശയിലാണ്. റൊളാങ് ബാർഥ്, തന്റെ അന്ത്യകാല കൃതികളിൽ ഇവരുടെ ആശയങ്ങളോട് സഹഭാവം പുലർത്തുകയുണ്ടായി.

സ്ട്രക്ചറലിസം കൃതികളെക്കണ്ടത് വിരുദ്ധദ്വന്ദ്വങ്ങളുടെ സംഘർഷത്തിലൂടെയാണ്. പ്രകൃതിയും സംസ്കാരവും, ഉയർന്നതും താഴ്ന്നതും, തിളങ്ങുന്നതും ഇരുണ്ടതും—ഇങ്ങനെ. ഈ രീതി പ്രത്യയശാസ്ത്രങ്ങളുടെ രീതിയാണെന്ന്, അശാസ്ത്രീയമാണെന്ന്, ഡെറിഡാ കരുതുന്നു. ഇതിൽ ഒരുതരം വെട്ടിച്ചുരുക്കലുണ്ട്. വിരുദ്ധദ്വന്ദ്വങ്ങളിലെത്തന്നെ ഓരോ ഘടകവും വിരുദ്ധഘടകത്തെ തിരിച്ചു സ്വാധീനിക്കുന്നുണ്ട്. പുരുഷൻ പുരുഷനായിരിക്കുന്നത് സ്ത്രീയെ പുറത്തുനിറുത്തി, സ്ത്രീയിൽനിന്ന് വ്യത്യസ്തമായി സ്വയം നിർവ്വചിച്ചുകൊണ്ടാണ്. താൻ എന്തല്ലയോ അതാണു സ്ത്രീ എന്ന് അവൻ കരുതുന്നു. സ്ത്രീ തിരിച്ച്, അവനെ അവനെന്താണെന്നോർമ്മിപ്പിക്കുന്നു. അങ്ങനെ പുരുഷന്റെ അസ്തിത്വം തീർത്തും സ്ത്രീയെ





ആശ്രയിച്ചിരിക്കുന്നു. പുറത്തുള്ളത് അകത്തുമുണ്ട്. ഈ രീതിമൂലമാണ് പുരുഷൻ കൃത്രിമമായി സ്ത്രീയിൽനിന്നു വേർതിരിച്ചുനിറുത്തി അവളുടെമേൽ അധീശത്വം സ്ഥാപിക്കുന്നത്. ഇങ്ങനെ വിരുദ്ധദ്വന്ദ്വങ്ങളുടെ വൈരുദ്ധ്യം മിഥ്യയാണെന്നു തെളിയിക്കുകയാണ് ഡെറിഡാ തന്റെ 'ഡീ—കൺസ്ട്രക്ഷൻ' രീതിയിലൂടെ ചെയ്യുന്നത്. പുറമേ അപ്രധാനമായിത്തോന്നിക്കുന്ന ഒരടിക്കുറിപ്പോ, സംജ്ഞയോ, ബിംബമോ, സൂചനയോ കൃതിയിലെ വൈരുദ്ധ്യങ്ങളെ മുഴുവൻ തകർക്കുന്നത് ഡെറിഡാ കാണിച്ചുതരുന്നു. കൃതിയിലെ സാന്നിദ്ധ്യങ്ങളോളംതന്നെ അർത്ഥോല്പാദനത്തിൽ പ്രധാനമാണ് അതിലെ അസാന്നിദ്ധ്യങ്ങളും പ്രതിസന്ധികളും. യുക്തികളെയും വ്യവസ്ഥകളെയും ഒഴിവാക്കുന്ന ഒരംശം എഴുത്തിലുണ്ട്, അർത്ഥത്തിന്റെ ഒരു മിച്ചം (surplus) അഥവാ ഒരു 'പതഞ്ഞുവൽ' ഉണ്ട്. കൃതിയുടെ ഘടകങ്ങളിൽ അതിനെ കണ്ടെത്താനാവില്ല. 'എഴുത്തി'ൽ (writing; സാഹിത്യവും സാഹിത്യേതര രചനകളും തമ്മിൽ ഡെറിഡാ വ്യവച്ഛേദിക്കുന്നില്ല), ഭാഷണത്തി ലെ ന



തിനെക്കാൾ ഇതു പ്രകടമാണ്. ഒരു സ്ഥിരകേന്ദ്രത്തെയോ, തത്ത്വത്തെയോ അർത്ഥങ്ങളുടെ പദവിക്രമത്തെയോ ചുററിപ്പററിയുള്ള ഘടനാവാദത്തെ തകിടംമറിക്കുകയാണ് 'എഴുത്ത്' എന്ന സങ്കല്പത്തിലൂടെ ഡെറിഡാ ചെയ്യുന്നത്. കാരണം, എഴുത്തു പ്രവർത്തിക്കുന്നത്, ഒരു വാക്കും മറെറാരു വാക്കും തമ്മിലുള്ള അന്തരത്തെയും (difference), അർത്ഥത്തിന്റെ നിരന്തരമായ 'നീട്ടിവയ്ക്കലി'നെയും (differance: വായിച്ചുചെല്ലുന്തോറും അർത്ഥം മാറിമാറി വരുന്നു; അപ്രധാനമായിത്തോന്നിയതു പ്രധാനവും പ്രധാനമായിത്തോന്നിയതു അപ്രധാനവുമാകുന്നു) ആധാരമാക്കിയാണ്. സംസാരിക്കപ്പെടുന്ന വാക്കിനെ ആധാരമാക്കിയുള്ള പഴയ ഭാഷാശാസ്ത്രത്തെയും ഇതിലൂടെ ഡെറിഡാ ചോദ്യം ചെയ്യുന്നു. ശബ്ദമൂലകങ്ങളെ (phonemes) ആധാരമാക്കിയുള്ള പഴയ ഭാഷാശാസ്ത്രത്തിൽ, ഉച്ചരിക്കപ്പെടുന്ന ശബ്ദത്തിലാണ് മനുഷ്യസത്ത യഥാർത്ഥത്തിൽ പ്രകടമാകുന്നതെന്നും 'എഴുത്ത്' അതിനെ വളച്ചൊടിക്കുന്നുവെന്നുമുള്ള ഒരു ധാരണയുണ്ടായിരുന്നു. വാസ്തവത്തിൽ 'ശബ്ദ'വും അച്ചടിക്കപ്പെട്ട വാക്കിനെപ്പോലെതന്നെ ഒരു ഭൗതികവസ്തുവാണ്, ഉച്ചരിത ചിഹ്നങ്ങൾ, മുദ്രിതചിഹ്നങ്ങളെപ്പോലെതന്നെ, വ്യത്യാസങ്ങളെയും വിഭജനങ്ങളെയും അടിസ്ഥാനമാക്കിയാണ് പ്രവർത്തിക്കുന്നത്. അതിനാൽ ഉച്ചരിക്കപ്പെട്ട ഭാഷയിൽ ആത്മാവിന്റെ 'സാന്നിദ്ധ്യം' കാണുന്ന (presence) പഴയ ഭാഷാശാസ്ത്രം അധിഭൗതികവാദപരമാണ്. 'ചിഹ്ന'ങ്ങളുടെ മൗലികമായ അർത്ഥങ്ങളെക്കുറിച്ചുള്ള തർക്കങ്ങളും അർത്ഥശൂന്യമാണ്; ('ശബ്ദം' 'അർത്ഥം' എന്ന വിഭജനത്തെത്തന്നെ അപകടകരമായാണ് ഡെറിഡാ കാണുന്നത്.) ചിഹ്നങ്ങളുടെ സന്ദർഭം മാറുന്നതിനനുസരിച്ച് അർത്ഥങ്ങളും മാറുന്നു. 'പൂച്ച' നാലുകാലും വാലും രോമവുമുള്ള ഒരു സസ്തനിയാകാം, സൂത്രശാലിയായ ഒരു മനുഷ്യനാകാം, കൈയിലെ മുഴച്ചുവരുന്ന മാംസപേശിയാകാം. ('പൂച്ച മുഴയ്ക്കുക') ഒരു പഴമാകാം ('പൂച്ചപ്പഴം'), പുറത്താകുന്ന ഒരു രഹസ്യമാകാം ('പൂച്ച പുറത്തു ചാടി'), ഒൻപതു ജന്മമുള്ള ഒരു മിത്തിക്കൽ ജീവിയാകാം. ഈ അർത്ഥങ്ങൾക്കപ്പുറം വിഭിന്നചിഹ്നങ്ങളുമായിച്ചേർന്ന് അതു മററു പലതുമാകാം. കവിതകളിലും മററുമെന്നപോലെ സൊസ്യൂറിന്റെ ഭാഷാശാസ്ത്രത്തിന്റെ തകരാറ്, എന്നെങ്കിലുമൊരിക്കൽ ഭാഷയുടെ മാദ്ധ്യസ്ഥമില്ലാതെ 'യഥാർത്ഥ ലോക'ത്തെ നാം അഭിമുഖീകരിക്കുമെന്ന മിഥ്യാ പ്രതീക്ഷ നിലനിറുത്തുന്നതാണ്. നമ്മുടെ അനുഭവം വിച്ഛിന്നവും ശകലീകൃതവുമാണ്, എങ്കിലും എവിടെയോ ഒരു 'സമഗ്രത'യുണ്ടെന്ന ധാരണ ശബ്ദകേന്ദ്രികമായ ഭാഷാശാസ്ത്രത്തിനുണ്ട്. ഈ സമഗ്രതയെ നാം 'മനുഷ്യ'നെന്നു വിളിക്കുന്നു, നമുക്കപ്പുറമാണെങ്കിൽ 'യാഥാർത്ഥ്യം' എന്നും. അതുകൊണ്ട് ശബ്ദാർത്ഥങ്ങൾ തമ്മിൽ പാവനവും അഭേദ്യവുമായ ഒരു ബന്ധമുണ്ടെന്ന വിശ്വാസത്തെ സൊസ്യൂറിയൻ ഭാഷാശാസ്ത്രം ബലപ്പെടുത്തുന്നു. എന്നാൽ ഇത്തരമൊരു സ്ഥിരബന്ധം നിലനില്ക്കുന്നില്ല. 'എഴുത്ത്' അതിനപ്പുറമുള്ള ഒരു ''യാഥാർത്ഥ്യ''ത്തെയും പുനരുത്പാദിപ്പിക്കുന്നില്ല, അതിനെ വെട്ടിച്ചുരുക്കുന്നുമില്ല. അതു സ്വയം ഒരു പുതിയ യാഥാർത്ഥ്യമാണ്. ഇതിന്റെ അടിസ്ഥാനത്തിലാണ് ഡെറിഡാ എഴുതപ്പെടുന്ന വാക്കിന്റേതായ ഒരു ശാസ്ത്രത്തിനു (grammatology) പിറവി നല്കുന്നത്. എങ്കിലും ഡെറിഡായുടെ ശാസ്ത്രം, വായനയുടെ പ്രത്യയശാസ്ത്രത്തെ അവഗണിക്കുന്നു. 'വ്യവഹാര'ത്തെക്കുറിച്ചുള്ള നവീന സങ്കല്പം പൂർണ്ണമായും ഉൾക്കൊള്ളാത്തതിനാൽ അതു അധിഭൗതികസിദ്ധാന്തങ്ങൾക്കു തിരിച്ചുവരാനുള്ള പഴുതുകൾ ബാക്കിയിടുന്നു.

## വായന എന്ന ഉത്പാദനം

കാല്പനികഘട്ടത്തിലും പത്തൊമ്പതാം നൂററാണ്ടിലും സാഹിത്യവിമർശനത്തിന്റെ നായകൻ എഴുത്തുകാരനായിരുന്നു; ഇരുപതാംനൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിലെ 'നവവിമർശനം' എഴുത്തുകാരനെ വിട്ട് 'പാഠം' (text) എന്ന് അവർ വിശേഷിപ്പിച്ച കൃതി (work) യിലേക്ക് ശ്രദ്ധതിരിച്ചു. ('കൃതി'യും 'പാഠ'വുമായുള്ള വ്യവച്ഛേദം പില്ക്കാലത്തുണ്ടായതാണ്) എന്നാൽ വ്യാഖ്യാനശാസ്ത്രത്തിന്റെ പുതിയ പരിണാമമായ 'സ്വീകരണസിദ്ധാന്തം' (reception theory) വായനക്കാരനെ സാഹിത്യനായകനാക്കുന്നു. അലമാരകളിലോ മേശപ്പുറങ്ങളിലോ ഒരു 'കൃതി'യുമില്ല. പാരായണമെന്ന പ്രയോഗത്തിലൂടെ ഉത്പന്നമാകുന്ന 'പാഠ'ങ്ങളേ ഉള്ളൂ. അർത്ഥോത്പാദനരീതികളെയും ഭാഷയുടെ സങ്കേത–സമ്പ്രദായങ്ങളെയും കുറിച്ചുള്ള നിഷ്കൃഷ്ടജ്ഞാനം പഠിതാവിനു ആവശ്യമാണ്. 'പാഠ'ങ്ങളിലൂടെ പ്രായോഗികമാകുന്ന തന്ത്രങ്ങളെയും അവയുൾക്കൊള്ളുന്ന സ്ഥിരം പ്രമേയ–സൂചനാദികളുടെ ശേഖരത്തെയും കുറിച്ച് വിശദമായ പഠനം നടത്തിയിട്ടുള്ള ഒരു ജർമ്മൻ നിരൂപകനാണ് വോൾഫ്ഗാങ് ഐസെർ ('വായനയെന്ന പ്രവൃത്തി' 1978). വായന സമയത്തിലൂടെയുള്ള ഒരു സങ്കീർണ്ണചലനവും വികാസവുമാണെന്ന് ഐസെർ പറയും. കൃതിയിലുള്ളത്, വായനയിലൂടെ സാക്ഷാത്കരിക്കപ്പെടേണ്ട ചില മൂലമാതൃകകളോ, നിർദ്ദേശങ്ങളോ (പോളിഷ് സൈദ്ധാന്തികനായ റൊമാൻ ഇൻഗാർസന്റെ ഭാഷയിൽ 'Schemata') മാത്രമാണ്. വായനക്കാരൻ തന്റെ മുൻധാരണകളും പ്രതീക്ഷകളുമായി പാരായണമാരംഭിക്കുന്നു. വായനയ്ക്കിടയിൽ ഇവ തന്നെ മാറിപ്പോയെന്നുവരാം. സുഘടിതമായ ഒരർത്ഥം സ്വരൂപിക്കുവാനായി വായനക്കാരൻ കൃതിയുടെ ചില ഘടകങ്ങളെ തിരഞ്ഞെടുത്തു കൂട്ടിച്ചേർക്കുന്നു. (തുടർച്ചയായി പുല്ലിംഗമുപയോഗിക്കുന്നതു ക്ഷമിക്കണം. എല്ലാ പുല്ലിംഗങ്ങളും സ്ത്രീലിംഗംകൂടിയായി വായിക്കാനഭ്യർത്ഥിക്കുന്നു) ഈ പ്രക്രിയയിൽ അയാൾ (അവൾ) കൃതിയുടെ ചില അംശങ്ങളെ മുന്നോട്ടു കൊണ്ടുവരികയും ചിലവയെ പിറകോട്ടു തള്ളുകയും ചെയ്യുന്നു. (foregrounding and backgrounding). കൃതിക്കകത്ത് വൈരുദ്ധ്യങ്ങളും വ്യത്യസ്തമായ കാഴ്ചപ്പാടുകളുമുണ്ടാകാം. എന്നാൽ വായനക്കാരൻ അവയെ ഒരു 'മിഥ്യ'യിലേക്ക് ഉദ്ഗ്രഥിക്കുന്നു, കാഴ്ചപ്പാടുകളെ കൂട്ടിച്ചേർക്കുകയോ, ചിലതിനെ അവഗണിച്ച് ചിലതിനെ തിരഞ്ഞെടുക്കുകയോ, ഒന്നിൽനിന്നു മറെറാന്നിലേക്ക് നീങ്ങുകയോ ചെയ്യുന്നു. ഋജുരേഖയുടെ പോലെയല്ല വായന നീങ്ങുന്നത്. ആദ്യം സ്വരൂപിക്കുന്ന ധാരണകൾ പിന്നത്തെ ഭാഗത്തെ വ്യാഖ്യാനിക്കാനൊരു ചട്ടക്കൂടുണ്ടാക്കുന്നു; തിരിച്ച്, പിന്നത്തെ ഭാഗങ്ങൾ ആദ്യ ധാരണകളെ തിരുത്തിയെന്നും വരാം. ഓർമ്മിച്ചും പ്രവചിച്ചും സങ്കല്പിച്ചും തിരുത്തിയും പഠിതാവ് മുന്നോട്ടും പിന്നോട്ടും നീങ്ങുന്നു; അപ്രധാനമായി തള്ളിക്കളഞ്ഞിരുന്ന ചില അംശങ്ങൾ പെട്ടെന്ന് പ്രധാനമാകുന്നു, വിവിധ വീക്ഷണകോണുകൾക്കും അർത്ഥതലങ്ങൾക്കുമിടയിൽ അയാൾ നിരന്തരം ചലിക്കുന്നു. വായിക്കുമ്പോൾ മനസ്സു തുറന്നുവയ്ക്കണമെന്നും മാററത്തിനു തയ്യാറാകണമെന്നുമുള്ള ലിബെറൽ ഹ്യൂമനിസ്റ്റ് പ്രത്യയശാസ്ത്രത്തിൽ അധിഷ്ഠിതമാണ് ഐസെറുടെ പാരായണ സങ്കല്പം.

(തുടരും)





എം. ടി. വാസുദേവൻനായർ

# രണ്ടാമൂഴം

32

ആർഭാടങ്ങൾ വളരെ ചുരുക്കിയായിരുന്നു യുധിഷ്ഠിരന്റെ അഭിഷേകം നടന്നത്. ആചാരപ്രകാരമുള്ള ദാനങ്ങളെല്ലാം പേരിനു മാത്രം നടത്തി. ഹസ്തിനപുരത്തെ ധനധാന്യ ശേഖരങ്ങളെല്ലാം യുദ്ധം കൊണ്ട് ക്ഷയിച്ചുകഴിഞ്ഞിരുന്നു.

വിദുരരും ബ്രാഹ്മണപുരോഹിതരും പരിവാരജനങ്ങളും ചേർന്നുള്ള രാജാവിന്റെ നഗരപ്രദക്ഷിണത്തിൽ ഞങ്ങൾക്കെല്ലാവർക്കും ചെറിയ ചുമതലകൾ നിർവ്വഹിക്കേണ്ടതുണ്ട്. സേനാപതിക്ക് സ്വർണ്ണം, പ്രധാന രാജപുരോഹിതനു പുറം വെളുത്ത കാള, രാജ്ഞിക്ക് കറവുള്ള പശു, കൊട്ടാരത്തിലെ പ്രധാന ചരിത്രകാരൻ സൂതനു കുതിര, കൊട്ടാരവളപ്പിന്റെ മേൽനോട്ടക്കാരനും സചിവന്മാർക്കും കാളകൾ, രാജാവിന്റെ സാരഥിക്ക് ഇരട്ടക്കാള, ചതുരംഗക്കാരനു ദന്തനിർമ്മി





താമ്ര കലവും കത്തും, നായാട്ടുമുഖ്യന് വളഞ്ഞ കത്തി. പ്രധാന സന്ദേശവാഹകന് അമ്പും വില്ലും ചുവന്ന തലപ്പാവും— എല്ലാം ശാസ്ത്രമനുസരിച്ച് ദാനം ചെയ്തു. (ഉപേക്ഷിച്ച ഭാര്യയുണ്ടായിരുന്നുവെങ്കിൽ കറുത്ത ഒരു പാവാളിപ്പശുവിനെയും ദാനം ചെയ്യണം.) രാജാവ് തനിക്ക തന്നെ ഒരു വെള്ളക്കാളയെ ദാനം ചെയ്യുന്നതോടെ ഈ ചടങ്ങവസാനിക്കുന്നു.

അതു നോക്കി നിൽക്കുമ്പോൾ ഞാൻ ചിന്തിച്ചു: ക്ഷത്രിയന് പഠിക്കാനുള്ള പാഠങ്ങൾ ഒരിക്കലും അവസാനിക്കുന്നില്ല.

മണ്ഡപത്തിൽവച്ച് ഞങ്ങൾ നാലുപേരും യുധിഷ്ഠിരൻ, പുരോഹിതർ മന്ത്രശുദ്ധിവരുത്തിയ വീരഖഡ്ഗങ്ങൾ ദാനം ചെയ്തു. പിന്നെ അഭിഷേകം. ആദ്യം കുടുംബത്തിലെ മുതിർന്നവരാണ്. ഗാന്ധാരിയും ധൃതരാഷ്ട്രനും പിന്നീട് അമ്മയും വിദുരരും. ഋഷിബ്രാഹ്മണരുടെ അഭിഷേകം കഴിഞ്ഞാൽ ഞങ്ങൾ സഹോദരന്മാർ, പിന്നെ ബന്ധുക്കൾ, സേനാപതികൾ, സുഹൃത്തുക്കൾ.

രാജാവിന്റെ തൊട്ടടുത്തുള്ള പീഠത്തിൽ എന്നെയുമിരുത്തി. അത് രണ്ടാമനുള്ള സ്ഥാനമാണ്, യുവരാജാവിന്റേത്. ഒരു പുരോഹിതനും യുധിഷ്ഠിരനും മാത്രമേ എന്റെ ശിരസ്സിൽ അഭിഷേകം നടത്തേണ്ടതുള്ളു. അപ്പുറത്ത് ദ്രൗപദി രാജപത്നിയുടെ സ്ഥാനത്തിരുന്നു. കളഭക്കൂട്ടുകളുടെ സുഗന്ധവും പട്ടുടയാടയുടെ തിളക്കവും ഞാൻ ശ്രദ്ധിച്ചു. അവൾ സംതൃപ്തയാണ്. മരിച്ച മക്കളുടെ ഓർമ്മകൾ ഇപ്പോൾ ദ്രൗപദിയെ അസ്വസ്ഥയാക്കുന്നില്ല.

കൃഷ്ണനും സാത്യകിയും മാത്രമുണ്ട് അഭിഷേകം കാണാനെത്തിയ അതിഥികളിൽ മുഖ്യരെന്ന് പറയാൻ. സേനേശനെ ഞങ്ങൾ പ്രതീക്ഷിച്ചിരുന്നു. എന്തുകൊണ്ടോ അദ്ദേഹം വന്നില്ല. സചിവൻ വശം സമ്മാനങ്ങളയച്ചു.

രാജാങ്കണത്തിൽ നഗരപ്രമുഖരും അവർക്കുപിന്നിലായി ദാസീദാസന്മാരും അഭിഷേകം കാണാൻ നിന്നു.

അഭിഷേകം കഴിഞ്ഞ ഉടനെ രാജാവിന്റെ വിളംബരങ്ങളാണ്. മൃഗങ്ങളുടെ ഭാരം കുറയ്ക്കാൻ അദ്ദേഹം കല്പിച്ചു. തടവിൽ കിടക്കുന്നവരെ വിട്ടയയ്ക്കാനും മരണദണ്ഡനയിലുള്ളവർക്ക് ഇളവുകൾ ചെയ്യാനും ആചാരമനുസരിച്ച് അദ്ദേഹം പറഞ്ഞില്ല. ദുര്യോധനൻ കാരാഗൃഹങ്ങളിലെ ആളുകളെക്കൂടി അവസാനദിവസം ആയുധം കൊടുത്ത് കുരുക്ഷേത്രത്തിലേക്കയച്ചിരുന്നു. ഞങ്ങൾ യുദ്ധം മറന്നുതുടങ്ങി. അവശേഷിച്ച ശത്രുവെപ്പററിയും ഞാൻ അധികം ചിന്തിക്കാതായി.

യുധിഷ്ഠിരന്റെ വാഴ്ച തുടങ്ങിയപ്പോൾ ധൃതരാഷ്ട്രൻ ഇരിപ്പ് ദൂതസഭയിലേക്ക് മാററി.

ഒഴിഞ്ഞ കലവറകൾ നിറയ്ക്കാനുള്ള വഴികൾ ആലോചിക്കാൻ യുധിഷ്ഠിരൻ വിളിച്ച് ഞങ്ങൾ ഒത്തുകൂടിയപ്പോൾ സഹദേവൻ രാജ്യത്തിന്റെ സ്ഥിതി വിവരിച്ചു. മഴ പെയ്യാതെ വരണ്ട പാടങ്ങൾ, വാണിഭം കുറഞ്ഞ കമ്പോളം, ഒഴിഞ്ഞ ഗോശാലകൾ. ചുങ്കം കൂട്ടാനും കലവറ നിറയ്ക്കാനും ചെയ്യേണ്ട കാര്യങ്ങളെപ്പററി സഹദേവൻ പല നിർദ്ദേശങ്ങളും പറഞ്ഞു. എല്ലാം കേട്ടശേഷം യുധിഷ്ഠിരൻ കുറച്ചിട മിണ്ടാതെയിരുന്നു.

''വലിയച്ഛനും ഗാന്ധാരിവലിയമ്മയ്ക്കും മരിച്ചവരുടെ സദ്ഗതിക്കായി ദാനധർമ്മങ്ങളും ക്രിയകളും നടത്താനാഗ്രഹമുണ്ട്. അതിനു വഴി കാണണം.''

വലിയച്ഛൻ പറഞ്ഞതനുസരിച്ച്, ആയിരം ബ്രാഹ്മണർക്ക് പശുക്കൾ, ധനം. ഹോമച്ചെലവുകൾ വേറെ. സഹദേവൻ കണക്കുകൂട്ടി.

പ്രതിഷേധം എല്ലാവരുടെ മനസ്സിലും തോന്നി. ഞാൻ മാത്രം തുറന്നു പറഞ്ഞു:

''യുദ്ധം കഴിഞ്ഞ ഹസ്തിനപുരം ഇപ്പോൾ ദരിദ്രമാണ്. അതറിയില്ലേ വലിയച്ഛന്?''

അതും കഴിഞ്ഞ് വനത്തിൽപ്പോയി തപം ചെയ്യാനാണ് വലിയച്ഛൻ ആഗ്രഹിക്കുന്നതത്രെ.

''ഇവിടെ ഇരുന്നാൽ ശാന്തി കിട്ടില്ലെന്നദ്ദേഹം പറഞ്ഞു. പോരാത്തതു് ആരൊക്കെയോ ഹസിക്കുന്നുമുണ്ടത്രെ.''

എല്ലാവരും എന്നെ നോക്കി. ഞാൻ വിശദീകരിക്കാനൊന്നും ഭാവിച്ചില്ല. ഞങ്ങൾതമ്മിൽ ഒരിക്കലേ കുറച്ച് വാക്കുകൾ കൈമാറിയിട്ടുള്ളു.

''ഉണ്ണീ, യുദ്ധത്തിൽ കൊല്ലുന്നത് പതിവാണ്. ആരെങ്കിലും ചോര കുടിക്കാറുണ്ടോ?'' എന്നദ്ദേഹം ഒരിക്കൽ ചോദിച്ചു.

''കേട്ടതു് വിശ്വസിക്കാനാവുന്നില്ല.''

വലിയമ്മയും അപ്പോൾ അടുത്തുണ്ടായിരുന്നു.

''ചുണ്ട നനഞ്ഞപ്പോൾ ദുശ്ശാസനന്റെ ചോരയുടെ രുചി ഇഷ്ടമായില്ല... അതുകൊണ്ട് കുടിച്ചില്ല വലിയച്ഛാ!''

വിനയത്തോടെ ഞാൻ ഉത്തരവും കൊടുത്തു. അത്രയേ നടന്നിട്ടുള്ളു. സത്യമാണ് പറഞ്ഞതു്. ചുണ്ട നനഞ്ഞതേയുള്ളു.

അദ്ദേഹം കൊട്ടാരത്തിലിരിക്കുന്ന കാലത്തോളം യുദ്ധത്തിന്റെ കെടുതികൾ ഞങ്ങൾ ഓർമ്മിച്ചുകൊണ്ടിരിക്കും. അതുകൊണ്ട് ''വൃദ്ധജനങ്ങളുടെ അവസാനത്തെ അപേക്ഷ'' സ്വീകരിക്കാൻതന്നെ ഞാനും അനുകൂലിച്ചു.







ദാനങ്ങളും പൂജകളും കഴിഞ്ഞ് വൃദ്ധദമ്പതികൾ വനയാത്രയ്ക്ക് ഒരുങ്ങുമ്പോൾ വിദുരരും അവരെ അനുഗമിക്കാൻ നിശ്ചയിച്ച വിവരമറിഞ്ഞു. ഞാൻ അദ്ഭുതപ്പെട്ടില്ല. അദ്ദേഹം മുമ്പേ ഗാർഹസ്ഥ്യത്തിൽ നിന്ന് വിരമിച്ചതാണ്. അഭിഷേകത്തിന്റെ മേൽനോട്ടംകൂടി കഴിഞ്ഞപ്പോൾ അദ്ദേഹത്തിന് കൊട്ടാരത്തിൽ ഒന്നും ചെയ്യാനുമില്ല.

ധൃതരാഷ്ട്രന്റെ അനുയാത്ര ആഘോഷമായിത്തന്നെ നടത്താൻ ഞങ്ങൾ നിശ്ചയിച്ചു. പഴയ ഭൃത്യന്മാരും കുറെ വൃദ്ധബ്രാഹ്മണരും കൊട്ടാരവാതില്ക്കൽ രാജാവിന്റെ യാത്രകാണാൻ നിന്നു. അങ്കണത്തിൽ തേരുകൾ ഒരുങ്ങിയപ്പോൾ യുധിഷ്ഠിരൻ പരിഭ്രാന്തനായി വന്നുപറഞ്ഞു: ''അവരുടെ കൂടെ അമ്മയും കാട്ടിൽപ്പോകുന്നു! ഇതെന്തു കഥ!''

സഹദേവൻ ഉടനെ അമ്മയുടെ അടുത്തേക്കോടി. തിരിച്ചുവന്ന് അയാൾ പറഞ്ഞു: ''ഞാൻ പലതും പറഞ്ഞുനോക്കി. ഉറച്ച തീരുമാനത്തിലാണമ്മ. രാജമാതാവായിരിക്കേണ്ട സമയത്തു് വനവാസം! അവരാണിനി അമ്മയും അച്ഛനും. അവ



രെ ശുശ്രൂഷിച്ച് കാട്ടിൽ കഴിയാൻ നിശ്ചയിച്ചുവത്രെ!''

''ഇടയ്ക്കിടയ്ക്ക് നമ്മെ അദ്ഭുതപ്പെടുത്തുന്നതായിരിക്കും അമ്മയുടെ പ്രിയപ്പെട്ട വിനോദം!''

അർജ്ജുനൻ ക്രൂരമായി മന്ദഹസിച്ചു. അപേക്ഷിക്കാനോ നിർബ്ബന്ധിക്കാനോ അയാൾ ഒരുക്കമില്ല.

സഹദേവനുശേഷം നകുലനും അമ്മയെ നിർബ്ബന്ധിച്ചുനോക്കി. ഫലമുണ്ടായില്ല. അവസാനമാണ് ഞാനെത്തിയതു്. എല്ലാ സൗകര്യങ്ങളും സൗഭാഗ്യങ്ങളും അനുഭവിച്ച് കൊട്ടാരത്തിലിരിക്കേണ്ട സമയത്താണല്ലോ അമ്മയ്ക്കിതു് തോന്നുന്നതു് എന്ന് ഞാൻ പരിതപിച്ചു.

''ഞങ്ങൾ തളർന്ന് തീരുമാനമെടുക്കാതെ നിന്നപ്പോൾ യുദ്ധം ചെയ്യാൻ പ്രേരിപ്പിച്ചതു് അമ്മയല്ലേ? വനവാസം മതിയായിരുന്നെങ്കിൽ അന്നേ ഞങ്ങളുടെകൂടെ കാട്ടിൽ കഴിയാമായിരുന്നല്ലോ? എന്തിന് പിന്നെ ഞങ്ങൾ യുദ്ധം ചെയ്തു? ചോരപ്പുഴയൊഴുക്കി? വിധവകളുടെ എണ്ണം കൂട്ടി?''

''നിങ്ങൾക്ക് തേജസ്സുണ്ടാവണമെന്ന് മാത്രമായിരുന്നു ആഗ്രഹം. സ്വധർമ്മത്തിൽ മരിച്ചാൽ ശ്രേയസ്സുണ്ടാവും. ഇനി ഭരണം നിങ്ങളുടെ ധർമ്മം. ഈ വൃദ്ധജനങ്ങളെ പരിചരിക്കലാണ് ഇപ്പോൾ എന്റെ ധർമ്മം. ആരും ദുഃഖിക്കേണ്ടതില്ല.''

പിന്നെ അമ്മയോട് വാദിച്ചിട്ട് കാര്യമില്ല.

ധൃതരാഷ്ട്രരെ വിദുരർ കൈപിടിച്ച് തേരിലേക്ക് കയററി. അദ്ദേഹത്തിന്റെ കൂടെ വിദുരരിരുന്നു. രണ്ടാമത്തെ തേരിൽ വലിയമ്മയോടൊപ്പം അമ്മയും കയറി. മുമ്പിലും പിമ്പിലുമായി ഞങ്ങൾ അവരോടൊപ്പം സഞ്ചരിച്ചു.

വനമദ്ധ്യത്തിൽ തേരുകൾ നിർത്തി എല്ലാവരും ഇറങ്ങിയപ്പോൾ അമ്മ ഞങ്ങളുടെ സമീപത്തേക്കു വന്നു.

''സ്വധർമ്മം പാലിക്കുക. നിങ്ങൾക്ക് ശ്രേയസ്സുണ്ടാവട്ടെ.'' അമ്മ അത്രമാത്രം പറഞ്ഞ് ഗാന്ധാരിയുടെയും വലിയച്ഛന്റെയും ഒപ്പമെത്താൻ നടന്നു.

വിശ്വസിക്കാനാവാത്ത ഒരു മനോവിഭ്രമംപോലെ തോന്നി അമ്മയുടെ വനയാത്ര.

കൊട്ടാരത്തിൽ തിരിച്ചെത്തിയശേഷം ഞങ്ങളെല്ലാം യുദ്ധം കഴിഞ്ഞെത്തിയ രാത്രിയിലെക്കാൾ നിശ്ശബ്ദരായിരുന്നു. യുധിഷ്ഠിരനാണ് ഏററവും കൂടുതൽ അസ്വസ്ഥത.

ദിവസങ്ങൾ കഴിഞ്ഞപ്പോൾ കാട്ടിൽ നിന്ന് ഒരു സന്ന്യാസി വന്നു. ആകാംക്ഷയോടെ ഞങ്ങൾ വനത്തിൽ കഴിയുന്നവരുടെ ക്ഷേമകാര്യങ്ങൾ അന്വേഷിച്ചു. അവർക്ക് സുഖമാണ്. മുനിമാരുടെ ആതിഥ്യവും ധർമ്മോപദേശങ്ങളും സ്വീകരിച്ച് അവർ ശാന്തരായിരിക്കുന്നു. വിദുരർ ഭക്ഷണം വെടിഞ്ഞ് തപംചെയ്ത് യോഗനിദ്രയിൽ ജീവത്യാഗം ചെയ്യാൻ പോവുകയാണ്. എല്ലാ ധർമ്മാത്മാക്കളും സ്വീകരിക്കാറുള്ള അന്ത്യം.

യുധിഷ്ഠിരൻ ആലോചിച്ചു.

''അമ്മയും മററും എങ്ങനെ കഴിയുന്നു എന്ന് നേരിട്ടുപോയി അന്വേഷിച്ചാലോ?''

അമ്മയോട് തിരിച്ചുവരാൻ ഒരിക്കൽ കൂടി അപേക്ഷിക്കാമെന്ന് തോന്നുന്നുണ്ട് സഹദേവന്.

യുധിഷ്ഠിരൻ വിഷാദത്തോടെ പറഞ്ഞു: ''കുറ്റപ്പെടുത്തി ഞാനെന്തൊക്കെയോ പറഞ്ഞിട്ടുണ്ട്. വീണ്ടും മാപ്പുപറയാൻ ഞാൻ ഒരുക്കമാണ്.''

അമ്മ തിരിച്ചുവരില്ല എന്ന് എനിക്കുറപ്പുണ്ടായിരുന്നു. എങ്കിലും ഞാനും ജ്യേഷ്ഠനെ അനുഗമിച്ചു.

ശതയൂപാശ്രമത്തിലായിരുന്നു അമ്മയും മററും എന്നു വഴികാട്ടി പറഞ്ഞു. മധ്യാഹ്നത്തിനു ശേഷമാണ് ഞങ്ങളവിടെ എത്തുന്നതു്. മഹർഷിമാരുടെ കൂട്ടത്തിൽ പിതാമഹൻ കൃഷ്ണദ്വൈപായനനുമുണ്ട്. അദ്ദേഹം ഒരു വേദപാഠം വിശദീകരിക്കുകയായിരുന്നു.

വീണ്ടും ക്ഷേമമന്വേഷിക്കാനെത്തിയ ഞങ്ങളോട് ധൃതരാഷ്ട്രർ സന്തോഷവും കൃതജ്ഞതയുമറിയിച്ചു. അമ്മ ഗാന്ധാരിയുടെ സമീപത്തിരുന്ന് ഞങ്ങളെ നോക്കി മന്ദഹസിച്ചു. ഒന്നും സംസാരിച്ചില്ല.

യുധിഷ്ഠിരൻ അന്വേഷിച്ചു: ''ഇളയച്ഛൻ വിദുരരെവിടെ?''

''മേലാകെ ചാരംപൂശി അദ്ദേഹം വികൃതവേഷത്തിൽ കാട്ടിൽ ധ്യാനത്തോടെ അലയുകയാണെന്ന് ഋഷിമാർ പറഞ്ഞു.''

അദ്ദേഹത്തെയും കണ്ട് വന്ദിച്ചുപോകാമെന്നു നിശ്ചയിച്ച് യുധിഷ്ഠിരൻ കാട്ടിലേക്ക് പുറപ്പെട്ടു. അദ്ദേഹത്തിന് വഴിയൊരുക്കിക്കൊണ്ട് ഞാൻ മുമ്പിൽനടന്നു.

വഴിക്കുകണ്ട ഒരു ഋഷികുമാരൻ പറഞ്ഞു:

''രണ്ടുദിവസം മുമ്പ് കണ്ടിരുന്നു. ആ അശ്വത്ഥത്തിന്റെ ചുവട്ടിൽ.''

ദൂരെ നില്ക്കുന്ന ഒരു വൃക്ഷത്തിന്റെ ശിഖരം അയാൾ ചൂണ്ടിക്കാണിച്ചു.

അശ്വത്ഥത്തിന്റെ ചുവട്ടിൽ അപ്പോഴും വിദുരർ കിടക്കുന്നുണ്ട്. ഭസ്മംപൂശിയ ശരീരം വെറും അസ്ഥികൂടം പോലെ ശോഷിച്ചിരിക്കുന്നു. നിശ്ചലനായി കിടക്കുന്ന അദ്ദേഹം ഇലകൾ ചവിട്ടുന്ന ശബ്ദം കേട്ട് പതുക്കെ കണ്ണു തുറന്നു. ഞങ്ങളെ കണ്ടു. അദ്ദേഹം യുധിഷ്ഠിരനെനോക്കി ക്ഷീണത്തോടെ മന്ദഹസിച്ചു.

മരണം അടുത്തെത്തിയ അവസ്ഥയിലാണ് വിദുരരെന്ന് വ്യക്തമായി.

വിദുരർ എന്തോ പറയാൻ ശ്രമിച്ചു. വാക്കുകൾ തെളിഞ്ഞില്ല.

യുധിഷ്ഠിരൻ പറഞ്ഞു: ''സമയമായെന്നു തോന്നുന്നു. ഉണ്ണീ കുറച്ച് വെള്ളം കൊണ്ടുവരൂ.''

ഞാൻ ധൃതിയിൽ ഓടി, കുറച്ച് ചുററിത്തിരിഞ്ഞശേഷം ഒരു ജലാശയം കണ്ടെത്തി. ഇലക്കുമ്പിളിൽ വെള്ളവുമായി കഴിയുന്നത്രവേഗം തിരിച്ചെത്തിയപ്പോൾ യുധിഷ്ഠിരൻ, വിദുരരുടെ സമീപത്തു് എഴുന്നേററുനില്ക്കുകയാണ്. വെള്ളം അദ്ദേഹം വാങ്ങിയില്ല. അതിനാവശ്യമുണ്ടായില്ല. ഞാൻ നോക്കുമ്പോൾ വിദുരരുടെ ശ്വാസം നിലച്ചിരിക്കുന്നു.

നിശ്ശബ്ദനായി യുധിഷ്ഠിരൻ നടന്നു. ഞാൻ പിന്നിൽ. ആശ്രമപരിസരം കാണാവുന്ന ഇടത്തെത്തിയപ്പോൾ യുധിഷ്ഠിരൻ നിന്ന് നെടുവീർപ്പിട്ടു.



''അദ്ദേഹം പരമപദത്തിൽത്തന്നെ എത്തിയിരിക്കും ഇപ്പോൾ...ഒരു സത്യം നിനക്കറിയുമോ ഭീമസേനാ?''

നോക്കിയപ്പോൾ യുധിഷ്ഠിരന്റെ വലിഞ്ഞുമുറുകിയ മുഖത്തെ സംഘർഷം ഞാൻ കണ്ടു.

ജ്യേഷ്ഠൻ പറഞ്ഞു: ''അദ്ദേഹമായിരുന്നു എന്റെ ശരിയായ പിതാവ്!''

അമ്മയുടെ മറ്റൊരു ജീവിതരഹസ്യം കേട്ട് ഞാൻ മൂർച്ഛിച്ചുനിന്നു. എന്റെ അമ്പരപ്പുകണ്ട് യുധിഷ്ഠിരൻ പറഞ്ഞു: ''ഇതിനമ്മയെ കുറ്റപ്പെടുത്തേണ്ട കാര്യമില്ല. സന്താനലബ്ധിക്ക് ഭ്രാതൃക്ഷേത്രങ്ങളിൽ നിയോഗം നടത്തുന്നത് മുമ്പും ക്ഷത്രിയർക്ക് പതിവായിരുന്നുവല്ലോ. ധർമ്മരാജന്റെ അംശമായിരുന്നു വിദുരർ.''

ഞാൻ നിശ്ശബ്ദനായി കേട്ടുനിന്നു.

ആശ്രമത്തിലേക്ക പ്രവേശിച്ചപ്പോൾ യുധിഷ്ഠിരൻ കൃഷ്ണദ്വൈപായനനോട് പറഞ്ഞു: ''വിദുരമഹാശയർ യോഗനിദ്രയിൽ ലയിച്ചു.''

ആചാരമനുസരിച്ച് വിലപിക്കാൻ ധൃതരാഷ്ട്രൻ അപ്പോഴും മറന്നില്ല.

ഞാൻ അധൈര്യത്തോടെ, ആശങ്കയോടെ അമ്മയെ നോക്കി. ആ മുഖത്ത് ഭാവഭേദങ്ങളൊന്നും തന്നെ കണ്ടില്ല.

സംസ്കാരക്രിയകളെപ്പറ്റി സംശയം ചോദിക്കാൻ യുധിഷ്ഠിരൻ തുനിഞ്ഞപ്പോൾ പിതാമഹൻ പറഞ്ഞു:

''ആവശ്യമില്ല. വിദുരന് വിഷ്ണുപദംതന്നെ. സംസ്കാരക്രിയകൾ മഹായോഗികൾക്ക് ആവശ്യമില്ല. വിദുരൻ എന്റെ പുത്രനായി പിറന്നുവെങ്കിലും ധർമ്മന്റെ അംശമായിരുന്നു. ചൈതന്യം മുഴുവൻ നിനക്ക നൽകിയാണ് അദ്ദേഹം പരലോകം പൂകിയത്.''

വിലപിക്കുന്ന ധൃതരാഷ്ട്രനെ നോക്കി കൃഷ്ണദ്വൈപായനൻ പറഞ്ഞു: ''ധർമ്മൻതന്നെ വിദുരൻ. ആ വിദുരൻതന്നെയാണ് ഈ നില്പുന്ന് പാണ്ഡവൻ, യുധിഷ്ഠിരൻ. ദാസനെപ്പോലെ യുധിഷ്ഠിരൻതന്നെ മുമ്പിൽ നിൽക്കെ, ദുഃഖിക്കാനെന്തുണ്ട്?''

യുധിഷ്ഠിരൻ മടങ്ങിപ്പോകുമ്പോൾ തേരേറുന്നതുവരെ ഞാൻ കൂടെ നടന്നു. പിന്നെ വീണ്ടും കാട്ടിലേക്ക് തിരിച്ചു. അപ്പോൾ കൃഷ്ണദ്വൈപായനനും ഋഷിമാരും വരുന്നതു കണ്ടു. അവരെ കാണാതിരിക്കാൻ ഞാൻ വഴി മാറിവച്ചു.

അശ്വത്ഥാമാവിനെ കൊല്ലാതെ വിട്ടയയ്ക്കാൻ അർജ്ജുനനെ നിർബ്ബന്ധിച്ചതു് അദ്ദേഹമാണ്. തന്റെ വംശത്തിന്റെ അവസാനത്തെ കുരുന്നമൊട്ടുകളെ കൊല ചെയ്യുവനോട് ദയ കാട്ടാൻ പറഞ്ഞതു് എനിക്ക് മഹത്വമായി കാണാൻ കഴിഞ്ഞില്ല. അദ്ദേഹത്തെ കാണുമ്പോഴൊക്കെ അതാണെനിക്ക് ഓർമ്മവരുന്നതു്.

കുരുവംശത്തിന്റെ നീതിബോധങ്ങൾ എനിക്ക് മനസ്സിലാവുന്നതിലും അപ്പുറത്തെവിടെയോ ആണ്.

ആശ്രമപരിസരത്തിൽനിന്നകന്ന് കാട്ടിൽ ഞാൻ അലഞ്ഞുനടന്നു. ധർമ്മൻതന്നെ വിദുരൻ, വിദുരൻതന്നെ പാണ്ഡവൻ. പിതാമഹന്റെ വാക്കുകൾ.

•അപ്പോൾ ഞാനാരാണ്?

എന്റെ കാലടികളിൽ വരണ്ട കരിയിലകൾ ഞെരിഞ്ഞു. കാറ്റിൽ ഇലകൊഴിഞ്ഞ വൃക്ഷക്കൊമ്പുകൾ വിറച്ചു. കാറ്റിന് എന്നോടെന്തെങ്കിലും പറയാനുണ്ടോ?

ഞാനാരാണ്?

വറ്റിത്തീരാറായ ജലാശയത്തിന്റെ വക്കിൽ ഞാൻ ഇരുന്നു. പിന്നെ ഇലകൊഴിഞ്ഞ ചില്ലകൾക്കിടയിലൂടെ ശരത്കാല മേഘങ്ങൾ ഒഴുകുന്ന ആകാശത്തിൽ നോക്കിക്കിടന്നു. ആരുമില്ലെന്നു കരുതി വെള്ളം കുടിക്കാനെത്തിയ ഒരു കൃഷ്ണമൃഗം ചുറ്റിനടന്ന് എന്റെ സമീപമെത്തി. പിന്നെ കുളമ്പടിച്ച് കാട്ടിൽ ഓടി മറഞ്ഞു. വീണ്ടും നിശ്ശബ്ദത ചുറ്റും.

കരിയിലകളിലെ കാലൊച്ചകൾകേട്ടു. കൈയിൽ ഒരു ചമതക്കെട്ടുമായി വന്നു അമ്മ.

അസ്വസ്ഥമായ എന്റെ മുഖത്തുനോക്കി അമ്മ പറഞ്ഞു: ''തിരിച്ചുപോകൂ.''

ഞാൻ മുന്നിൽനിന്നു. എന്തുകൊണ്ടോ എന്റെ ശബ്ദം കർക്കശമായി.

''ഞാനാരാണ്? ഇപ്പോഴെങ്കിലും ഒന്നു പറഞ്ഞുതരൂ. ഇനിയും തെറ്റുകൾ പറ്റാതിരിക്കാൻ. സൂതപുത്രനെന്ന് സ്വന്തം ജ്യേഷ്ഠനെ അപഹസിക്കേണ്ടിവന്ന ദുഃഖം ഇപ്പോഴും എന്റെ മനസ്സിലുണ്ട്.''

അമ്മ എന്റെ മുഖത്ത് തീക്ഷ്ണമായി നോക്കി. എന്നിട്ട് പതുക്കെ പറഞ്ഞു:

''സൂതപുത്രൻ തന്നെ കർണ്ണൻ. കുന്തിഭോജന്റെ സൂതൻ സുന്ദരനായിരുന്നു. വീരനായിരുന്നു. മഹർഷിമാരുടെ ദാസ്യപ്പണിക്കിടയിൽ അല്പം കനിവു കാട്ടിയതു് ആ സൂതൻ മാത്രമായിരുന്നു.''

അമ്മയുടെ മുഖം ഇരുണ്ടിരുണ്ടു വന്നു.



നെറ്റിയിൽ വിയർപ്പു പൊടിയുന്നതു് എനിക്ക കാണാം.

ഞാൻ വീണ്ടും ചോദിച്ചു:

''ഞാനാരാണ്?''

പിന്നെ ആ മുഖത്ത് തളർച്ചയും ദൈന്യവും ഞാൻ കണ്ടു. എന്റെ കണ്ണുകളെ നേരിടാനുള്ള കരുത്തിനു കാത്തുനിന്നു.

''ജ്ഞാനിയാവാനുള്ള മകനെ കിട്ടാൻ ഞാൻ വിദുരരെ സ്വീകരിച്ചു. പത്നിമാർ ബീജം ഏറ്റുവാങ്ങേണ്ട വെറും ഗർഭപാത്രങ്ങളാണല്ലോ ക്ഷത്രിയർക്ക്. ജ്ഞാനിക്കായി വിദുരർ.''

അമ്മ മന്ദഹസിക്കാൻ തുടങ്ങുന്നു എന്നു കൂടി അപ്പോൾ എനിക്ക തോന്നി.

എന്റെ ചോദ്യത്തിന് ഉത്തരമായില്ല. അതമ്മയ്ക്കറിയാം.

''പിന്നെ രാജാവിന് വേണ്ടിയിരുന്നതു് ശക്തനെയായിരുന്നു. വായുദേവനെപ്പോലെ ശക്തൻ! കൈയൂക്കുള്ളവൻ. ഞാൻ അനുസരണത്തോടെ പ്രാർത്ഥിച്ചു.''

''എന്നിട്ട്...?''

അമ്മ വരണ്ട പുൽക്കൊടികളിൽ നോക്കി മുഖം താഴ്ത്തി.

''അതാരായിരുന്നു?''

അപ്പോൾ അമ്മ എന്റെ ശബ്ദം കേട്ടു ഞെട്ടിത്തെറിച്ചപോലെ മുഖമുയർത്തി. അവിടെ രോഷത്തിന്റെ ചെന്തീനാളങ്ങൾ പടർന്നുകയറുന്നതു് ഞാൻ കണ്ടു.





അമ്മ പിറുപിറുത്തു:

''കൊടുംകാട്ടിൽ നിന്നദ്ദേഹം കയറിവന്നു. ചങ്ങലയഴിഞ്ഞ ചണ്ഡമാരുതനെപ്പോലെ. പേരറിയാത്ത ഒരു കാട്ടാളൻ.''

അമ്മ തിരിച്ചു നടന്നതും ഇരുട്ട് താഴെയിറങ്ങി കാടിന്റെ ശൂന്യതയിൽ മേയാൻ തുടങ്ങിയതും ഞാനറിഞ്ഞില്ല.

ഇരുണ്ട വൃക്ഷത്തലപ്പുകളെ വിറപ്പിച്ച് ദേവൻ കയറൂരിവിട്ട ഒരു കാറ്റ് കടന്നുപോകുമ്പോൾ ഞാൻ സന്ദേശത്തിനായി വെമ്പലോടെ ചെവിയോർത്തു. കാറ്റ് പൊട്ടിച്ചിരിച്ചു.

കാടിന്റെ അതിർത്തിയിലെ വെളിച്ചം നോക്കിക്കൊണ്ട് പിന്നെ ഞാൻ നടന്നു.

* * *

തോഴരേ, മഹാപ്രസ്ഥാനത്തിനുള്ള സമയമായിരിക്കുന്നു. കാട്ടുതീയിൽപ്പെട്ട് വൃദ്ധജനങ്ങൾ മരിച്ചതു് നിങ്ങൾക്കറിവുള്ളതാണല്ലോ.

സുഭദ്രയും ഉത്തരയിൽ അഭിമന്യുവിന് പിറന്ന മകൻ പരീക്ഷിത്തും മാത്രമുള്ള ഈ കൊട്ടാരത്തിന്റെ മേൽനോട്ടം യുയുത്സുവിന് ഏല്പിച്ചുകഴിഞ്ഞു. കത്തിയ ഖാണ്ഡവം വീണ്ടും വളന്ന് ഇന്ദ്രപ്രസ്ഥത്തെ മൂടിത്തുടങ്ങി. ഉലൂപിയും ചിത്രാംഗദയും പിതൃഗൃഹങ്ങളിലേക്ക് പോയിക്കഴിഞ്ഞു. അവസാനം യാത്ര പറഞ്ഞ ബലന്ധരയെ കയറ്റിയ രഥം കാശിയിലേക്ക് പുറപ്പെട്ട ശബ്ദമാണിപ്പോൾ കേട്ടതു്.

വിശോകനോടും ഞാൻ യാത്രപറഞ്ഞുകഴിഞ്ഞു. തോഴരെ, നിങ്ങളുടെ പൗത്രരും പിന്നെ അവരുടെ പൗത്രരും കുരുക്ഷേത്രത്തിന്റെ ഗാഥകൾ, പരീക്ഷിത്തിന്റെ പിന്മുറക്കാർക്കവേണ്ടി അഗ്നികുണ്ഡങ്ങൾക്ക് ചുറ്റുമിരുന്ന് പാടും. അപ്പോൾ അവരുടെ വശ്യവചസ്സുകളിൽ ഞാനാരാവുമെന്ന് എനിക്കറിയില്ല. വലിയവയറും വലിയവായുമുള്ള, ദുര്യോധനമണ്ഡപത്തിലെ പ്രതിമയുടെ രൂപത്തിൽ, ശ്രോതാക്കളുടെ മുമ്പിൽ എന്റെ ചിത്രം തെളിഞ്ഞ് അവർ ചിലപ്പോൾ ചിരിച്ചേക്കാം. അല്ലെങ്കിൽ പതിനായിരം മദഗജങ്ങളുടെ ശക്തിയോടെ, ആകാശത്തു് ശിരസ്സും ഭൂമിയിൽ പാദങ്ങളുമായി നില്ക്കുന്ന ഘോരരൂപം കണ്ട് അവർ നടുങ്ങിയേക്കാം. എന്തായാലും, അവർ ഗാഥകൾ തുടരട്ടെ.

മഹാപ്രസ്ഥാനത്തിനൊരുങ്ങിയ നാൽവരും ഇറങ്ങിക്കഴിഞ്ഞു. ദ്രൗപദിയും. ഭീമസേനന്റെ കഥ ഇവിടെ അവസാനിക്കുന്നില്ല.

കഥകൾ ഒരിക്കലും അവസാനിക്കുന്നില്ലെന്ന്, സൂതരേ, നിങ്ങൾ പറയാറുള്ളതു പോലെ.

യാത്രാമംഗളം. തോഴരേ, നിങ്ങൾക്കും എനിക്കും.

(തുടരും)

ചേറപ്പായിക്കഥകൾ 5

# ഐപ്പൂരു മകൻ ഇട്ടിക്കുരു



അയ്പ് പാറമേൽ

ചേറപ്പായി അതീവ ദുഃഖിതനായിരുന്നു.

മജിസ്ട്രേട്ട്, ഒരു കരുണയുമില്ലാതെ രണ്ടാഴ്ച ലീവ്. എന്നാൽ മുൻസിഫ് കോടതിയോ? മിഡ്സമ്മർ നൈറ്റ്സ് ഡ്രീമിൽ ഉറങ്ങിക്കിടക്കുന്നു. മുൻസിഫ് കോടതിക്ക് വെക്കേഷൻ, ഉഷ്ണകാലാവധി.

ചേറപ്പായി അരിശത്തോടെ ആലോചിച്ചു.

മുൻസിഫ് കോടതിക്ക് വെക്കേഷൻ ഇല്ലാത്ത കാലത്ത് ലീവെടുക്കാമായിരുന്നില്ലേ, ഈ മജിസ്ട്രേട്ടിന്?

എന്തൊരു കഷ്ടം? ഒരൊറ്റ കക്ഷി ഉമ്മറത്തു കയറുന്നില്ല. എങ്ങിനെയോ കക്ഷികൾ അതെല്ലാം മണത്തറിഞ്ഞിരിക്കുന്നു.

സാധാരണ നിലയ്ക്ക്, ഒന്നോ, രണ്ടോ ദിവസത്തേക്കാണ് മജിസ്ട്രേട്ടിന്റെ ലീവ് എങ്കിൽ കക്ഷികൾ അതറിയില്ല. വക്കീലോ, ഗുമസ്ഥനോ ആ വിവരം കക്ഷികളെ അറിയിക്കാൻ പാടില്ല. അതാണ് അലംഘനീയവും അലിഖിതവുമായ ചട്ടം, ആപ്പീസ്സിൽ.

ആപ്പീസ്സിൽ വരുന്ന കക്ഷികളോട്, കൃത്യമായി ഫീസ്സുവാങ്ങി, കോടതിയിലേക്ക് നടന്നോളാൻ പറയും. കോടതിയിലെത്തുമ്പോഴാണ്, കോടതി മുടക്കം എന്നറിയുക.

അവർ വക്കീലിനേയും ഗുമസ്ഥനേയും ശപിച്ച് തിരിച്ചുപോകും.

പക്ഷേ, ഇവിടെ പ്രശ്നം രണ്ട് ദിവസമല്ല; രണ്ടാഴ്ചയാണ്.

ചേറപ്പായി, കക്ഷിരഹിതമായ ആപ്പീസിലിരുന്ന് ആലോചിച്ചു. ഈ കക്ഷികൾക്ക് യൂണിയനുണ്ടോ? ഉണ്ടാവണം. കക്ഷികൾ തങ്ങളുടെ ജന്മവൈരികളായ എതിർകക്ഷികളോട് അറിയിച്ചിട്ടുണ്ടാവും- കോടതി മുടക്കാട്ടാ—വക്കീലാപ്പീസ്സിൽ പോണ്ട.

ശൂന്യശൂന്യവും, കക്ഷിരഹിതവുമായ ആപ്പീസ് മുറി. ചേറപ്പായി മാതാവിനോട് സങ്കടപ്പെട്ടു.

മാതാവെ, നനിക്കൊരു കൃപേല്ലേ ഇന്നോട്. ഞാനിവിടെ ഈച്ചേനാട്ടിരിക്ക്യോ. കക്ഷീല്ല, കാശൂല്ല, മെഴ്തിരീംല്ല.

മാതാവിന്റെ ശബ്ദം ഒഴുകി.

സെഖര്യാവേ, സെഖര്യാവേ, അനർഹമായി പണം സമ്പാദിക്കുന്നത് പാപമത്രെ.

എന്നാ, അവിടങ്ങനെ ഇരുന്നോ മുത്ത്യേ. നനിക്ക് ഇനി ഒററ മെഴുതിരീല്ല.

* * *

നാലാം ദിവസം.

പടി തുറക്കുന്ന ശബ്ദം.

അതാവരുന്നു ഒരു കക്ഷി. കോലൻ തലമുടി ചപ്രച്ചിട്ടിട്ടുണ്ട്. നാല്പത്തു നാല്പത്തഞ്ച് വയസ്സ്. ശരീരം ആടിഉലയുന്നു. ശ്വാസോച്ഛ്വാസവും, ബ്ലഡ് പ്രഷറും എബ്നോർമൽ. കണ്ണുകളിൽ അഗ്നിബാധ. സാക്ഷാൽ കക്ഷി. കോടതി പക്ഷി. കോർട്ട് ബേർഡ്.

കക്ഷി മുന്നിലെത്തുന്നതിന് മുമ്പേ, മേശപ്പുറത്ത് ഇരുന്നിരുന്ന ഒരു ഫയൽ എടുത്ത് നിവർത്തി, ഗൗരവത്തിൽ വായന തുടങ്ങി,

കക്ഷിമുന്നിൽ വന്ന് ഒന്നു കുരച്ചു,

കക്ഷിയുടെ മുഖത്ത് നോക്കാതെ, ചേറപ്പായി

ഇരിക്കൂ.

അയ്യോ, ഇരിക്കാൻ വയ്യല്ലൊ?

അപ്പോൾ ചേറപ്പായി ഫയൽ മടക്കി കക്ഷിയുടെ മുഖത്തുനോക്കി.

എന്താ കാര്യം?

ഒരു വല്യകാര്യാ. അതിന്റെ നെയമവശം ചോയിക്കാൻ വന്നതാ.

എന്നാ വിസ്തരിച്ച് പറേണം. എന്താ പേരു്?

ഇട്ടിക്കുരു. ഇന്റെ കല്യാണം കഴിഞ്ഞിട്ട് പത്തു കൊല്ലായി. കുട്ട്യോളില്ല. ഭാര്യവീട്ടാര് വല്യ പണക്കാരാ. ഞാനും അത്രമോശൊന്നല്ല. ഇന്റെ ഭാര്യക്ക് രണ്ട് ഏട്ത്തിമാരുണ്ട്. അവാറ്റക്കപ്പിടീം, ഒരു ജോലീംല്ല. അവരുടെ കെട്ട്യോമ്മാർക്കുല്ല. ഇന്റെ ഭാര്യ ടീച്ചറാ.

പിന്നെ, എന്താ പ്രശ്നം?

ഇന്റെ ഭാര്യക്ക്, ഉദ്യോഗം കിട്ടാൻ, പതിനായിരം ഉറുപ്യ കൊടുക്കണംന്ന് ഞാൻ പറഞ്ഞു. ആരോട്? അമ്മായമ്മോട്. ഒരു ശില്ലി കൊടുത്തില്ല. ഉറുപ്യ അപ്പിടീം ഞാനുണ്ടാക്കി. അന്നൊട്ട് ഞാൻ പെണക്കാ. ആരോട്? അമ്മായമ്മോട്. പിന്നേംണ്ട് ഒരു കാര്യം.

അതെന്താ?

ഭാര്യടെ, ഏട്ത്തിമാരും, കെട്ട്യോമ്മാരും, അമ്മായമ്മായിട്ട് വല്യെ അടുപ്പാന്നാ, സത്യത്തില് ഒരു അടുപ്പോംല്ല, അടുപ്പല്ല നാലും അങ്ങിന്യപ്പിടി അവരു് കാട്ടും. എന്തിനാച്ചിട്ട്ണ്ടോ? ഭാര്യവീട്ടിലെ സ്വത്തപ്പിടീം അവർക്കു മാത്രായിട്ട് സൊന്താക്കാൻ. ഞാൻ പിന്നെ പെണക്കല്ലെ! ഇനിക്ക് കുട്ട്യോളല്ലല്ലൊ?

അപ്പോ എന്താ ഇട്ടിക്കുരൂന് വേണ്ടെ?

ഇട്ടിക്കുരു മേശപ്പുറത്തടിച്ച് പറഞ്ഞു:

കൊടുക്കണം വക്കീലെ കേസ്സ്. ഇന്റെ ഭാര്യക്ക് മൂന്നിലൊന്ന് അവകാശം കിട്ടാൻ. വെവഹാരാവട്ടെ വക്കീലെ, വസ്തുക്കളപ്പിടീം.

ചേറപ്പായി ഉടനെ കക്ഷിയുടെ വൈരാഗ്യവും, ഉൽക്കണ്ഠയും ആവാഹിച്ചെടുത്ത്, ദീർഘനേരം ആലോചിക്കയും, പെട്ടെന്ന് എണീററ്, അലമാര തുറന്ന് കൈയിൽ കിട്ടിയ തടിച്ച പുസ്തകം എടുത്ത് നിവർത്തി വായിക്കാൻ തുടങ്ങി.

പിന്നെ വളരെ ഗൗരവത്തിൽ.

അപ്പോ ക്രിസ്ത്യാനി അല്ലേ?

എന്താ വക്കീലെ സംശയം? ഇന്റെ പേരു് ഇട്ടിക്കുരു. അപ്പന്റെ പേരു് അയ്പൂരു. അപ്പന്റെ അപ്പന്റെ പേരു് ഇട്ടിക്കുരൂന്നന്നെ. അടുത്തൊന്നും മാർക്കം കൂടീതല്ല...പിന്നെ ഇന്റെ അപ്പന്റെ, അപ്പന്റെ, അപ്പന്റെ...

മതി, മതി. ഇട്ടിക്കുരൂന്റെ അപ്പമ്മാരൊന്നല്ല ഇപ്പൊ പ്രശ്നം. അമ്മാനപ്പൻ ജീവിച്ചിരുപ്പുണ്ടോ?





ഇല്ല. ചത്തു. ഇന്നെ വല്യ ഇഷ്ടായിരുന്നു. നല്ല ഒരു മനുഷ്യൻ അങ്ങിന്യാ ഞാൻ വിചാരിച്ചേ.

പിന്നെ എന്താണ്ടായെ?

എന്താണ്ടായേന്നാ? മരണപത്രം എഴുതീലെ? സൊത്തപ്പിടീ അമ്മായമ്മടെ പേരില്!

അപ്പൊ ബുദ്ധിമുട്ടായീലൊ ഇരിക്കരോ? അമ്മായമ്മക്ക് ഇഷ്ടള്ളോക്ക് സ്വത്ത് കൊടുക്കാം. അതാ നിയമം.

ഇനി എന്താ ചെയ്യാ?

ചേറപ്പായി ആലോചിച്ചു പറഞ്ഞു.

ഒരു വിദ്യ പറയാം. നിയമല്ല. ഒരു സൂത്രം. ഇട്ടിക്കുരൂം, ഭാര്യേം അമ്മായമ്മോട് വല്യസ്നേഹാവാ, കഴിഞ്ഞതൊക്കെ പോട്ടേന്ന് പറഞ്ഞ്. കൊറച്ച് കാലം കഴീമ്പൊ, അമ്മായമ്മടെ ദേഷ്യൊക്കെ പൂവ്വും. മനസ്സുമാറും. അപ്പൊ മൂന്നിലൊന്ന് സൊത്ത്, ഭാര്യടെ പേരില് ഇഷ്ടദാനം എഴുതിവാങ്ങണം.

ഇട്ടിക്കുരു ക്രുദ്ധനായി പറഞ്ഞു.

വക്കീലെ, ഒരു നടക്കു് പോണകാര്യല്ല ഈ പറഞ്ഞത്. അമ്മായമ്മടെ കാല് പിടിക്കാനൊന്നും ഇട്ടിക്കുരൂനെ കിട്ടില്ല. വക്കീല്നെയമവശം എന്തെങ്കിലും പറയ്. എത്ര കേസ്സും വെവഹാരോം ഇട്ടിക്കുരു നടത്തും. ഈ അലമാരീല്ള്ള പുസ്തകങ്ങള് വായിച്ച് ഒരു വഴി പറഞ്ഞരണം.

ഇട്ടിക്കുരു ചൂണ്ടിക്കാട്ടിയ അലമാരി നോക്കി, ചേറപ്പായി ഒന്നു ഞെട്ടി. അതിന്റെ താക്കോൽ എത്രയോ മുമ്പ് കിണററിൽ ഇട്ടതാണ്? ദിനപത്രങ്ങൾ ബൈൻ്ചെയ്ത പുസ്തകങ്ങൾ!

ഞെട്ടൽ പുറത്ത് കാണിക്കാതെ ചേറപ്പായി പറഞ്ഞു.

പ്രിവി കൌൺസിൽ, സുപ്രീംകോടതി, ഹൈക്കോടതി വിധികൾ, ഒക്കെയാണ് ആ അലമാരേല്. എല്ലാം ഒന്നു നോക്കട്ടെ. നാളെ കാലത്ത് ഇവിടെവരൂ. ഇതൊന്നും സാരല്ല. ഇതിലും വല്യേ എത്ര കേസ്സ് ഞാൻ നടത്തീട്ടുണ്ട്? നാളെ വരണം.

ഇട്ടിക്കുരു ചാടിയെണീററ്—

ഹായ്, അതല്ലേ വക്കീലെ ഞാൻ ഇവടെവന്നേ? ഇട്ടിക്കുരു നാളെ കാലത്തന്നെ ഇവടെണ്ട്. എന്നാ, ഇന്നത്തെ ഫീസ്സപ്പിടീം തരാം.

ഇട്ടിക്കുരു ഉടുത്ത മുണ്ടിന്റെ വലതുഭാഗം മുഴുവനും പൊക്കി. അടിയിലിട്ട ചോപ്പ് നിറമുള്ള ട്രൗസറിന്റെ പോക്കററിൽനിന്നും, ഒരുകെട്ട് നോട്ട് ഫിഷ് ഔട്ട് ചെയ്തു.

അതു കണ്ട ചേറപ്പായിക്ക് പരമാനന്ദം, രോമാഞ്ചം. അപ്പിടീം, എന്നല്ലെ ഇട്ടിക്കുരു പറഞ്ഞേ? അതായത് അതു മുഴുവനും. ശേഷ്.

ഇട്ടിക്കുരു നോട്ട് കെട്ടിൽനിന്നും, രണ്ട് അഞ്ചുറുപ്പാ നോട്ടുകൾ എടുത്ത്, അതിനീചമായി, നാലുതവണ തുപ്പലംതൊട്ട് എണ്ണി. വീണ്ടും മുണ്ട് പൊക്കി, ചോപ്പ്ട്രൗസ്സറിന്റെ പോക്കററിൽ നോട്ട് കെട്ട് നിക്ഷേപിച്ചു.

വക്കീലെ, പീസ്സെത്രവേണെങ്കിലും ഈ ഇട്ടിക്കുരു തരും.

രണ്ട് അഞ്ചുറുപ്പാ നോട്ടുകൾകൊണ്ട് നെഞ്ചത്തടിച്ചാണ് ഇട്ടിക്കുരു അതു പറഞ്ഞത്.

പിന്നെ വക്കീലെ, ഇതു് ഇന്റെ തറവാട്ടിന്റെ പ്രശ്നാ. കേസ്സ് മോശാവരുത്. ഇട്ടിക്കുരൂന്ന്, ഇതൊന്നും ഒരു പ്രശ്നല്ല. എത്ര? വക്കീലിന്റെ പീസ്സ്. ഇനിക്ക് കൊടുക്കടെ കച്ചോടംണ്ട്. പിന്നെ, കൊറച്ച് കഴങ്കപ്പിടീംണ്ട്. ഒക്കെ വിററാലും, അവരെ ഒരു നല്ല പാഠം പഠിപ്പിക്കണം. വെവഹാരക്കണം.

അതു പറഞ്ഞ്, പത്തുറുപ്പ മേശപ്പുറത്തുവച്ച്, മഹാരാശിയോടെ, ഇട്ടിക്കുരു ഉമ്മറവും, മുററവും അമർത്തി ചവുട്ടി മെതിച്ച് യാത്രയായി.

ചേറപ്പായി എണീററ് മാതാവിനോട് കേണു.

മാതാവെ, കൊറെ കാശുകിട്ടണകേസ്സാ ഇതു്. നീയ്യ് ഇട്ടിക്കുരൂന്റെ മനസ്സില് കേറിരുന്ന് ഒന്നു മന്ത്രിച്ചോ. അവന്റെ കൊട്ടടക്കേം, കഴങ്കം വിക്കാൻ.

സെഖര്യാവെ, അനർഹമായ ധനം. അതു് പാപമത്രെ.

ചേറപ്പായി ദേഷ്യംവന്ന്, അകത്തേക്കോടി. കൊച്ചുറോത കാണാതെ കുറച്ച് വിസ്കി അകത്താക്കി. തിരിച്ചുവന്ന് ചാരുകസേരയിൽ കിടന്നാലോചിച്ചു. ഒരു മാർഗ്ഗവും കണ്ടെത്തിയില്ല. ഫോൺ എടുത്ത് സ്വാമിയെ വിളിച്ചു.

എന്തഡാ, ചേറപ്പാ?

സ്വാമീ ഒരു വലിയ നിയമപ്രശ്നം. സഹായിക്കണം.



ദേഷ്യത്തോടെ വെങ്കിടിസ്വാമി വക്കീൽ.

എടാ, നിയമപ്രശ്നം നോക്കാനല്ലാതെ, പിന്നെ മത്തി വിക്കാനാണോ ഞാനിവിടെ ഇരിക്കുന്നത്?

അതല്ല സ്വാമീ, കാര്യം ഒരു ലേശം കോംപ്ളിക്കേറ്റഡ് ആണ്. കൊറെ കാശുണ്ടാക്കാം. സഹായിക്കണം.

സഹായിക്കാമല്ലൊ? നിനക്ക് കിട്ടുന്ന കാശിന്റെ ഫിഫ്റ്റി—ഫിഫ്റ്റി. സമ്മതമാണോ?

എന്താ സ്വാമീ, ഒരു ക്വാർട്ടർപോരെ?

നിനക്ക് കിട്ടുന്ന ടോട്ടൽ എമൗണ്ട് എത്ര എന്ന പറഞ്ഞാൽ ആലോചിക്കാം.

പെട്ടെന്ന് പറയാൻ പററില്ല.

എന്നാൽ, എനിക്കും ഒന്നും പറയാൻ പററില്ല.

അങ്ങനെ പറയല്ലെ സ്വാമീ. ഞാൻ ഒരു ടെൻ തൗസണ്ട് പറഞ്ഞുനോക്കാം.

കുറച്ചുനേരത്തെ ആലോചനയ്ക്കു ശേഷം സ്വാമി പറഞ്ഞു.

എന്താ കാര്യം? എന്റെ ഷെയർ ഞാൻ നിശ്ചയിച്ചിട്ടൊന്നുമില്ല. എന്നാലും കേൾക്കട്ടെ.

സ്വാമി ശ്രദ്ധിച്ചു കേൾക്കണം.

നീ പറഞ്ഞ ക്വാർട്ടറിന്റെ ശ്രദ്ധയുണ്ടാകും. പറഞ്ഞോ.

ചേറപ്പായി ദീർഘമായി സംസാരിച്ചു.

അവസാനം വെങ്കിടിസ്വാമി ചില കാര്യങ്ങൾ പറഞ്ഞുകൊടുത്തു. എന്നിട്ട് ഉപസംഹരിച്ചു.

എടാ, ചേറപ്പാ, ഞാനിത്രയുംനേരം പറഞ്ഞത് മുഴുവനും നിയമമൊന്നുമല്ല. എന്നാലും ഒന്നു പരീക്ഷിച്ചുനോക്കാം.

ചേറപ്പായി റസീവർ വച്ച്, കണ്ണടച്ച്, സ്വാമി പറഞ്ഞുകൊടുത്തത് മുഴുവൻ വീണ്ടും ഓർത്ത് മനപ്പാഠമാക്കി.

* * *

പിറെറ ദിവസം കൃത്യം ഏഴുമണിക്ക് ഇട്ടിക്കരു വന്നുനിന്ന് ചിരിച്ചു. തലേ ദിവസം, രണ്ടു അഞ്ചുരൂപ നോട്ടുകൾതന്ന ഇട്ടിക്കരുവിനെ നോക്കി, ഹൃദയഭേദകമായി ചിരിച്ച് ചേറപ്പായി ഗൗരവത്തിൽ—

ഇട്ടിക്കുരു, ഒരു വഴിയുണ്ട്. ഒരേ ഒരു വഴി. കുറച്ച് ബുദ്ധിമുട്ടുണ്ട്. എന്നാലും ധൈര്യമായി ശ്രമിക്കാം.

ഇട്ടിക്കു ആവേശത്തോടെ,

വക്കീലെ, പറയണം. നമുക്ക് ഒരുകയ്യ് നോക്കാം.

ഇട്ടിക്കരു പറേണതൊക്കെ ഭാര്യ അനുസരിക്കോ? ഭാര്യായിട്ട് വല്യസ്നേഹാണോ?

സ്നേഹാണോന്നാ? വക്കീല് സംശയിക്കണ്ട. ഞങ്ങള് ഒരേ പാത്രത്തിന്നാ ചോറുണ്ണ്വാ. പല്ല് തേയ്ക്കണതന്നെ ഒരേ ബ്രഷോണ്ടാ. അത്ര അടുപ്പാ. പോരെ?

അപ്പോൾ ലക്ഷൂറിയസ്സ് ലൈഫ്?

ആ വാക്ക് മനസ്സിലായില്ലലൊ വക്കീലെ?

മനസ്സിലാവില്ല. സുപ്രീം കോടതി വിധിയിലെ ഒരു വാക്കാ. അതു പോട്ടെ.

ഇട്ടിക്കരു പറേണ ഈ മൂന്നിലൊന്നു സ്വത്തിന്റെ മതിപ്പ് വെല എത്രേണ്ട്?

ഒരു രണ്ടു രണ്ടര ഉറുപ്യേണ്ട്. കൊറയില്ല. ലക്ഷാട്ടാ. ഞാൻ പറഞ്ഞോ.

ശരി. എന്നാ മൂന്നിലൊന്ന് സ്വത്ത് ഭാര്യടെ പേരിലാക്കിത്തന്നാൽ, ഇനിക്ക് പതിനായിരം ഉറുപ്യ തരണം. എന്നാൽ കാര്യം ശരിയാക്കാം.

ഇട്ടിക്കരുവിന്റെ കണ്ണു തുറിച്ചു. വാ പൊളിഞ്ഞു. ശ്വാസം നിന്നു.

മരിച്ചു എന്നു ചേറപ്പായി വിചാരിച്ചു.

പെട്ടെന്ന് ഇട്ടിക്കരു ചോദിച്ചു.

കേസ്സ് തോററാലോ?

സാധാരണ നിലയ്ക്കുള്ള നിസ്സാര ഫീസ്.

ഇട്ടിക്കരു കണ്ണടച്ചിരുന്നു ധ്യാനിച്ചു. പിന്നെ കണ്ണുതുറന്ന് പറഞ്ഞു.

സമ്മതിച്ചു. ഇനി ഇതിന്റെ ഒരററം കണ്ടിട്ട് ബാക്കി പണി. വക്കീല് പറഞ്ഞോ.

പറയാം. അമ്മായമ്മയ്ക്ക് ദേഷ്യം ഇട്ടിക്കരൂനോടല്ലെ, ഭാര്യയോട് ഇല്ലല്ലൊ?

ദേഷ്യപ്പിടി ഇന്നോടാ.

ഇട്ടിക്കരു പറേണതൊക്കെ ഭാര്യ അനുസരിക്കില്ലെ?

ഉവ്വ്. ഒറപ്പാ.

എന്നാൽ, ഉപേക്ഷിച്ചുന്ന് പറഞ്ഞ്, ഭാര്യേനെ, അമ്മായമ്മടെ അടുത്തുകൊണ്ടാക്കണം.

ഇട്ടിക്കരു ചാടിയെണീററു.

ഹെന്ത്? ഇന്റെ ഭാര്യേനെ ഉപേക്ഷിക്കേ. ജോലീള്ളോളാ. നല്ല ശമ്പളാ.

അത് വളരെ കുറച്ചുകാലത്തേക്ക് ഇട്ടിക്കരൂം, ഭാര്യയുമായി ഒരു കൊലൂഷ്യൻ, അതായത് ഒരു അണ്ടർ സ്റ്റേണ്ടിങ്ങില്. ഒരു ഒത്തുകളി. മനസ്സിലായോ?

ഹാ, മനസ്സിലായി.

എന്നിട്ട് വിവാഹമോചനത്തിന് ഒരു കേസ് ഇട്ടിക്കരു കൊടുക്കണം. ഭാര്യയ്ക്ക് ഒരു വക്കീലിനെ നമ്മളന്നെ ഏർപ്പാടാക്കം. ഇതൊക്കെ പരമരഹസ്യം. അമ്മായമ്മ അറിയരുത്. ഭാര്യ, ഇട്ടിക്കരൂനെപ്പററി വളരെ മോശം അഭിപ്രായം അമ്മായമ്മയോടും മററും എപ്പോഴും പറഞ്ഞുകൊണ്ടിരിക്കണം. വിവാഹമോചനം വിധിയാകം.

അപ്പോ, അത്രേംകാലം എന്റെ ഭാര്യടെ ശമ്പളപ്പിടേ്യാ?

ഒക്കെ അമ്മായമ്മയ്ക്ക് കൊടുക്കണം. അതൊക്കെ കുറച്ചുകാലത്തേക്കല്ലേ? ക്ഷമിക്ക്.

ഉം...പിന്നെ?

അങ്ങനെ ഭാര്യയും, അമ്മായമ്മയുമായി വളരെസ്നേഹത്തിൽ ജീവിക്കണം. മാസാമാസം ശമ്പളം അമ്മായമ്മയെ ഏല്പിക്കണം. എന്നിട്ട് ഭാര്യ കരഞ്ഞുപറയണം. അമ്മേ, ഇനിക്കൊരു ഗതീല്ല. മാപ്ലല്ല, കുട്ട്യോളല്ല. അപ്പൊ അമ്മായമ്മടെ മനസ്സ് അലിയും. ആ സമയം നോക്കി ഇഷ്ടദാനം എഴുതിക്കണം. ഇതെല്ലാം ഭാര്യേനെ സ്കൂളിൽ ചെന്നുകണ്ട്, ഇട്ടിക്കരു ഉപദേശിക്കണം. നടക്കും.

ഇതപ്പിടീം, ശ്ശെര്യായില്ലെങ്കിലോ?

ഇല്ലെങ്കിൽ, ഭാര്യേനെ സ്കൂളീന്ന് വിളിച്ചോണ്ട് വന്ന്, പഴേ മാതിരി ജീവിച്ചോ. എന്താ നഷ്ടം? നിസ്സാരമായ കുറച്ച്ചെലവുകൾ. കാര്യം നടന്നാലോ? രണ്ടരലക്ഷം. എന്താ വേണ്ടേച്ചാ നിശ്ചയിച്ചോ.

ഇട്ടിക്കരു, നിർദ്ദാക്ഷിണ്യം വിരലുകൾ പൊട്ടിച്ചും, തല മാന്തിപ്പൊളിച്ചും ഇരുന്നാലോചിച്ചു. അവസാനം പറഞ്ഞു:

എന്നാ വക്കീലെ, നാളെന്നെ കൊടുക്കണം കേസ്സ്.

കൊടുക്കാലോ.

ഞാൻ അവളോട് ആലോയിച്ചിട്ട് നാളെ വരാം.

മതീ, നല്ലോണം ആലോചിട്ട്മതി.

* * *

ഇട്ടിക്കരു, ഭാര്യയെ, ഭാര്യവീട്ടിൽ കൊണ്ടാക്കി.

വിവാഹ മോചനത്തിനുള്ള കേസ്സ്, ഇട്ടിക്കരുവിനുവേണ്ടി ചേറപ്പായി തന്നെ ഫയൽചെയ്തു. സ്വാമിയുടെ മേൽനോട്ടത്തിൽ.

പിന്നെ ഇട്ടിക്കരു ചോദിച്ചു.

അപ്പോ ഇന്റെ ഭാര്യയുടെ വക്കീലോ? നമ്മടെ കസ്റ്റഡീല്ള്ള വക്കീലന്നെ വേണം.

വേണന്നോ? എന്താ സംശയം? എനിക്ക് വളരെ വിശ്വാസമുള്ള ഒരു വക്കീലുണ്ട്. കരിയാക്കോസ്സ്വക്കീൽ. നല്ലവക്കീലാ. നമ്മുടെ കേസ്സ് നന്നായിനടത്തും. ഇന്നോട് ചോദിക്കാണ്ടെ ഒരു കടലാസ്സ് കോടതീല് കൊടുക്കില്ല. പോരെ?

മതി. ധാരാളം.

* * *

വിധികിട്ടി, വിവാഹമോചനം അനുവദിച്ചു.

ഇട്ടിക്കരു ചേറപ്പായിയെ കെട്ടിപ്പിടിച്ചു.

ചേറപ്പായിയുടെ നിർദ്ദേശപ്രകാരം, വിധി പറഞ്ഞദിവസം, ഇട്ടിക്കരുവിന്റെ ഭാര്യ, അമ്മയുടെ മടിയൽ വീണ് അലമുറയിട്ടു.

നാട്ടുകാരും, ബന്ധുക്കളും വന്ന് കണ്ണീർ പൊഴിച്ചു. എല്ലാവരും ഒരേസ്വരത്തിൽ പറഞ്ഞു.

ദുഷ്ടൻ ഇട്ടിക്കരു. ഇനി ഇവൾക്കാരുണ്ട് അമ്മയല്ലാതെ.

അപ്പോൾ നാട്ടുകാരിൽ ചിലർ,

എന്നാലും മൂന്നിലൊരുഭാഗം അവകാശംല്ലേ? ഇട്ടിക്കരു ഉപേക്ഷിച്ചോണ്ട്, ഇവളുടെ ലെിച്ച് പുവ്വൊന്നൂല്ല.

നാട്ടുകാരുടെ കൂട്ടത്തിൽ, ചേറപ്പായിയും, ഇട്ടിക്കരുവും, റിഹേഴ്സൽ നടത്തിവിട്ട പാപികളും, ചുങ്കക്കാരും ഉണ്ടായിരുന്നു.

* * *

പിന്നെ ശമ്പളം കിട്ടിയപ്പോൾ, അതു മുഴുവൻ അമ്മയ്ക്ക് കൊടുത്ത് ഇട്ടിക്കരുവിന്റെ എക്സ് ഭാര്യ കരഞ്ഞു.

അമ്മേ, ഇനിക്ക് ഇനി അമ്മല്ലാണ്ടെ ആരുല്ലല്ലൊ...

അമ്മ മനസ്സലിഞ്ഞ്, ശമ്പളസംഖ്യ മുഴുവൻ കൃത്യമായി എണ്ണിനോക്കി മടിയിൽത്തിരുകി.

(ശേഷം 46–ാം പേജിൽ)



# ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## അഞ്ച്

**പി.** സി. എസ്. ഖേർ, തന്റെ ടൈപ്പ് ത്രീ ക്വാർട്ടറിലെ ഡൈനിങ് ടേബിളിൽ നിരന്ന ബ്രേക്ഫാസ്ററ് വിഭവങ്ങളിൽ, തെല്ലഭിമാനത്തോടെ സിംഹാവലോകനം നടത്തി. കോൺഫ്ളേക്സ്. ബ്രൂസ്ഐ. ആപ്പിൾ ക്ഷണങ്ങൾ. ബോൺവിറ്റചേർത്ത പാല്. ഈ നശിച്ച സ്ഥലത്ത് ഫ്രൂട്ട് ജൂസ് കിട്ടാനില്ല. ഓറഞ്ചും മോസമ്പിയും സീസണൽ ആണ്. പൈനാപ്പിൾ ആകട്ടെ വളരെ അപൂർവ്വവും. വല്ലപ്പോഴും കിട്ടുന്നത് ചിക്കുവും മാങ്ങയുമാണ്.

ഉമയും രമയും ഇനിയും മേക്കപ്പ് കഴിഞ്ഞെത്തിയിട്ടില്ല.

കോണോടുകോൺ മടക്കിയ നാപ്കിനും സ്പൂണുകളും ഫോർക്കുകളും യഥാസ്ഥാനത്തുണ്ടെന്നയാൾ ഉറപ്പുവരുത്തി. ഉമയ്ക്കോ രമയ്ക്കോ തീൻമേശ സജ്ജീകരിക്കുന്നതിൽ വലിയ ശ്രദ്ധയില്ല. ആരെങ്കിലും അതിഥികൾ വരുമ്പോൾ പോരേ ഈ പൊല്ലാപ്പൊക്കെ എന്നാണവരുടെ ഭാവം. എല്ലാം അതാതിന്റെ ചിട്ടയിൽ വേണമെന്നു തനിക്ക് നിർബ്ബന്ധമാണ്.

പിൻതിരിഞ്ഞു നോക്കുമ്പോൾ ഈ 'റിച്വല്'കൾക്ക് വളരെ പ്രസക്തിയുണ്ടെന്നു തോന്നി.

വിധി ആദ്യംതൊട്ടേ തനിക്കെതിരായിരുന്നുവല്ലോ. അല്ലെങ്കിൽ പാറമേൽ ചന്ദ്രശേഖരൻ കന്തിപ്പുഴയുടെ തീരത്ത്, അനങ്ങൻ മലമടക്കുകളുടെ ചരിവിലുള്ള, ഓരോണംകേറാ മൂലയിൽ, പാറമേൽ ദാക്ഷായണി എന്ന അമ്മയുടെയും കണ്ടിൽ നാരായണൻനായർ എന്ന അച്ഛന്റേയും മകനായി പിറക്കേണ്ടിയിരുന്നില്ല. അരിസ്റ്റോട്ടൽ ഒനാസിസിന്റേയോ സ്വരാജ് പോളിന്റേയോ മകനായി പിറക്കാമായിരുന്നു. റോക്ഫെല്ലറുടേയോ ഗോയങ്കയുടേയോ മകനായി പിറക്കാമായിരുന്നു. ചുരുങ്ങിയത് തങ്ങൾകുഞ്ഞുമുസലിയാരുടേയോ, വള്ളുവ് മനയ്ക്കൽ തമ്പുരാന്റേയോ മകനായി പിറക്കാമായിരുന്നു.

പക്ഷേ, വിധി മറിച്ചാണ് ഏർപ്പാടു ചെയ്തത്. പാറമേൽ ദാക്ഷായണി, തകർന്നു തുടങ്ങിയ ഇല്ലത്തെ നെല്ലുകുത്തുകാരി. നാരായണൻനായരാവട്ടെ, അതേ ഇല്ലത്തെ ഇലമുറിക്കാര്യസ്ഥനും.

ഓർമ്മകളുണരുന്നത്, ഇല്ലത്തെ എച്ചിൽ ഇലകളിൽനിന്നു കിട്ടുന്ന പാതിയീമ്പിയ മാങ്ങാക്കാളന്റെ അണ്ടികളും ഉരുളിയുടെ ചോട്ടിൽ പിടിച്ച നിറംമാറിയ ചോറും വാഴയിലയിൽ പൊതിഞ്ഞ്, വിയർത്തു ക്ഷീണിച്ച് അന്തിമയങ്ങുമ്പോൾ കയറിവരുന്ന അമ്മയെ, പഷ്ണിയും ക്ഷീണവും കാരണം കണ്ണുകളിൽ ഉറക്കച്ചടവുമായി കാത്തിരിക്കുന്ന, ചന്ദ്രൻ എന്ന കുട്ടിയിൽ നിന്നാണ്..

മനസ്സിലെ ഉണ്ണിനമ്പൂതിരിമാരും ഓട്ടുവളയിട്ട കാതു ചുമലിൽതൊടുന്ന, മറക്കുട പിടിക്കുന്ന അകത്തുള്ളോളും, ചന്ദ്രൻ ചെക്കാ എന്ന് നീട്ടിവിളിക്കും. പുറംവളപ്പുകളിൽ നിന്ന് കൂവളത്തിന്റെ ഇലകൾ ശേഖരിക്കലും, അമ്പലക്കുളം നീന്തി അക്കരെച്ചെന്ന്, കുളത്തിലേക്ക് ചാഞ്ഞു നിൽക്കുന്ന തെച്ചിയിൽ നിന്ന് പൂക്കൾ പറിക്കലും വാരിയത്തുനിന്ന് തുളസിയിലയറുക്കലും ചന്ദ്രൻചെക്കന്റെ പോർട്ട്ഫോളിയോയിൽ പെടുന്നു. പൂമുഖത്തും പത്തായപ്പുരയിലും വിരുന്നുപാർക്കുന്ന നമ്പൂരിമാർക്ക് മുറുക്കാനൊരുക്കലും മണ്ണാർക്കാട് ചന്തയിൽ നിന്ന് അടയ്ക്കയും വെററിലയും വാങ്ങലും തന്റെ ചുമതലയായിരുന്നു. പുകയില, മണവും ഗുണവും നോക്കി വാങ്ങാനുള്ള കൗശലം തനിക്കില്ലായിരുന്നു. മൂസാമ്പൂരി ദിവസത്തിൽ നാലു തവണയെങ്കിലും അതു ഘോഷിക്കുകയും ചെയ്യും.

നാരായണന്റെ ചെക്കന് ചക്കേം ചുക്കും നിശ്ചല്യ... അവൻ ചന്തേന്ന് കൊണ്ടുന്ന പൊകലടെ വിശേഷം. കൃമികടിക്ക് ചന്തിടെടേല് തിരുകാനും കൂടി കൊള്ളില്ല. മൊശകോടൻ തന്നാണെ നന്റെ ചെക്കൻ...

അരിക് തിണ്ണയിലിരുന്ന് അടയ്ക്ക തരങ്ങ കളയുന്ന നാരായണൻനായർ എന്ന അച്ഛൻ പറയും:

റാൻ...

മൂസാമ്പൂരിയോട് ദേഷ്യമേ തോന്നു. പക്ഷേ, റാൻ മൂളുന്ന അച്ഛനോട്, തോന്നുന്നത് പകയാണ്. സ്വന്തം മകൻ മൊശകോടനാണെന്നു റാൻ മൂളുന്ന വങ്കൻ... മറുത്തു പറയാൻ വയ്യെങ്കിൽ മിണ്ടാതിരിക്കാൻ വേണ്ട തന്റേടമെങ്കിലും വേണ്ടേ?

അയാൾ ഫോർക്കുകളുടെയും നൈഫുകളുടെയും സ്ഥാനം ക്രമീകരിച്ച് ശരുമനയുടെ പാറേറണിൽവച്ചു. അടുക്കിവച്ചിരുന്ന നാപ്കിനുകൾ, ഓരോന്നായെടുത്ത് മൂന്നു ഗ്ലാസ്സുകളിൽ വച്ചു.

പെപ്പറും സാൾട്ടും ബ്രൂസ്ഐയിൽ വിതറി. മഞ്ഞക്കണ്ണിൽ വീണ കുരുടുകളെ നോക്കി വെറുതെയിരുന്നു. ഗേസിങ് ഗ്ലാസിൽനോക്കി ഭൂതവും ഭാവിയും പറയുന്ന ഗണകനെപ്പോലെ, അയാൾ മുട്ടയുടെ മഞ്ഞക്കരുവിൽ നോക്കി. ഭാവിയുടെ അജ്ഞാതരഹസ്യങ്ങൾ അയാൾക്കവിടെ കാണാൻ കഴിഞ്ഞില്ല. പക്ഷേ, ഭൂതം ഒരു പേടിസ്വപ്നംപോലെ അയാളുടെ കൺമുന്നിൽ തെളിഞ്ഞു.

മനസ്സിൽനിന്ന് ഒളിച്ചുകടത്തുന്ന പഴഞ്ചോറ് കഞ്ഞിവെള്ളത്തിൽ കലക്കി നേർപ്പിച്ച് മോന്തി പശിയടക്കിയ ചന്ദ്രൻ ചെക്കൻ. തൊട്ടുനക്കാൻ പുളിങ്ങസ്സമ്മന്തി വല്ലപ്പോഴും കൈവരുന്ന ലക്ഷ്വറിയാണ്. കപ്പയിടുന്ന കുഴിയിൽ മുളച്ചുണ്ടായ അരിവസ്സുറത്ത മുളക പൊട്ടിച്ച് ഉപ്പുംചേർത്ത് ആർത്തിയോടെ പഴങ്കഞ്ഞി മോന്തി, വാഴനാരിട്ട് കെട്ടി സ്ഥാനത്ത് നിറുത്തിയ, വാരസ്സ്ട്രാപ്പിട്ട് തിരുമ്മിത്തിരുമ്മി നിറം മങ്ങിയ, കാക്കി ട്രൗസറിട്ട്, സ്ലേററും പുസ്തകവുമെടുത്ത് സ്കൂളിലേക്കോടുന്നു. കീഴ് തേച്ച് കറുപ്പിച്ച സ്കൂൾഗേററ് കണ്ണിൽപ്പെടുന്നതിനു മുമ്പ്തന്നെ, സ്കൂളിന്റെ ചരിത്രാവശിഷ്ടമായ റെയിൽ കഷ്ണത്തിൽ, തേഞ്ഞു തേഞ്ഞ് ഗ്ലൂളികപ്രായത്തിലായ കൊഴുകൊണ്ട് മുട്ടുമ്പോഴുണ്ടാകുന്ന മണിയടി ശബ്ദം കേൾക്കാം.

ക്ളാസ്സിലെത്തിയാൽ ഇല്ലായ്മയും വല്ലായ്മയും എവിടെയോ മറയുന്നു. അക്ഷരങ്ങളും അക്കങ്ങളും എന്നും തന്റെ വിരൽത്തുമ്പിലും നാവിൻതുമ്പിലും തയ്യാറായിനിന്നു. അമ്മ അഭിമാനത്തോടെ പറയാറുള്ളതോർത്തു—അവന്റെ നാവിന്മേല് സരസ്വതിയുടെ വിളയാട്ടമാണ്. അവൻ വെള്ളം തോർന്നിട്ട്വേണം...

അമ്മ മനക്കോട്ടകൾ കെട്ടി. പ്രൈമറി സ്കൂൾ കഴിഞ്ഞപ്പോൾ വീണ്ടും വഴിമുട്ടി. ഹൈസ്കൂൾ മണ്ണാർക്കാട്ടേയുള്ളൂ. ഏഴുനാഴിക നടക്കണം. അമ്മ പറഞ്ഞു—വയറ് നിറയാൻ മൂന്നുനേരം കഞ്ഞിയെങ്കിലും കിട്ടിയാൽ സ്കൂളിലയയ്ക്കാമായിരുന്നു. പുഷ്ടികിടന്ന്, ഏഴും ഏഴും പതിന്നാലു നാഴിക, മഴേം വെയിലും, കൊണ്ട് എങ്ങിനേന്റെ കുട്ടി നടക്വാ.

പ്രൈമറി സ്കൂളിലാവുമ്പോൾ ലഞ്ചായി, ഏറിയ ദിവസവും വായുവും കിണററിൽനിന്ന് വള്ളിയും പാളയും ഉപയോഗിച്ച് വലിച്ചുകയററുന്ന പച്ചവെള്ളവും.



അടുത്ത വളപ്പുകളിൽനിന്നു് നെല്ലിക്കയോ, കണ്ണിമാങ്ങയോ, സീതാപഴമോ, മാമ്പഴമോ കിട്ടിയാൽ ലഞ്ചു് കുശാലായി.

എട്ടാംതരം കഴിഞ്ഞപ്പോൾ അമ്മ പറഞ്ഞു—മതി. നീയാ എഴുശ്ശന്റെ അടുത്തു് പോയിട്ടു് വല്ലതും പഠിക്കാൻ നോക്കു്.

എഴുശ്ശൻ നാട്ടിലെ കേസ് കാര്യസ്ഥനും ആധാരമെഴുത്തുകാരനുമാണു്. മണിമണിപോലെയുള്ള കൈയക്ഷരം കണ്ടപ്പോൾ എഴുശ്ശൻ ഒരിക്കൽ അമ്മയോടു് പറഞ്ഞിരുന്നു—

എട്ടാംതരം കഴിഞ്ഞാൽ ചെക്കനെ അപ്രണ്ടീസായിട്ടു് എന്റെ അടുത്തു് വിട്ടേക്കു്.

എഴുശ്ശന്റെ 'അപ്രണ്ടി'യായി പ്രാക്ടീസ് തുടങ്ങിയപ്പോൾ പതിന്നാലു വയസ്സാണു്. കടുക്കയിൽനിന്നു് വാററിയെടുത്ത മഷിയിൽ സ്റ്റീൽപെൻ മുക്കി പ്രോനോട്ടുകളും ഒസ്യത്തുകളും തീറാധാരങ്ങളും ഭാഗപത്രങ്ങളും മുദ്രക്കടലാസിലെഴുതാൻ പഠിച്ചു.

എഴുശ്ശന്റെകൂടെ രജിസ്ട്രാപ്പീസിലും സബ്കോടതിയുടെ മുററത്തുള്ള മാഞ്ചുവട്ടിലും അലഞ്ഞുനടന്നു. ചുവന്ന തുണിയിൽ പൊതിഞ്ഞ ആധാരക്കെട്ടുകളും മടക്കി കൈയിൽ തൂക്കാവുന്ന ഫോൾഡിങ് ടൈപ്പ് എളുകസാലയും തൂക്കി എഴുശ്ശന്റെ അസിസ്റ്റന്റായി രണ്ടുകൊല്ലത്തോളം...

കക്ഷികളിൽനിന്നു് പിഴിഞ്ഞെടുത്ത പണം, എഴുശ്ശന്റെ ആവശ്യം കഴിഞ്ഞു് നാലണയും എട്ടണയും ആയി തന്റെ കൈയിലെത്തും. കാലിച്ചായ, പൂവൻപഴം, പരിപ്പുവട, സ്റ്റാർസിഗററു് മുതലായ ലക്ഷ്വറികളിൽ മുഴുകാൻ അക്കാലത്തു് ധാരാളമായിരുന്നു.

ആ രണ്ടു് വർഷങ്ങൾക്കിടയിലെപ്പോഴോ; നാരായണൻനായർ എന്ന ഇലമുറി കാര്യസ്ഥൻ വീട്ടിൽ വരുന്നതു നിന്നു. പണ്ടും അയാളുടെ വരവും പോക്കും ചന്ദ്രൻ ചെക്കന്റെ അറിവോടെയല്ല. വടക്കെ ചായ്പിൽ അമ്മിയുടെ അടുത്തു് ഓലച്ചൂട്ടു് കെടുത്തിയ പാടു് കണ്ടാൽ അവനൂഹിക്കും—ഇന്നലെ അയാൾ വന്നിരുന്നു. അല്ലെങ്കിൽ, ഇടുങ്ങിയ ജനാലയുടെ ചതുരഴിപ്പഴുതിൽ മുറുക്കാൻ തുപ്പൽ കണ്ടാൽ തെല്ലസ്വസ്ഥതയോടെ അവൻ മനസ്സിലാക്കും—ഇന്നലെ രാത്രി അയാൾ ചെലവഴിച്ചതു് അമ്മയുടെ ഓലപ്പായിലാണു്.

ഓലച്ചൂട്ടുകളുടെ പാടും ചതുരഴിപ്പഴുതിൽ മുറുക്കാൻ തുപ്പലും അപൂർവ്വമായപ്പോൾ ചന്ദ്രനു് സന്തോഷം തോന്നി.

ഒരു പ്രഭാതത്തിൽ, ഓലപ്പഴുതിലൂടെ ഊർന്നിറങ്ങിയ ഇളവെയിൽ വൃത്തങ്ങളുടെ അലസഗാനം നോക്കി വെറുതെ കിടക്കുമ്പോഴാണു്. കോലായിലെ അഴയിൽ നീലക്കരയുള്ള വേഷ്ടി കണ്ടതു്. ആ വേഷ്ടി അവൻ ഉടൻ തിരിച്ചറിഞ്ഞു. കഞ്ഞിമുക്കി നീലംപിഴിഞ്ഞ ആ വേഷ്ടി എഴുശ്ശന്റേതാണു്. എഴുശ്ശൻ വീട്ടിൽ വരുന്നതു് അവൻ കണ്ടിട്ടില്ല. വീട്ടിന്റെ പടിക്കലുള്ള ഇടവഴിയിൽ നിന്നു് വിളിച്ചു ചോദിക്കും—ദാക്ഷായണി, ചെക്കനുണ്ടോ അവിടെ?

അമ്മ അകത്തുനിന്നു പറയും—അവൻ



വെളിക്കെറങ്ങാൻ തോട്ടുവക്കത്തു് പോയ്ക്കാണും. അല്ലെങ്കിൽ, കെണററിൻ കരയിൽ കോരിക്കുളിക്കുന്നു...

ആ വേഷ്ടി അഴയിൽ കിടക്കുന്നതും ഇലമുറിക്കാര്യസ്ഥൻ എന്ന തന്റെ പൂജ്യപിതാവിന്റെ വിരളമായ വരവും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ എന്നു് അവന്റെ മനസ്സിൽ ഒരു ചോദ്യചിഹ്നമായി, പഴുതാരയായി, കരുടിപ്പാമ്പായി. പിന്നെ പത്തിവിടർത്തിയ മൂർഖൻപാമ്പായി. പനഞ്ചക്കരയിട്ട തിളപ്പിച്ച കാപ്പി നിറച്ച ഓട്ടുഗ്ലാസ്സുമായി അമ്മ വന്നപ്പോൾ അവൻ അലസമായി ചോദിച്ചു:

എഴുശ്ശന്റെ വേഷ്ടി എങ്ങിനാ അമ്മേ ഇവിടെ വന്നതു്?

അയാളെടുക്കാൻ മറന്നതാവും.

അമ്മയുടെ വാക്കുകളിൽ അസാധാരണമായൊന്നും കണ്ടില്ല. ഇപ്പോൾ പകലാണു്. സൂര്യൻ കിഴക്കുദിക്കുന്നു. നാലും നാലും എട്ടാണു് എന്നൊക്കെ പറയുന്ന ലാഘവം.

ഒരാഴ്ച കഴിഞ്ഞില്ല. മറെറാരദ്ഭുതം. തെക്കേതിലെ നായരു് വീട്ടിലെ ഭാഗപത്രം രജിസ്ട്രാക്കിയ ദിവസം. ആധാരമെഴുതിയ വകയിൽ, പല താവഴികളിൽനിന്നായി നൂറുറുപ്പിക കിട്ടി എഴുശ്ശനു്. പരികർമ്മിയായ തനിക്കും കിട്ടി ഏഴുരൂപ. എഴുശ്ശൻ സാധാരണ ബസ്സിലും, താൻ നടന്നിട്ടും ആണു് മടക്കം. നാലുനാഴിക ഒരു ദൂരമായി തനിക്കനുഭവപ്പെട്ടിരുന്നില്ല, അക്കാലത്തു്. ആധാരക്കെട്ടു് തൂക്കി, ഫോൾഡിങ് കസാല അസനാരുടെ ചായപ്പീടികയിലേല്പിച്ചു്, പുറത്തിറങ്ങിയപ്പോൾ എഴുശ്ശൻ വിളിച്ചുപറഞ്ഞു:

ചന്ദ്രാ...ആ തുന്നക്കാരൻ വാസൂന്റെ പീടികയിൽ ഒരു പൊതി വച്ചിട്ടുണ്ടു്. അതു വാങ്ങിട്ടു് അകായിലു് കൊടുത്തള—

തുന്നക്കാരന്റെ പീടികയിൽ ചെന്നപ്പോൾ വാസു പൊതി നീട്ടി...

എളേച്ചൻ ഉഷാറിലാണല്ലോ ചന്ദ്രാ...

അർത്ഥംവച്ചിട്ടാണു് വാസു പറഞ്ഞതെന്നു് വ്യക്തം. പീടികയിലിരുന്നു് മററാരോ കമന്റടിച്ചു...

കാട്ടിലെ മരം. തേവരുടെ ആന. നിനക്കെന്താ വാസൂ അതിലിത്ര ദണ്ണം?

വാസു കൂട്ടിച്ചേർത്തു.



ഞാനൊന്നും പറഞ്ഞില്ലേ! രാമനാരായണ...പീടികയിലിരുന്നവരുടെ കൂട്ടച്ചിരി പിന്നിലുയർന്നു...

ചന്ദ്രൻ വലിഞ്ഞു നടന്നു. റോഡിലെത്തിയപ്പോഴേക്കും വിയർത്തുകുളിച്ചിരുന്നു.

അപ്പോൾ നാട്ടുമുഴുവൻ അറിഞ്ഞിരിക്കുന്നു—കൈയിലിരുന്ന പൊതിയെക്കുറിച്ചു് ബോധവാനായതു് അപ്പോഴാണു്. പൊതി തുറന്നുനോക്കി. മൽമൽ കൊണ്ടുള്ള റൌക്ക. വൈലററു് കരയുള്ള രണ്ടുമുണ്ടും വേഷ്ടിയും. വക്കടിച്ചിരിക്കുന്നു.

എഴുശ്ശൻ ബന്ധം ഫോർമലൈസ് ചെയ്യുകയാണു്, അവൻ ഓർത്തു. അല്ലെങ്കിൽ താൻ മുഖേന ഇതയയ്ക്കേണ്ടതില്ലല്ലോ.

കടുത്ത അരിശം തോന്നി. അമ്മ ഈ പ്രായത്തിൽ. പെട്ടെന്നോർത്തു. അമ്മയ്ക്കെത്രയായി പ്രായം?

മുപ്പത്തഞ്ചോ മുപ്പത്താറോ?

ഉലക്കപിടിച്ചു് തഴമ്പുപിടിച്ചു പരുപരുത്ത കൈകൾ.

എണ്ണ പുരളാത്ത മുടി.

വിയർപ്പും കരിയും പുരണ്ടു് കരിവാളിച്ച മുഖം. മുഷിഞ്ഞു് തവിടിന്റെ നിറമുള്ള മുണ്ടുടുത്തിട്ടേ അമ്മയെ കണ്ടിട്ടുള്ളു.

പെട്ടെന്നു്, വെള്ള മൽമൽ മുണ്ടുടുത്തു്, റൌക്കയും വേഷ്ടിയും അണിഞ്ഞ അമ്മയുടെ ചിത്രം ഭാവനയിൽ കാണാൻ ശ്രമിച്ചു.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ നേരിൽ തന്നെ കണ്ടു.

വെള്ളിലത്താളിതേച്ചു കുളിച്ചു്, ഈറൻമുടി ഉലർത്തിയിട്ടു്, നെററിയിൽ ചന്ദനക്കുറിവരച്ചു്, വെളുത്ത മുണ്ടുടുത്തു്, റൌക്കയണിഞ്ഞു്...അമ്മ. അമ്മയെന്ന സ്ത്രീ...

മകൻ അമ്മയെ നോക്കി.

ആ നോട്ടത്തിലെ ചോദ്യം അവർ മനസ്സിലാക്കി. മനസ്സിലെ പണിനിർത്തി...

അമ്മ ആരോടെന്നില്ലാതെ പ്രഖ്യാപിച്ചു. അന്നുരാത്രിയാണു് ചന്ദ്രൻ നാടുവിട്ടതു്.

(തുടരും)



## പി. കെ. നാണു

# ച്യശപ്പ് തുടർന്നെഴുതുന്ന

അഞ്ചുമണിക്ക് ഓഫീസിൽനിന്നിറങ്ങി. ഇരുപത്തിയഞ്ചാം നമ്പർ കാകതീയ എക്സ്പ്രസ്സ് ഹൈദരബാദിൽ നിന്ന് വിടുന്നതു് അഞ്ചു്—പതിനഞ്ചിനാണ്. പത്തു മിനിട്ട് നടന്നാൽ മതി, സ്റ്റേഷനിലെത്താം. പക്ഷേ, ഈ പത്തു മിനിട്ടിനുള്ളിൽ ഇന്നും ചില മരണങ്ങൾ കാണേണ്ടിവരുമോ എന്നായിരുന്നു എന്റെ പേടി.

എന്റെ പേടി അസ്ഥാനത്തായില്ല.

സ്റ്റേഷനുമുമ്പിലെ സർക്കിളിന്റെ സിമന്റ് തിണ്ണയിലാണ് ഇന്നു മരണം നടന്നതു്. കഴുത്തറ്റംവരെ ഒരു പഴന്തുണികൊണ്ട് മൂടിയിട്ടുണ്ട്. ശിരസ്സ് മറയ്ക്കാതിരുന്നതു് തുണിക്ക് വേണ്ടത്ര നീളമില്ലാത്തതിനാലായിരിക്കണം. കാലുകളും മുഴുവനായി മറയ്ക്കപ്പെട്ടിട്ടില്ല. വിടർന്ന വായിൽ ഏതാനും ഈച്ചകൾ. എന്തോ പറയാനൊരുങ്ങി, പറഞ്ഞുതീരുന്നതിനുമുമ്പേ പ്രാണൻപോയ മുഖം. മരിച്ച ഈ മനുഷ്യനെ ഞാൻ പലപ്പോഴായി ഈ സ്റ്റേഷൻ പരിസരത്തു് ഭിക്ഷയാചിക്കുന്നതു് കണ്ടിട്ടുണ്ട്. വൃദ്ധനാണ്. പ്രായംകൊണ്ടല്ല, പ്രാരബ്ധങ്ങൾകൊണ്ട്. ശോഷിച്ച ദേഹം. ഒരു പഴന്തുണിപോലെ ഒട്ടിയ വയർ. ഏതോ പിന്നോക്ക ജില്ലയിലെ ഏതോ ഒരു ഗ്രാമത്തിൽനിന്ന് ഏതോ ഒരു ശകലം പ്രതീക്ഷയും മാറാപ്പിലാക്കി വന്നതാണ്. ഉൾഗ്രാമത്തിൽ ചൂഷണത്തിനടിമയായിരിക്കണം. വറുതിയോ പൊറുതികേടോ വന്നിരിക്കണം. വൃദ്ധൻ ഭൂരഹിത കർഷകനായിരിക്കണം. അല്ലാതെ അവർ എന്തിന് നഗരത്തിൽ ഭിക്ഷയാചിക്കാൻ വരുന്നു?



വരുമ്പോഴുണ്ടായിരുന്ന ഭാണ്ഡം വൃദ്ധന്റെ തലയ്ക്കൽ തന്നെയുണ്ട്. അതിന്റെ കെട്ടിതുവരെ അഴിച്ചിട്ടില്ലെന്നാണ് എന്റെ ഊഹം. തൊട്ടടുത്തുതന്നെ മൂന്നുനാല് ഉണക്ക ചപ്പാത്തികളും. അതിലൊരെണ്ണം പാതി കടിച്ചിട്ടതാണ്—

അതെന്റെ തൊണ്ടയിൽ ഒരു മുഴയുണ്ടാക്കി...

വൃദ്ധനെ പൊതിഞ്ഞ പഴന്തുണിയിൽ ആരൊക്കെയോ നാണയത്തുട്ടുകൾ എറിഞ്ഞിട്ടുണ്ട്. അതുകൊണ്ട് അയാൾക്കെന്തു പ്രയോജനം? ഇങ്ങനെ ചിന്തിക്കുന്നതിനുമുമ്പേ ഒരു സംഭവം നടന്നു. നാണയത്തുട്ടുകളെല്ലാം വളരെ ധൃതിപ്പെട്ടെഴുന്നേറ്റ് നാനാദിശകളിലേക്കായി ഉരുണ്ടുതുടങ്ങി.

ഇതിനിടയ്ക്ക് ഒരു പൊലീസും വന്നു. പാവം, അയാൾക്ക് പാറാവുഡ്യൂട്ടി ആയിരിക്കണം!

ബാക്കി കാണാനൊന്നും നിൽക്കാൻ എനിക്ക് സമയമില്ലായിരുന്നു. 5.15-ന് എന്റെ ട്രെയിൻ വിടും. എന്നെ പ്രതീക്ഷിച്ച് എന്റെ ഭാര്യ ഡയാനയും കുഞ്ഞും കാത്തിരിക്കുന്നുണ്ട്.

ലൈറ്റണച്ച് കൊതുകുവലയ്ക്കുള്ളിലേക്ക് നൂർന്ന്, ഒരാലിംഗനത്തിന്റെ നഗ്നമായ ഊഷ്മളതയിലമരുമ്പോൾ, ഡയാന പരിഭവം പറഞ്ഞു—

എന്റെ കാര്യം എന്റെ ചാംസ് ഇന്നും മറന്നു അല്ലേ? ഞാൻ ഒരുപിടി പൂക്കളെ ഇന്നും പ്രതീക്ഷിച്ചിരുന്നു. ഇന്നും എന്റെ ചാംസ് പൂക്കൾ കൊണ്ടുവന്നില്ലല്ലോ!

എനിക്ക് കുറ്റബോധം തോന്നി. എന്തുകൊണ്ടാണ് ആഹ്ലാദജനകരായ ഇത്തരം കാര്യങ്ങൾ—പൂക്കളും മറ്റും—ഞാൻ മറന്നുപോകുന്നതു്? പതിവുപോലെ, ഞാൻ ഡയാനയെ സമാധാനിപ്പിച്ചു. പരിഭവിക്കരുതു് തങ്കം. നിനക്കായി ഞാനൊരുപിടിപ്പൂക്കൾ മറക്കാതെ കൊണ്ടുവരും.

പാവം, ഡയാന ഉറങ്ങിപ്പോയി.

ഞാനെഴുന്നേറ്റ്, സിഗരറ്റ് വലിച്ച്, ഡയറി എഴുതാനമിരുന്നു—

●

ഇന്ന് മരണം നടന്നതു്, റെയിൽവേ സ്റ്റേഷന് മുമ്പിലെ സർക്കിളിൽ അല്ല. അവിടെനിന്നും ഏതാണ്ടൊരുഫർലോങ് അകലെ, പൊലീസ്സ്റ്റേഷന് മുമ്പിലാണ്. കൃത്യമായി പറയുകയാണെങ്കിൽ സിറ്റി ട്രാഫിക് പൊലീസ്സ്റ്റേഷന് മുമ്പിലുള്ള റോഡിൽ. ഈ റോഡിലൂടെയാണ് എനിക്ക് സ്റ്റേഷനണയേണ്ടതു്. ഞാനിങ്ങനെ സ്റ്റേഷനിലേക്ക് പോകുമ്പോൾ റോഡിന്റെ ഇടതുവശത്തെ ഓരത്തിൽ ഒരുമൃതദേഹം. വലതുവശത്തെ ഓരത്തിൽ സിറ്റി ട്രാഫിക് പൊലീസിന്റെ മേ ഐ ഹെൽപ് യു ബൂത്ത്.

മേ ഐ ഹെൽപ് യു ബൂത്ത് മരിച്ച ആളെ പ്രതി ഒരുതുള്ളി കണ്ണുനീർ പൊഴിച്ചില്ല. ഒന്നനങ്ങുകപോലും ചെയ്തില്ല. അതൊരു പുരാതനമായ ശിലാപ്രതിമകണക്കെ, നിർവ്വികാരമായി നിലകൊണ്ടു.

കറുത്തുണങ്ങിയ ഒരു മനുഷ്യൻ. അതുപോലെ കറുത്ത ഒരു കമ്പിളി. അതും പുതച്ചാണ് അയാൾ മരിച്ചതു്. മരിച്ചു എന്നുള്ളതിന് സംശയമൊന്നുമില്ല. ഇന്നലെവരെ അയാളുടെ നെഞ്ചിൻകൂട് വളരെ ക്ലേശിച്ച് വലിയുന്നതു് ഞാൻ കണ്ടിരുന്നു. ഇന്നലെയൊക്കെ മരണം അയാളെ പിടിച്ചുവലിക്കുന്നുണ്ടായിരിക്കണം. ചെറുത്തു നില്ക്കാനുള്ള അസാധാരണമായ ഒരു കരുത്തു് ഈ മനുഷ്യനിൽ ഞാൻ കണ്ടിരുന്നു. ശ്വാസം വലിക്കാൻ ഒട്ടേറെ ക്ലേശിക്കുന്നതിനിടയിൽ അശക്തമായ ഈ മനുഷ്യന്റെ ഇത്തിരി പോന്ന ദേഹം സ്വയം എഴുന്നേല്ക്കാൻ ശ്രമിക്കുന്നതും പരാജിതനായി പെട്ടെന്ന് താഴേക്ക് വീഴുന്നതും ഞാൻ കണ്ടിരുന്നു.

ഇടയ്ക്കിടെ തിരിഞ്ഞുനോക്കുമ്പോളൊക്കെ അയാളിങ്ങനെ പൊരുതി വീഴുന്നതു് ഞാൻ കണ്ടു. അകന്നകന്നു പോയ്ക്കൊണ്ടിരുന്ന പ്രിയപ്പെട്ട ജീവന്റെ ഒരു തുമ്പിൽ പിടിച്ച് ഞാന്നുപോകാനുള്ള അയാളുടെ വാശിയിൽ എനിക്ക് ആഹ്ലാദം തോന്നി.

ഇത്തരം സന്ദർഭങ്ങളിലൊക്കെ ആയിരിക്കണം മനുഷ്യർ മരണത്തെപ്പറ്റി ദാർശനികമായി ചിന്തിക്കുന്നതു്. പക്ഷേ, ഇക്കാര്യത്തിൽ ഞാൻ മടയനാണ്. എനിക്ക് ദർശനാദിവിഷയങ്ങൾ ഇന്നും—ജീസസ്! ഈ മുപ്പത്തിയഞ്ചാം വയസ്സിലും അപരിചിതങ്ങളാണ്. എന്നാൽ നിസ്സാരമായ മറ്റുചില കാര്യങ്ങളിലേക്കാണ് എന്റെ ചിന്ത നീണ്ടുക.

ഈ മനുഷ്യൻ മരിച്ച സ്ഥലത്തുനിന്നും റെയിൽവേസ്റ്റേഷനിലേക്ക് കഷ്ടിച്ച് ഒരു ഫർലോങ്ദൂരം. റെയിൽവേസ്റ്റേഷൻ പരിസരമാകട്ടെ യാചകർ, കുഷ്ഠരോഗികൾ, കഞ്ചാവ്‌വില്പനക്കാർ, വേശ്യകൾ എന്നിവരുടെ അഭയകേന്ദ്രവും. ഇവരൊക്കെ എത്തിപ്പെടുന്നതോ പിന്നോക്കജില്ലകളിൽപ്പെട്ട ഉൾഗ്രാമങ്ങളിൽ നിന്നും. അദിലാബാദ്, കരിംനഗർ, ഖമ്മം...എന്റെ അറിവിൽ ഗ്രാമങ്ങളിൽ നിന്ന് നഗരങ്ങളിലേക്കല്ലാതെ, നഗരങ്ങളിൽനിന്ന് ഗ്രാമങ്ങളിലേക്ക് മനുഷ്യർ കുടിയേറിപ്പാർക്കുന്ന സംഭവങ്ങളില്ല. ക്ഷേത്രത്തിന്മുമ്പിൽ ഒരു തുണ്ടം ഗോമാംസമോ, പള്ളിക്കുമുമ്പിലൊരു പന്നിയെയോ കണ്ടാൽ മനുഷ്യർ പരസ്പരം കത്തിക്കീറുന്നു. എന്നാൽ മനുഷ്യരിങ്ങനെ വിശന്നലഞ്ഞ് വഴിനീളെ മരിച്ചുവീഴുന്നതിൽ ആർക്കും ഒന്നും തോന്നാത്തതിൽ ഞാൻ അസ്വസ്ഥനാകുന്നു. വാസ്തവത്തിൽ ഒരു മഹായുദ്ധംതന്നെ നടക്കേണ്ടതല്ലേ.

ഇപ്രകാരം ചില വിഡ്ഢിത്തങ്ങൾ ചിന്തിച്ചുകൊണ്ടിരിക്കേ. ഞാനിതാ മരിച്ചുകഴിഞ്ഞ മനുഷ്യന്റെ തൊട്ടു മുമ്പിൽ! പലരും കടന്നു പൊയ്ക്കൊണ്ടിരുന്നു. ആരും മൃതദേഹത്തെ കാര്യമായി നോക്കിയില്ല. പകരം എന്നെ നോക്കിക്കൊണ്ടിരുന്നു. എല്ലാവരും താന്താങ്ങളുടെ ഉത്തരവാദിത്വം എന്റെ തലയിലേക്ക് വലിച്ചിടുകയാണോ എന്നെനിക്ക് സംശയംതോന്നി. അതുകൊണ്ട്, ഞാൻ ആ മരിച്ച മനുഷ്യനെനോക്കി ചോദിച്ചു:

"ഞാനെന്തെങ്കിലുംചെയ്യേണ്ടതുണ്ടോ?"



അയാൾ ഉത്തരമൊന്നും പറഞ്ഞില്ല. പറയുകയില്ല എന്നും എനിക്കറിയാം. പക്ഷേ, എന്തെങ്കിലും ചെയ്യാതെ കടന്നുപോകുന്നതു് ശരിയല്ലെന്ന് എനിക്കു തോന്നി.

ഞാൻ റോഡ് മുറിച്ചുകടന്ന് മേ ഐ ഹെൽപ് യു ബൂത്തിന് മുമ്പിൽപോയി നിന്നു. അതിൽ ആരെങ്കിലും ഉള്ള യാതൊരു ലക്ഷണവുമില്ല. നിരുപയോഗമായി കിടക്കുകയായിരുന്നു അതു്. എങ്കിലും ബൂത്തിന്റെ കൗണ്ടറിൽ നോക്കി ഞാൻ പറഞ്ഞു:

"നോക്ക്, അപ്പുറം ഒരു പാവം മനുഷ്യൻ മരിച്ചുകിടക്കുന്നു."

കുറേ നേരത്തേക്ക് യാതൊരു പ്രതികരണവുമില്ല. ഞാൻ വീണ്ടും ആവർത്തിച്ചു. ഉള്ളിൽ ആരും ഇല്ലെന്നു തോന്നുന്നു. ഞാൻ ബൂത്തിന്റെ പാളു് കൊട്ടിക്കൊണ്ട് പറഞ്ഞു: നോക്ക് അപ്പുറം ഒരു പാവം മനുഷ്യൻ മരിച്ചുകിടക്കുന്നു

പെട്ടെന്നാണ് അതു സംഭവിച്ചതു്. ബൂത്തിൽ, ഞാനൊരു പൊലീസിന്റെ തൊപ്പിത്തലയാണ് പ്രതീക്ഷിച്ചതു്. പക്ഷേ, യാതൊരു തലയും അതിനകത്തു് കണ്ടില്ല. പകരം, ബൂത്തിന് സ്വയം ഒരു ചേതന വന്നുതുടങ്ങി. അതിന്റെ ദീർഘചതുര രൂപത്തിന് നിറയെ ഞരമ്പുകൾ വന്നു. പ്രതിധ്വനിയുണ്ടാകുന്ന ഒരുതരം ദ്രുതചലനത്തോടെബൂത്ത് പറഞ്ഞു:

"ആ മനുഷ്യൻ ഇവിടെ വന്ന് പരാതി പറയട്ടെ"

യുക്തിരഹിതമായ ഈ പ്രതികരണത്തിലുള്ള നീരസം മറച്ചുപിടിച്ചുകൊണ്ട്.

ഞാൻ: അയാൾ മരിച്ചുകിടക്കുന്നു. മരിച്ച ആൾക്കിവിടെവന്ന പരാതിപറയാൻ പറ്റുകയില്ലല്ലോ.

ബൂത്ത്: മൃതദേഹമിങ്ങുവരട്ടെ. അങ്ങോട്ടുപോയി പരാതി കറിക്കുന്ന ശീലം ഞങ്ങൾക്കില്ല.

ഇങ്ങനെ തർക്കിക്കുന്നതു് പ്രയോജനരഹിതമാണെന്ന് എനിക്കുതോന്നി. മാത്രവുമല്ല, ഇരുപത്തിയഞ്ചാം നമ്പർ കാകതീയ എക്സ്പ്രസ്സ് വിടാൻ ഇനി ഒന്നോ രണ്ടോ മിനിറ്റുകൾ മാത്രം. എനിക്കീ ട്രെയിൻ നഷ്ടപ്പെടാൻ പാടില്ല. എന്റെ ഭാര്യ ഡയാന ഉത്കണ്ഠാകുലയാവും. ഞാൻ പ്ലാറ്റ്ഫോമിലേക്ക് ഓടി.

ഇതൊക്കെ ഞാൻ ഡയാനയോട് പറഞ്ഞു. അവൾക്ക് ബോറടിച്ചു കാണണം. അവൾ തുടരെത്തുടരെ കോട്ടുവായിട്ടുകൊണ്ടിരുന്നു. ഒന്ന് ചേർന്നുകിടന്ന് പരസ്പരം ചൊറിയുന്നതിനിടയിൽ ഡയാന പരിഭവം പറഞ്ഞു:

എന്റെ കാര്യം, എന്റെ ചാംസ് ഇന്നും മറന്നു അല്ലേ? ഞാനൊരുപിടി പൂക്കൾ ഇന്നും പ്രതീക്ഷിച്ചിരുന്നു. ഇന്നും എന്റെ ചാംസ് പൂക്കൾ കൊണ്ടുവന്നില്ലല്ലോ.

ഞാൻ സ്വയം ശകാരിച്ചു.

എന്നാൽ ഇതെന്തൊരു നാശം പിടിച്ച മറവിയാണെന്റേതു്! പൂക്കളും നറുമണ



...ഡയാനയ്ക്കുമെല്ലാം ആഹ്ലാദജനകങ്ങളായ കാര്യങ്ങളാണ്. പക്ഷേ, അത്തരം മുഹൂർത്തങ്ങൾകൂടി ഞാൻ അറിയാതെ തിരസ്കരിക്കുന്നു. എനിക്ക് കാര്യമായിട്ടെന്തോ തകരാറുണ്ടായിരിക്കണം. പതിവുപോലെ ഞാൻ ഡയാനയെ സമാധാനിപ്പിച്ചു:

പരിഭവിക്കരുത് തങ്കം, നിനക്കായി നറുമണമുള്ള പൂക്കൾ നാളെ ഞാൻ മറക്കാതെ കൊണ്ടുവരും.

പാവം, ഡയാന ഉറങ്ങിപ്പോയി.

ഞാൻ ഡയറി എഴുതാൻ ഇരുന്നു.

* * *

ഓഫീസ് വിട്ടാൽ ഞാൻ കൂട്ടുകാർക്കു വേണ്ടി കാത്തുനിൽക്കാറില്ല. ഞാൻ ഏകനായി നടക്കും. അതിന് കാരണമുണ്ട്. പഞ്ചാബ്, ഭിന്ദ്രൻവാല, ബൈശാന്ത് സിംഗ്, പദ്മഭൂഷൺ, കാശ്മീർ പ്രശ്നം തുടങ്ങിയ കാര്യങ്ങൾ ചർച്ചചെയ്യുന്നതിലൊന്നും എനിക്ക് വലിയ താല്പര്യമില്ല. പൂക്കളെപ്പറ്റിയോ നല്ല മത്സ്യത്തെപ്പറ്റിയോ, എന്തിനേറെ മാറിവരുന്ന കാലാവസ്ഥയെപ്പറ്റിയോ ചർച്ചചെയ്യുന്നതിൽ എനിക്കു താല്പര്യമാണ്. എന്നാൽ ഇതിലൊന്നും പൊതുജനങ്ങൾ തല്പരരുമല്ല. അതുകൊണ്ട്, ഞാനൊററയ്ക്കു നടന്നു.

ഒററയ്ക്കു നടന്നാൽ മറെറാരു പ്രയോജനം കൂടിയുണ്ട്. നിങ്ങൾക്ക് മനോരഥ സൃഷ്ടികളിൽ ഏർപ്പെടാം. കണ്ണിൽ കാണുന്ന സകല വസ്തുക്കളുമായി സംവാദത്തിലേർപ്പെടാം. നിങ്ങൾക്ക് റോഡിനോട് സംസാരിക്കാം. ഇലക്ട്രിക് പോസ്റ്റിനോട് സംസാരിക്കാം. പെട്ടോൾ ബങ്കിനോടും മൂത്രപ്പുരയോടും സംസാരിക്കാം.

ഇതൊക്കെയാണ് എനിക്കിഷ്ടം.

ഇന്നാണെങ്കിൽ, ഞാൻ പത്തു മിനിട്ട് നേരത്തെ ഓഫീസിൽ നിന്നിറങ്ങി. ഇന്ന് എനിക്ക് ഒരുപിടി പൂക്കൾ വാങ്ങണം. അതിനായി മറെറാരു റോഡിലൂടെ പോകേണ്ടതുണ്ട്. ഇന്ന് ഞാൻ ഡയാനയെ നിരാശപ്പെടുത്തുകയില്ല.

പൂക്കടയിൽ നാനാനിറങ്ങളിലും ജാതിയിലുംപെട്ട പൂക്കളുണ്ട്. ഡയാനയ്ക്കിഷ്ടം വയലററ് നിറത്തിലുള്ള പൂക്കളാണ്. അതുകൊണ്ട് ഞാൻ വയലററ് നിറത്തിലുള്ള പൂക്കൾ വാങ്ങി.

പൂക്കളുമായിട്ടാണ് ഞാനിന്ന് സ്റ്റേഷനിലേക്കു നടന്നത്. പൂക്കൾ, പ്രിയതമ. ഇനി കവിത മാത്രമേ വേണ്ടതുള്ളൂ എന്ന ഹൃദ്യമായ ഭാവനയിലെത്തിയപ്പോഴേക്കും സ്റ്റേഷന് സമീപത്തുള്ള ചൗരാസ്തയിലെത്തിക്കഴിഞ്ഞിരുന്നു. അവിടെവച്ച് ഇത്തരം മൃദുലമനോഹര ഭാവനകളുടെ ചിറകുകൾ അററു—

ഇന്നും ഒരു മരണം നടന്നിരിക്കുന്നു! ചൗരാസ്തയ്ക്ക് നടുവിൽ ത്രികോണാകൃതിയിലുള്ള ആരുടെയുമല്ലാത്ത തുണ്ടു ഭൂമിയിൽ വലിയൊരു വൃക്ഷമുണ്ട്. വൃക്ഷശിഖരങ്ങളിൽ മജിലിസ്-ഇ-ഇത്തേഹാദുൽ-മുസ്ലീമിൻ പാർട്ടിയുടെ പച്ചവർണ്ണക്കടലാസ് കൊടികൾ. അസിഫ് നഗർ ഉപതിരഞ്ഞെടുപ്പിനോടനുബന്ധിച്ച് കെട്ടിത്തൂക്കിയതാണ്. തിരഞ്ഞെടുപ്പിനുശേഷം വർഗ്ഗീയലഹളയും കുറേ വെ



യിലും ഒന്നു രണ്ടു മഴയും കടന്നുപോയി. വൃക്ഷത്തിന്റെ ചുവട്ടിൽ ഒരു ഉന്തുവണ്ടിക്കാരൻ ബജിയ ഉണ്ടാക്കി വില്ക്കുന്നു. അവശേഷിച്ച ത്രികോണഭൂമിയിൽ ഭിക്ഷക്കാർ. വൃദ്ധിതയും എല്ലാം നഷ്ടപ്പെട്ട ദൃഷ്ടികളുമായി, ഒരമ്മ. അമ്മയുടെ മടിയിൽ മരണത്തിന്റെ ചൂട് നഷ്ടപ്പെട്ടിട്ടില്ലാത്ത ആറോ ഏഴോ വയസ്സുള്ള മകൻ. അമ്മയും മകനും ബയാഫ്ര-69-ന്റെ ദുരന്തമുണർത്തിവിടുന്ന സങ്കല്പമായി എന്നിലവശേഷിച്ചു. അവരെ വിശേഷിപ്പിക്കുവാൻ, എനിക്ക് മററ് വാക്കുകളൊന്നും കിട്ടുന്നില്ല.

അമ്മയുടെ മടിയിൽ മരിച്ചുകിടക്കുന്ന പ്രിയ മകൻ തികച്ചും നഗ്നനായിരുന്നു. അമ്മയുടെ മടിയിൽ നിറയെ മകന്റെ മലവും ഛർദ്ദിയും. മകൻ മരിച്ചിരിക്കുന്നു എന്നറിഞ്ഞിട്ടുകൂടി, അമ്മ അവനെ സമാശ്വസിപ്പിക്കുകയും അവന്റെ കാലുകൾക്കിടയിലൂടെ ഒലിച്ചിറങ്ങി ഉണങ്ങിത്തുടങ്ങിയ മലം ഒരു കീറക്കടലാസുകൊണ്ട് ഒപ്പിയെടുക്കുകയും ചെയ്തുകൊണ്ടിരുന്നു.

പിന്നെ മരണത്തിന്റെ ചൂട് നഷ്ടപ്പെട്ടു കാണണം. മടിയിലിരുത്തി ലാളിക്കാനാവാത്തവിധം, മരണം തണുത്ത് വെറുങ്ങലിച്ചു കാണണം. അമ്മ മകനെ താഴെക്കിടത്തി രണ്ടുമൂന്നാവൃത്തി ഉമ്മ വച്ച് എഴുന്നേററുപോയി...

അതെന്റെ തൊണ്ടയിലൊരു മുഴയുണ്ടാക്കി—

ഞാനെന്താണ് ചെയ്യേണ്ടത്? ഞാൻ റോഡുമുറിച്ചു കടന്ന് അമ്മ ഉപേക്ഷിച്ചുപോയ പ്രിയപ്പെട്ട മകന്റെ മൃതദേഹത്തിനു മുമ്പിൽ പോയി നിന്നു. ഞാൻ പറഞ്ഞു:

എന്റെ ക്രൂരമായ ഉദാസീനതയിൽ പൊറുക്കുക. എന്നിട്ടിത് സ്വീകരിക്കുക. നിനക്കുവേണ്ടി, ഇതാ ഒരുപിടി വയലററ് പൂക്കൾ! ഇതിലെന്റെ പിടയുന്ന ഹൃദയമുണ്ട്.

ഞാൻ പൂക്കൾ അവന്റെ മലിനമായ മൃതദേഹത്തിനു മുമ്പിൽ കരുതലോടെ വച്ച്, വേഗം തിരിഞ്ഞുനടന്നു. അഞ്ചേകാലിന് പുറപ്പെടേണ്ടുന്ന വണ്ടി എനിക്ക് നഷ്ടപ്പെടാൻ പാടില്ലല്ലോ.

ഇതൊക്കെ ഞാൻ ഡയാനയോടു പറഞ്ഞു. എന്റെ നെഞ്ചിലെ ക്ഷോഭം, എന്റെ പിടയുന്ന ഹൃദയം—ഇതൊക്കെ അവൾ മനസ്സിലാക്കുമെന്നായിരുന്നു എന്റെ ധാരണ. പക്ഷേ, എനിക്കു തെററി. പതിവുശാഠ്യത്തോടെ അവൾ ചോദിച്ചു. ചാൾസ് എവിടെ? എനിക്ക് വാഗ്ദത്തം ചെയ്തിരുന്ന, നറുമണമുതിരുന്ന പൂക്കളെവിടെ?

ഞാൻ പൊട്ടിത്തെറിച്ചു—

ഡയാനാ, നീയെത്ര ക്രൂരയാണ്? നിനക്ക് ലജ്ജയില്ലേ ചോദിക്കാൻ?

ഞങ്ങളുടെ അരുമക്കുഞ്ഞിന്റെ ഉറക്കം ഞെട്ടിപ്പോയി. അവൻ പേടിച്ച് ഞങ്ങളിരുവരെയും മാറിമാറി നോക്കി പൊട്ടിക്കരയാൻ തുടങ്ങി. ഡയാന അവനെ വാരിയെടുത്ത് നെഞ്ചോടമർത്തി.

ഞാൻ പറഞ്ഞു:

എന്റെ പ്രിയപ്പെട്ട കുഞ്ഞേ, നിന്റെ ഉറക്കം ഞെട്ടിയതിൽ ഞാൻ ഖേദിക്കുന്നു. ഈ ലോകം, നീ ഉറക്കത്തിൽ സ്വപ്നം കണ്ട് പൊഴിക്കുന്ന ചിരിപോലെ മനോഹരമല്ലെന്ന് മനസ്സിലാക്കാൻ നിനക്കിനിയും എത്രയോ കാലമെടുക്കും. അതുവരേക്കും നീയിനിയും നിറയെ സ്വപ്നങ്ങൾ കണ്ടുകൊണ്ടേയിരിക്കുക. ഉറങ്ങാതിരിക്കുക!












തകഴി

# ഞാൻ ആരുടെയും സ്വാധീനത്തിൽ ആയിരുന്നില്ല

**തി**രുവനന്തപുരത്തുണ്ടായിരുന്ന സാഹിത്യകാരന്മാരുമായി എല്ലാം ഞാൻ അടുപ്പത്തിലായി. ഇ.വി.യുടെ കഥ പലപ്പോഴായി ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ഞങ്ങളുടെ ബന്ധത്തിന്റെ സ്വഭാവവും ഞാൻ വ്യക്തമാക്കിയിട്ടുണ്ട്. അദ്ദേഹത്തിന് ഒരു ജ്യേഷ്ഠസഹോദരൻ എന്ന നിലയാണുണ്ടായിരുന്നത്. എന്റെ 'പതിതപങ്കജ'ത്തിന് അദ്ദേഹമെഴുതിയ അവതാരിക വായിച്ചാൽ ഒരു കാര്യം മനസ്സിലാകുമെന്നു തോന്നുന്നു, എനിക്ക് ഇ. വി. യടക്കം അന്നുണ്ടായിരുന്ന ആ തലമുറയുടെ കഥാകഥനരീതിയോട് വലിയ കടപ്പാടില്ലായിരുന്നു എന്ന്. ഞാൻ മലയാളത്തിൽ എന്റെ മുമ്പുള്ള തലമുറയുടെ കഥകൾ വായിച്ചിരുന്നു. ഇ. വി. യുടെ എല്ലാ കഥകളുംതന്നെ വായിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, അവയൊന്നുംതന്നെ എന്നെ സ്വാധീനിച്ചിട്ടില്ല. അക്കാലത്ത് ഇ. വി. കഥയെഴുത്ത് ഏതാണ്ട് നിറുത്തിയിരുന്നു. നാടകങ്ങളാണ് എഴുതിക്കൊണ്ടിരുന്നത്. പിന്നെ അദ്ദേഹത്തിന്റെ 'ചിരിയും ചിന്തയും' എന്ന സമാഹാരത്തിൽപ്പെട്ട ലേഖനങ്ങളും. അവ കഥകളെക്കാൾ കൂടുതൽ ജനപ്രീതി നേടിയിരുന്നു. നാടകങ്ങളെക്കുറിച്ച് എനിക്കു വലിയ അഭിപ്രായം തോന്നിയിരുന്നില്ല. ഒരനിയന് ജ്യേഷ്ഠനോട് പറയാവുന്ന മട്ടിൽ, നേരെ കയറി സൂചിപ്പിച്ചിരുന്നില്ല. പക്ഷേ, അദ്ദേഹം അത് പിടിച്ചെടുത്തിരുന്നു. സൗഹൃദം നിലനിൽക്കെത്തന്നെ അദ്ദേഹത്തിന്റെ സ്വാധീനത്തിൽപ്പെടാതെ എന്റെ വഴിക്ക് എഴുതാൻ എനിക്കു കഴിയുകയും ചെയ്തു. വരുംതലമുറയെ സ്നേഹിക്കുവാനും പ്രോത്സാഹിപ്പിക്കുവാനും അദ്ദേഹത്തിന് മനസ്സുകേട് ഉണ്ടായിരുന്നില്ല. സാഹിത്യത്തിലെ തന്റെ വഴി മററുള്ളവർ തുടരണമെന്നും ശഠിക്കുമായിരുന്നില്ല. മലയാള സാഹിത്യം വളരണമെന്നുമാത്രം ഉദ്ദേശിച്ച ഒരു സാഹിത്യകാരനായിരുന്നു ഇ. വി.

പണ്ഡിതാഗ്രേസരനായ ഒരു സഹൃദയനായിരുന്നു എൻ. ഗോപാലപിള്ള. അദ്ദേഹം അന്ന് തിരുവനന്തപുരത്തെ സാഹിത്യനായകന്മാരുടെ ഇടയിൽ ഒരു സ്ഥാനം കരസ്ഥമാക്കിയിരുന്നു. അദ്ദേഹത്തിന് എന്നെ അറിയാം. എനിക്ക് അദ്ദേഹത്തെയുമറിയാം. ഞങ്ങൾതമ്മിൽ സംസാരിച്ചിട്ടുപോലുമില്ല. കാണുമ്പോൾ ചിരിക്കും. എന്നെക്കുറിച്ച് ഒരുപക്ഷേ, അദ്ദേഹത്തിന് പുച്ഛമാണെന്ന് എനിക്ക് തോന്നിയിരുന്നു. എനിക്കും അങ്ങനെതന്നെയാണ് തോന്നിയത്. ഞങ്ങൾ തമ്മിൽ പൊതുവായി ഒന്നുമില്ല. അദ്ദേഹത്തിന് വിവരമുള്ള കാര്യം സംസ്കൃത സാഹിത്യമാണ്. എനിക്ക് ഒരു ചക്കും അറിഞ്ഞുകൂടാത്ത വിഷയം. അത് മൃതഭാഷയാണെന്നും അന്നത്തെ തോന്നലായിരുന്നു. തെറിക്കഥ എഴുതുന്ന ഒരുത്തൻ എന്നായിരിക്കാം അദ്ദേഹത്തിന്റെ എന്നെക്കുറിച്ചുള്ള തോന്നൽ. സഹൃദയൻ എന്നു പറയുന്നതിനർത്ഥം ഒരു സംസ്കൃതശ്ലോകത്തിന് ഇരുപത്തിയഞ്ച് അർത്ഥം പറയാവുന്ന കൺകെട്ടുവിദ്യ കൈവശമാക്കിയ ഒരാൾ എന്നാണെന്ന് ഞാൻ വിശ്വസിച്ചിരുന്നു. അതൊക്കെ അന്നത്തെ ധാരണകളാണ്. ഞങ്ങൾക്ക് രണ്ടുപേർക്കും പൊതുവായ ഒരു സ്നേഹിതനുണ്ടായിരുന്നു. ഞാൻ വക്കീലായി പ്രാക്ടീസാരംഭിച്ചപ്പോൾ എന്റെ സീനിയറായിരുന്ന പി. പരമേശ്വരൻപിള്ള. ഞാൻ അദ്ദേഹത്തെക്കുറിച്ച് മുമ്പ് പറഞ്ഞിട്ടുണ്ട്. ഇംഗ്ലീഷ് സാഹിത്യം ഐച്ഛികമെടുത്ത് ഒന്നാംക്ലാസ്സിൽത്തന്നെ പരീക്ഷ പാസ്സായ ഒരാൾ. പരീക്ഷ ജയിച്ചുകഴിഞ്ഞും സാഹിത്യഗ്രന്ഥങ്ങളിൽ തല്പരനായി വായിച്ചു പഠിച്ചുകൊണ്ടിരുന്ന ഒരാൾ. അദ്ദേഹത്തിന് ഗോപാലപിള്ളസ്സാറിനെ വലിയ മതിപ്പായിരുന്നു. ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധം സാറിനെക്കുറിച്ചുള്ള ധാരണ മാററാൻ എങ്ങനെയോ പര്യാപ്തമായിരുന്നു. ഒരുപക്ഷേ, ഗോപാലപിള്ളസ്സാറിന് എന്നെക്കുറിച്ചുള്ള ധാരണയും മാററാൻ അവർ തമ്മിലുള്ള സ്നേഹബന്ധത്തിനു കഴിഞ്ഞിട്ടുണ്ടാവാം.

ഞങ്ങൾ തമ്മിൽ അടുക്കാൻ പിന്നെയും കാലം കുറെ കഴിയേണ്ടിവന്നു. അത്രയൊന്നും കാലത്തിനു പററിയതല്ല സംസ്കൃതസാഹിത്യം എന്ന എന്റെ ധാരണ മാറിത്തുടങ്ങിയതോടെയാണ് ഗോപാലപിള്ളസ്സാറിന്റെ സഹൃദയത്വത്തെക്കുറിച്ചുള്ള മതിപ്പ് നാമ്പെടുത്തത്. കാലം മാറുന്നതറിഞ്ഞ്, മാററത്തിനനുസരിച്ചുള്ള സാഹിത്യസൃഷ്ടികളെ വിലയിരുത്തുവാൻ അദ്ദേഹത്തിന്റെ സംസ്കൃതത്തിൽ അടിയുറച്ച സഹൃദയത്വത്തിനു കഴിഞ്ഞപ്പോൾ എന്നെക്കുറിച്ചും കൊള്ളാമെന്നൊരഭിപ്രായം അദ്ദേഹത്തിനു തോന്നി. ആ ബന്ധം അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അവസാനഘട്ടത്തിലേ ഉണ്ടായുള്ളൂ. ഒരാധുനികന്റെ നിരൂപണദൃഷ്ടിയോടുകൂടിത്തന്നെ ആ വലിയ സംസ്കൃതപണ്ഡിതന്, എന്റെ പുസ്തകങ്ങൾ വിലയിരുത്താൻ കഴിഞ്ഞിരുന്നു. അദ്ദേഹം ഒന്നും എഴുതിയിട്ടില്ല. പക്ഷേ, പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചുകഴിഞ്ഞ് ഞങ്ങൾ തമ്മിൽ കണ്ടുമുട്ടുമ്പോൾ അവയെക്കുറിച്ച് ദീർഘമായിത്തന്നെ അദ്ദേഹം എന്നോട് സംസാരിച്ചിട്ടുണ്ട്. കഥാപാത്രങ്ങളും കാവ്യകളും എണ്ണിയെണ്ണി പ്പറഞ്ഞിട്ടുണ്ട്. നല്ല ഭാവങ്ങളെക്കുറിച്ച് ശ്ലാഘിച്ചിട്ടുണ്ട്. ഗോപാലപിള്ളസ്സാറിന്റെ പ്രകൃതം അറിയാവുന്നവർക്ക് അദ്ദേഹം വെറുതെയങ്ങ് മുഖത്തുനോക്കി സ്തുതിക്കുന്ന ആളല്ല എന്നറിയാം. എന്നെ സ്തുതിക്കേണ്ട ഒരു കാര്യവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അതദ്ദേഹത്തിന്റെ പ്രകൃതവുമല്ല. നല്ല മൂർച്ചയുള്ള വാക്കുകളിൽ കുറിയാക്കുന്ന ആളാണദ്ദേഹം. സാഹിത്യരംഗത്ത് മിത്രങ്ങളെ ഉണ്ടാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടില്ല. എല്ലാവർക്കും അദ്ദേഹത്തെ പേടിയുമായിരുന്നു. എനിക്കൊരിക്കലും ഗോപാലപിള്ളസ്സാറിന്റെ മൂർച്ചയുള്ള ആക്ഷേപം കേൾക്കേണ്ടിവന്നിട്ടില്ല. ഞങ്ങൾ പല യോഗങ്ങളിലും ഒരുമിച്ചു പ്രസംഗിച്ചിട്ടുണ്ട്.

ശൂരനാട്ട് കുഞ്ഞൻപിള്ളസ്സാർ അന്ന് അറിയപ്പെടുന്ന മറെറാരു സാഹിത്യകാരനാണ്. അദ്ദേഹവുമായി അന്ന് ഞാൻ അത്രയധികം അടുത്തിരുന്നില്ല. ഞങ്ങൾ തമ്മിൽ കണ്ടാൽ സംസാരിക്കും. അദ്ദേഹമായിരിക്കും കൂടുതൽ സംസാരിക്കുക. അദ്ദേഹം സംസാരിക്കുന്ന വിഷയത്തെക്കുറിച്ച് എനിക്കൊന്നും അങ്ങോട്ടു പറയാനുണ്ടാവില്ല.

ഞാൻ പ്ലീഡർഷിപ്പിന് പഠിക്കുന്ന കാലത്ത് ഡോ. ഭാസ്കരൻനായർ സയൻസ്കോളേജ് വിദ്യാർത്ഥിയായിരുന്നു. ബിരുദാനന്തര ക്ലാസ്സിലാണോ, ബിരുദത്തിനാണോ എന്നു നിശ്ചയമില്ല. അദ്ദേഹവും അന്ന് എഴുത്തുകാരനാണ്. വല്ലപ്പോഴുമെല്ലാം കേസരി ഓഫീസിൽ അദ്ദേഹം വരും. പക്ഷേ, ഒരിക്കലും ഒരു കാര്യത്തിലും ബാലകൃഷ്ണപിള്ളസ്സാറിന് യോജിക്കാൻ കഴിയാത്ത ഒരാളായിരുന്നു അദ്ദേഹം. എന്നോട് പരമ ദേഷ്യവും പുച്ഛവും. എനിക്ക് ദേഷ്യമുണ്ടായിരുന്നില്ല; പക്ഷേ, പുച്ഛമുണ്ടായിരുന്നു. രണ്ടുപേർക്കും പരസ്പരം മനസ്സിലാക്കാൻ കഴിയാത്ത ഒരവസ്ഥ. അടിസ്ഥാനപരമായ വ്യത്യാസം. ഇതു മാറിവരാൻ ആ ചെറുപ്പകാലത്തെ ചോരയ്ക്കുതന്നെ മാററം വരേണ്ടതായിട്ടുണ്ട്. കുറേ ജീവിച്ചുകഴിഞ്ഞ്, കാലവും മാറിവരുമ്പോൾ പരസ്പരം പറയുന്നത് മനസ്സിലാക്കാൻ ബുദ്ധിയും മനസ്സും സന്നദ്ധമാകുമ്പോൾ അവരവരുടെ നിലയിൽത്തന്നെ നിന്നുകൊണ്ട് അടുക്കാൻകഴിയും. ഈ മാററമാണ് ഭാസ്കരൻനായരും ഞാനും തമ്മിലുള്ള ബന്ധത്തിൽ പിന്നീടുണ്ടായത്. എനിക്ക് ഭാസ്കരൻനായരോട് പലപ്പോഴും പല കാര്യത്തിലും യോജിക്കാൻ കഴിഞ്ഞിട്ടില്ല. പക്ഷേ, ഞങ്ങൾ വളരെയടുത്ത സ്നേഹിതന്മാരായിരുന്നു. എനിക്ക് അദ്ദേഹത്തോട് ബഹുമാനമായിരുന്നു. പില്ക്കാലത്ത് അദ്ദേഹത്തിനെന്നോടും മതിപ്പുണ്ടായതായിട്ടാണ് എനിക്കു തോന്നിയത്. ആ മതിപ്പും സ്നേഹവും നിലനില്ക്കെത്തന്നെ അദ്ദേഹം അന്തരിച്ചു. മരിക്കുന്നതിന് ഏതാനും ദിവസംമുമ്പ് കാസർകോട്ട് അന്നുണ്ടായിരുന്ന എന്റെ അനന്തരവന്റെ വീട്ടിൽ ഞങ്ങൾ ഒരുമിച്ചുകൂടി. പഴയ പല കാര്യങ്ങളും സംസാരിച്ചു. ഇപ്പോൾ ഞാൻ പറഞ്ഞതുപോലെ എല്ലാംതന്നെയാണ് അന്നും സംസാരിച്ചത്.

(തുടരും)

> പ്രതികൂലവിമർശനത്തിനെതിരെ പൊട്ടിത്തെറിക്കുന്നവരാണ് നമ്മുടെ മിക്ക സിനിമാ സംവിധായകരും. താനാണ് തൻെറ ചിത്രത്തിൻെറ ഏററവും വലിയ നിരൂപകൻ എന്നു പ്രഖ്യാപിക്കുന്ന സത്യജിത് റായിയും ഇക്കൂട്ടത്തിൽപ്പെടുന്നു. നമ്മുടെ സിനിമാ സംവിധായകന്മാരിൽ തൊണ്ണൂറുശതമാനവും പ്രതികൂലവിമർശനങ്ങളുടെ നേർക്കു ഗൊയ്‌ഥെയുടെ മനസ്സുമായി പൊട്ടിത്തെറിക്കുന്നവരാണ്.



വി. ശശികുമാർ

# തനിക്കുനേരെ തല്ലുവരുമ്പോൾ

**ത**ങ്ങളുടെ രചനകൾ മോശമാണെന്നു കേൾക്കാൻ ആഗ്രഹിക്കാത്ത ഇവർക്ക് ചില വിമർശകരെ പരമപുച്ഛവുമാണ്. തങ്ങളുടെ രചനകളാണ് ഏററവും കേമമെന്നു കരുതുന്ന ഇവർ ഓരോ പുതിയ രചനയിലും തങ്ങൾ ഉയർന്നുകൊണ്ടേയിരിക്കുന്നുവെന്ന് സ്വയം അവകാശപ്പെടുകയും ചെയ്യുന്നു. മററു ചിലരാകട്ടെ പ്രശംസ കേൾക്കാൻ മാത്രം ആഗ്രഹിക്കുന്നവരാണ്.

ഇങ്ങനെയാകുന്നതിനു കാരണം ആത്മവിശ്വാസംതന്നെയാണെന്നാണ് ചിലരുടെ പ്രതികരണം.

ലോകസിനിമാരംഗത്തേക്കു കടന്നുവന്നവരായ ഈ പ്രശസ്ത സംവിധായകന്മാരിൽ പലരുടെ പേരും കേൾക്കുമ്പോൾ നമ്മൾ ഞെട്ടിപ്പോകും.

വിമർശനം ഒരർത്ഥത്തിലും സ്വീകരിക്കാത്തയാളാണ് സത്യജിത്റായി. ആരെങ്കിലും തൻെറ രചനയെ മോശമായി വിമർശിച്ചാൽ അതിനു ചുട്ട മറുപടി കൊടുക്കാൻ മടിക്കാത്ത റായി പലരുമായും ഇക്കാര്യത്തിൽ ഇടഞ്ഞിട്ടുണ്ടെന്നു തന്നെയല്ല, വളരെയധികം ശത്രുക്കളെ ഈ മണ്ഡലത്തിൽ ഉണ്ടാക്കിയിട്ടുമുണ്ട്. പുകഴ്ത്തിക്കേൾക്കാൻ മാത്രം ആഗ്രഹിക്കുന്ന ഈ ലോകസിനിമാചാര്യൻ വർഷങ്ങളോളം ധ്യാനനിരതനായിരുന്നിട്ടായിരിക്കുമല്ലോ ഒരു ചിത്രം പൂർത്തീകരിക്കുന്നത്. ചിത്രത്തിൻെറ ഓരോ ഇഞ്ചിനെപ്പററിയും പരിപൂർണ്ണ ധാരണയുള്ള അദ്ദേഹം കാണികളെ, താൻ വിചാരിക്കുന്ന വഴിയിലൂടെ കൊണ്ടുപോകാനുള്ള ശ്രമമാണ് നടത്തുന്നത്. താൻ വിചാരിച്ചതിൽനിന്ന് ഒരിഞ്ചുപോലും അവർ വ്യതിചലിക്കാതിരിക്കാനുതകുംവണ്ണം സൂക്ഷ്മമായിട്ടായിരിക്കും അദ്ദേഹം സ്ക്രിപ്ററുണ്ടാക്കുന്നതും പിന്നെ അതു ചിത്രമാക്കുന്നതും. തനിക്കു സംതൃപ്തി ആയിക്കഴിഞ്ഞാൽ അതേ സംതൃപ്തി കാണികൾക്കും ഉണ്ടാകണമെന്നും അദ്ദേഹം വിശ്വസിക്കുന്നുണ്ട്. വിമർശനങ്ങളംഗീകരിക്കാത്തതും പ്രകോപനംകൊള്ളുന്നതും അതുകൊണ്ടാവാം. ''ഞാൻതന്നെയാണ് എൻെറ രചനകളുടെ ഏററവും നല്ല വിമർശകൻ'' എന്നുവരെ റായി ഒരിക്കൽ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ റായിയുടെ ഏററവും പുതിയ ചിത്രമായ 'ഖരേബൈരേ'യെപ്പററിആർക്കുംതന്നെ നല്ലഅഭിപ്രായമല്ല ഉള്ളത്. രോഗശയ്യയിൽ കിടക്കുന്ന ആദ്ദേഹം ആ വിമർശനങ്ങൾ വായിച്ചുകാണില്ല. വായിച്ചാലും അത് അദ്ദേഹം അംഗീകരിക്കുകയില്ല.

വിമർശനം ഇഷ്ടപ്പെടാത്ത മറെറാരാളാണ് ശ്യാം ബെനിഗൽ. ഒരു പരസ്യ കമ്പനിയിൽ ജീവിതം ആരംഭിച്ച ശ്യാം പരസ്യ ചിത്രങ്ങളാണല്ലോ ആദ്യകാലങ്ങളിൽ ഉണ്ടാക്കിയത്. പിന്നീടാണ് അങ്കുറും നിശാന്തും മന്ഥനും ഭൂമികയും, കൈയുണ്ടാക്കിയത്. അദ്ദേഹം ആദ്യം ചെയ്യുന്നതെന്താണെന്നാൽ നല്ല അഭിപ്രായം പറയുന്ന ചിലരെമാത്രം ചിത്രം കാണിക്കും. അതും തനിക്കു വളരെ വിശ്വസ്തരായവരെ. എന്നിട്ട് അവരെക്കൊണ്ട് പത്രങ്ങളിൽ എഴുതിക്കും. ആരെങ്കിലും ചിത്രം മൊശമാണെന്നു പറഞ്ഞാൽ, അദ്ദേഹം പിന്നെ അവരെ ചിത്രം കാണിക്കുകയില്ല.

ഒരിക്കൽ കുറെപ്പേർ നല്ല അഭിപ്രായം എഴുതിക്കഴിഞ്ഞാൽ ആ അഭിപ്രായത്തിൻ മേലായിരിക്കും പിന്നീടുള്ള അദ്ദേഹത്തിൻെറ പ്രവർത്തനം. അവ സ്വരൂപിച്ച് ബ്രോഷറുകളുണ്ടാക്കും. പിന്നീടു കാണുന്നവരെ താൻ വിചാരിക്കുന്ന വഴിയേകൊണ്ടുവരാൻ കഴിയുന്ന അദ്ദേഹത്തെ ആരെങ്കിലും എതിർത്താൽ നിരാശനായി മാളത്തിലേക്കുവലിയും. കൂടാതെ ആ വിമർശകനെ ആജീവനാന്തശത്രുവായി കണക്കാക്കുകയും ചെയ്യും. സിനിമാ നിരൂപകരിൽ നല്ലൊരുഭാഗം പേരുടെ ശത്രുവാകാൻ അദ്ദേഹത്തിനിതിനകം കഴിഞ്ഞിട്ടുണ്ട്. ബോംബെയിൽ ഇതൊരു സംസാരവിഷയവുമാണ്.

ഇൻററർ നാഷണൽ ഫിലിംഗൈഡുകൾ ലോകത്തെ ഏററവും നല്ല സംവിധായകരിൽ ഒരാളായി ശ്യാംബനിഗലിനെ ഒരിക്കൽ തിരഞ്ഞെടുത്തതാണ്. എന്നാൽ അദ്ദേഹത്തിൻെറ പുതിയ ചിത്രങ്ങൾക്കൊന്നും തന്നെ വിമർശകരുടെ പ്രീതി നേടാൻ കഴിഞ്ഞില്ല. ചിത്രം കണ്ടുകഴിഞ്ഞാലുടൻ അദ്ദേഹം വളരെ അടുത്ത ചില ചങ്ങാതിമാരെ വിളിച്ച് അഭിപ്രായം ചോദിക്കും. മോശമാണെങ്കിൽഅവർ നിശ്ശബ്ദതപാലിക്കും. അങ്ങനെയാവുമ്പോൾ അദ്ദേഹത്തിനു സങ്കടംവരും. പിന്നെ ഒരു ചോദ്യം ''ക്യാ യാർ. വാട്ട് ടൈപ്പ് ഓഫ് ഫ്രണ്ട് ആർ യൂ?''

വിമർശനം ഇഷ്ടപ്പെടാത്ത മറെറാരാളാണ് അടൂർ ഗോപാലകൃഷ്ണനെന്നാണ് നിരൂപകർക്കിടയിലുള്ള അഭിപ്രായം. സ്വന്തം ചിത്രത്തെപ്പററി നല്ലതുമാത്രം കേൾക്കാനേ അദ്ദേഹത്തിനാഗ്രഹമുള്ളു. ഗോപാലകൃഷ്ണനും റായിയെപ്പോലെ താൻ ചെയ്യുന്ന ഓരോ ഷോട്ടിനെപ്പററിയും, സംഭാഷണത്തെപ്പററിയും സീനിൻെറ നീളത്തെപ്പററിയും ഒക്കെ അളന്നുകുറിച്ച ധാരണയുള്ളതുകൊണ്ടാവാം ഈ സ്വാർത്ഥത കാട്ടുന്നത്. വർഷങ്ങളോളം തപസ്സുചെയ്തതിനുശേഷം ഉണ്ടാക്കുന്ന ഒരു ചിത്രം മോശമാണെന്നു കേൾക്കാൻ ഏതൊരു സംവിധായകനായിരിക്കും ആഗ്രഹിക്കുന്നത്. ഗോപാലകൃഷ്ണൻ തൻെറ ഒരു ചിത്രത്തിന്മേൽ എത്രകാലം പൊരുന്നിരിക്കുമെന്ന് ആർക്കും പറയാനും വയ്യല്ലോ. സ്വന്തം ചിത്രത്തെപ്പററി എത്രവേണമെങ്കിലും ഏതു ആങ്കിളിലും സംസാരിക്കാൻ ഗോപാലകൃഷ്ണന് കഴിയുന്നതു ചിത്രത്തെപ്പററിയും തന്നെപ്പററിയും തികഞ്ഞ ആത്മവിശ്വാസമുള്ളതുകൊണ്ടുമാവാം.

മൃണാൾസെന്നാകട്ടെ ഒരു പരിധിവരെ വിമർശനങ്ങൾ സ്വാഗതം ചെയ്യും. തൻെറ ചിത്രം വിമർശകനു മനസ്സിലാകാത്ത രീതിയിലാണ് വിമർശകൻ കാണുന്നതെങ്കിൽ അതിനു തക്കതായ മറുപടിയും നല്കാൻ അദ്ദേഹം മടികാട്ടില്ല. സെന്നിൻെറ ഖരീജ് എന്ന ചിത്രത്തെപ്പററി ഇക്ബാൽ മസൂദെഴുതിയ ഒരു വിമർശനം അദ്ദേഹത്തെ വളരെയധികം പ്രകോപനംകൊള്ളിക്കയും അദ്ദേഹം മസൂദിനു മറുപടി നൽകുകയും ചെയ്തു. മസൂദും മൃണാൾസെന്നുമായുള്ള വിവാദം വളരെനാൾ നീണ്ടുനില്ക്കുകയും പല പത്രസമ്മേളനങ്ങളിലും മൃണാൾസെൻ അതു പറയുകയുംചെയ്തു. ഈ വിവാദം വ്യക്തിപരമായ വിദ്വേഷത്തിൽവരെ എത്തിയെങ്കിലും അദ്ദേഹത്തിൻെറ ഖണ്ഡഹാർ പുറത്തുവന്നതിനുശേഷം മാത്രമാണ് അവർ വീണ്ടും അടുത്തത്.





സത്യജിത്റായി



മൃണാൾസെൻ



അടൂർ



അരവിന്ദൻ



ശ്യാം ബനിഗൽ



ഗോവിന്ദ്നിഹലാനി



ബുദ്ധദേവ്

എന്നാൽ മൃണാൾസെന്നിനെപ്പോലെയല്ല അദ്ദേഹത്തോടൊപ്പം വർഷങ്ങളോളം സഹസംവിധായകനായി പ്രവർത്തിച്ച ബുദ്ധദേവ് ഗുപ്ത. അദ്ദേഹം ഏതു വിമർശനത്തേയും സഹിഷ്ണതയോടെ കേൾക്കുകയും അതിനോട് വിയോജിക്കുകയോ വിമർശകനു താനുദ്ദേശിക്കുന്നതു മനസ്സിലാകുകയോ ചെയ്തില്ലെങ്കിൽ അതു പറഞ്ഞുകൊടുക്കുകയും ചെയ്യും. താനുദ്ദേശിക്കുന്നതിലും നന്നായി ആ ചിത്രം ചെയ്യാമായിരുന്നെന്നു വിമർശകൻ പറയുകയാണെങ്കിൽ അതംഗീകരിക്കാനും ബുദ്ധദേവ് തയ്യാറാകും. ഒരു പിഞ്ചുകുഞ്ഞിൻെറ മനസ്സുള്ള ബുദ്ധദേവ് ഒരിക്കലും പ്രകോപനം കൊണ്ടിട്ടുള്ളതായറിവില്ല. സ്വന്തം രചനയിൽ സംതൃപ്തനായില്ലെങ്കിൽ അതംഗീകരിക്കാനും അദ്ദേഹം തയ്യാറാകും.

എന്നാൽ ഇതുവരെ നിർമ്മിച്ച ചിത്രങ്ങളെല്ലാം ബുദ്ധദേവിനു പ്രശസ്തിയുണ്ടാക്കിക്കൊടുക്കുകയേ ചെയ്തിട്ടുള്ളു. അദ്ദേഹത്തിൻെറ ആദ്യത്തെ ചിത്രമായ ദൂരത്വയെപ്പററി സത്യജിത്റായിവരെ എഴുതിയിട്ടുണ്ട്. റായിയും സെന്നും കഴിഞ്ഞാൽ ഏററവും കൂടുതൽ അറിയപ്പെടുന്ന ബംഗാളി സംവിധായകൻ ഇന്ന് ബുദ്ധദേവാണ്. പക്ഷേ, അദ്ദേഹം നിശ്ശബ്ദനാണ്.

ഏതു വിമർശനത്തേയും പുഞ്ചിരിയോടുകൂടി സ്വീകരിക്കുന്നയാളാണ് ഗോവിന്ദ് നിഹലാനി. നിഹലാനി പറയാറുണ്ട്: ''എനിക്കു വിമർശനം ഇഷ്ടമാണ്. എന്നെ നിശിതമായി വിമർശിച്ചെങ്കിൽ മാത്രമേ എനിക്കിനിയും നല്ലതുണ്ടാക്കാൻ കഴിയൂ. എൻെറ കണ്ണിലൂടെ കാണുന്നതെല്ലാം ശരിയാണെന്നും അതു മററുള്ളവരംഗീകരിക്കണമെന്നുമുള്ള പിടിവാശി എനിക്കില്ല. ഞാൻ വിചാരിക്കുന്ന രീതിയിൽ കാണികൾ കണ്ടാൽ ഞാൻ സംതൃപ്തനാവും. എനിക്കു കാണികളോടു സംസാരിക്കാൻ കഴിഞ്ഞു എന്നാ[illegible]ിനർത്ഥം.''

ഗിരീഷ്കർണാഡും വിമർശനം കാര്യമായെടുക്കാറേയില്ല. ചിത്രം ഉണ്ടാക്കിക്കഴിഞ്ഞാൽ തൻെറ ചുമതല കഴിഞ്ഞെന്നാണദ്ദേഹത്തിൻെറ പക്ഷം. കാണികൾക്ക് ഇഷ്ടമുള്ള രീതിയിൽ വ്യാഖ്യാനിക്കാം. സൃഷ്ടി കഴിയുമ്പോൾ സ്രഷ്ടാവിൻെറ ചുമതല കഴിഞ്ഞു. പിന്നെ കാണുന്നവരുടേതാണ് രചന. ഗിരീഷ് കർണാഡ് ഒരു ഫുൾടൈം ഫിലിംമേക്കറല്ലാത്തതുകൊണ്ടാവും വിമർശനം അദ്ദേഹത്തെ സ്വാധീനിക്കാത്തതെന്നും പക്ഷമുണ്ട്.

കേതൻമേത്തയും വിമർശനം ഇഷ്ടപ്പെടുന്നു. തൻെറ ചിത്രം വിമർശിക്കപ്പെടണമെന്ന പക്ഷക്കാരനാണദ്ദേഹം. കാരണം മറെറാന്നുമല്ല, കാണികൾ താൻ കാണാത്ത പല നല്ലതും ചീത്തയുമായ അംശങ്ങൾ കണ്ടെന്നുവരും. ഒരു രചയിതാവെന്ന നിലയിൽ അതു വളരെ നല്ലതുമാണ്. കേതൻ ഒരു വിവർശനത്തിലും പ്രകോപനംകൊള്ളാറേയില്ല. മറിച്ച് അത്തരം വിമർശനങ്ങളെ നിശ്ശബ്ദനായി കേൾക്കും. പിന്നെ തനിക്കു പറയാനുള്ളതു പറഞ്ഞെന്നും വരും.

വിമർശനം ഒട്ടുംതന്നെ സഹിക്കാത്ത ഒരാളാണ് കുമാർ സഹാനി. കുമാറിൻെറ പുതിയ ചിത്രമായ തരംഗിനെപ്പററി മോശമായി എഴുതിയതിനാൽ ഒരു നിരൂപകനുമായി മാസങ്ങളോളം അദ്ദേഹം ശത്രുതയിലായി. ഒരിക്കൽ സുഹൃത്തായിരുന്ന ആ നിരൂപകനെ അദ്ദേഹം ഇപ്പോൾ വിളിക്കുകയോ സംസാരിക്കുകയോയില്ല. വിമർശന കാര്യങ്ങളിൽ അത്രത്തോളം സെൻസിററിവുമാണ് കുമാർ സഹാനി.

ഇവരിൽനിന്നെല്ലാം വ്യത്യസ്തനാണ് അരവിന്ദൻ. നല്ലതാണെങ്കിലും ചീത്തയാണെങ്കിലും വിമർശനം അരവിന്ദനെ ഒരു രീതിയിലും ബാധിക്കാറില്ല. അതൊന്നും തന്നെ അദ്ദേഹം ശ്രദ്ധിക്കാറുമില്ല. പത്രപംക്തികളിൽവരുന്ന വിമർശനങ്ങളോ, പഠനങ്ങളോ അഭിമുഖങ്ങളോ ഒന്നും തന്നെ വെട്ടിസൂക്ഷിക്കാറുമില്ല. എന്നാൽ ഇതൊക്കെ സിനിമയുടെ വിജയത്തിനനിവാര്യമാണെന്ന് അദ്ദേഹം അറിയുന്നുമുണ്ട്.




# സാഹിത്യവാരഫലം

കലാകൗമുദി വാരികയുടെ പുറംചട്ട നോക്കുക. ചേതോഹരങ്ങളായ തപാൽമുദ്രകളുടെ ചിത്രം കാണാം. ഓസ്ട്രിയയ്ക്കും സ്വിറ്റ്സർലണ്ടിനും ഇടയ്ക്കുള്ള മാണ്ഡലികരാഷ്ട്രമാണ് (പ്രിൻസിപ്പാലിറ്റി = രാജകുമാരൻ ഭരിക്കുന്ന ദേശം) ലിഹ്റ്റൻസ്റ്റൈൻ (Liechtenstein). അതിന്റെ തലസ്ഥാനം വാഡൂറ്റ്സ് (Vaduz). തപാൽമുദ്രകൾ വിറ്റു കിട്ടുന്ന പണമാണ് ഈ ദേശത്തിന്റെ പൊതുവരുമാനം. ലിഹ്റ്റൻസ്റ്റൈൻ സന്ദർശിച്ച രവീന്ദ്രൻ ആ ദേശത്തെക്കുറിച്ച് വായിക്കാൻ കൊള്ളാവുന്ന ഒരു ലേഖനം കലാകൗമുദിയിൽ എഴുതിയിട്ടുണ്ട്. അദ്ദേഹം കൊണ്ടുവന്ന തപാൽമുദ്രകളുടെ ചിത്രമാണ് നമ്മൾ വാരികയുടെ പുറംചട്ടയിൽ കാണുന്നത്. ഈ തപാൽമുദ്രകളുടെ ചിത്രം നമ്മളെ ലിഹ്റ്റൻസ്റ്റൈൻ ദേശത്തേക്ക് കൊണ്ടുചെല്ലുന്നില്ലേ? 'സങ്കല്പവായുവിമാന'ത്തിലേറി നമ്മൾ അവിടെ ചെല്ലുന്നു എന്നുതന്നെയാണ് എന്റെ വിചാരം. പോസ്റ്റേജ് സ്റ്റാമ്പുകൾ ദ്രഷ്ടാവിന്റെ ഭാവനയെ ഉദ്ദീപിപ്പിക്കുന്നതിന്റെ വിവരണമടങ്ങിയ അതിസുന്ദരമായ ഒരു നോവൽ ഞാൻ വായിച്ചിട്ടുണ്ട്. പോളണ്ടിലെ സാഹിത്യകാരനായ ബ്രൂനോ ഷുൾസിന്റെ Sanatorium Under the Sign of the Hourglass. കാഫ്കയ്ക്കും പ്രൂസ്തിനും ചെന്നെത്താൻ കഴിയാത്ത ആഴങ്ങളിൽ എത്തിച്ചേർന്ന സാഹിത്യകാരനാണ് ഷുൾസ് എന്ന് നോബൽ സമ്മാനം നേടിയ ഐസക് ബാഷേവിസ് സിങ്ങർ പറഞ്ഞിട്ടുണ്ട്. നോവലിലെ (ഷുൾസിന്റെ ജീവിതകഥയുടെ കാവ്യാത്മകമായ ആവിഷ്കാരമാണ് ഇത്) പ്രധാന കഥാപാത്രം ഒരു സ്റ്റാമ്പ് ആൽബം തുറന്നു. വർണ്ണോജ്ജ്വലങ്ങളായ ലോകങ്ങളുടെ വശ്യതയും വൈപുല്യമാർന്ന സ്ഥലങ്ങളുടെ പ്രശാന്തതയും അയാളുടെ മുൻപിൽ എത്തുകയായി. ആൽബത്തിന്റെ ഓരോ പേജിലൂടെയും ഈശ്വരൻ നടന്നു. അയാൾ ഈശ്വരൻ ആരാണെന്ന് അറിഞ്ഞു. താലവൃന്ദങ്ങളുടെ മുകളിലുള്ള വായു തത്തയുടെ വിവിധവർണ്ണാഞ്ചിതമായ ചിറകുകളോടൊപ്പം സ്പന്ദിച്ചു. വൈപുല്യമാർന്ന ഇന്ദ്രനീലംപോലെ; അന്തർഭാഗംവരെ കാറ്റടിച്ചു തുറന്ന റോസാപ്പൂപോലെ. അതിന്റെ കണ്ണഞ്ചിക്കുന്ന കേന്ദ്രം കാണാറായി. ഈശ്വരന്റെ വിജ്ഞാനത്തിന്റെ തിളക്കംകൊണ്ട് അദ്ദേഹത്തിന്റെ മായൂരനേത്രം ശോഭിക്കുകയായി. മാത്രമോ? ലോകത്തിന്റെ ജ്വലിക്കുന്ന സൗന്ദര്യം മുഴുവൻ ആ ആൽബത്തിലൂടെ പ്രത്യക്ഷമായി. ഈ നോവലിന് അവതാരികയെഴുതിയ അമേരിക്കൻ നോവലിസ്റ്റ് അപ്ഡൈക്ക് പറയുന്നു: A stamp album even more powerfully offers itself as a substitute for, as a demi-urgic activator of, the world— ഉപദേവതാത്മാവായ ത്വരായുക്തനെപ്പോലെ ഒരു സ്റ്റാമ്പ് ആൽബം ലോകത്തിനു പകരമായി കൂടുതൽ ശക്തിയാർന്നു സ്വയം അർപ്പിക്കുകയാണ് ഇവിടെ. ഷുൾസിന്റെ നോവൽ വായിച്ച് സാഹിത്യത്തിന്റെ സൗന്ദര്യം കാണാൻ ഞാൻ പ്രിയപ്പെട്ട വായനക്കാരെ സാദരം ക്ഷണിക്കുന്നു.

## കൈനിക്കര കുമാരപിള്ള

അമേരിക്കൻ അഭിനേതാവായ പോൾ മൂനി (മരണം 1967–ൽ) ഹോളിവുഡ്ഡിലൂടെ നടക്കുമ്പോൾ മറ്റാളുകൾ അദ്ദേഹത്തെനോക്കി അതാ സൊല (Zola) പോകുന്നു, ലൂയി പാസ്റ്റെർ പോകുന്നു, വാങ്ലങ് പോകുന്നു എന്നു പറയുമായിരുന്നു. അദ്ദേഹം അഭിനയിച്ച ചലച്ചിത്രങ്ങളിലെ നായകന്മാരായിരുന്നു അവർ. മൂനി കഥാപാത്രങ്ങളുടെ ജീവിതവുമായി അത്രകണ്ടു താദാത്മ്യം പ്രാപിച്ചുവെന്ന് നമ്മൾ അങ്ങനെ മനസ്സിലാക്കുന്നു. കൈനിക്കര കുമാരപിള്ളയെ ഇമ്മട്ടിൽ രാജാകേശവദാസനായും വേലുത്തമ്പിദളവയായും കേരളീയർ കണ്ടിരുന്ന കാലമുണ്ടായിരുന്നു. കൈനിക്കര പത്മനാഭപിള്ളയുടെ 'കാൽവരിയിലെ കല്പപാദപം' എന്ന നാടകത്തിലെ ജൂഡാസായി വേഷം കെട്ടിയ കുമാരപിള്ളയെ അദ്ദേഹത്തിന്റെ അഭിനയപാടവത്തിന്റെ പേരിൽ 'അതാ ജൂഡാസ്' എന്നു നാടകം കണ്ടവർ പറഞ്ഞതു ഞാൻ കേട്ടിട്ടുണ്ട്. അഭിനയകലയെ അതിന്റെ അധിത്യകയിലെത്തിച്ച കൈനിക്കര കുമാരപിള്ള നിത്യജീവിതത്തിൽ ഒട്ടും അഭിനയമില്ലാതെ, സത്യസന്ധനായി ജീവിക്കുന്നു. അദ്ദേഹം ഒരു കള്ളംപോലും പറയുകയില്ല; തെറ്റായ ഒരു പ്രവൃത്തിയും ചെയ്യുകയില്ല. മനുഷ്യനിൽ നന്മയും തിന്മയുമുണ്ട്. നന്മകൂടിയ മനുഷ്യനെ നല്ലയാളെന്നും തിന്മകൂടിയ മനുഷ്യനെ ചീത്തയാളെന്നും നമ്മൾ വിളിക്കുന്നു. എന്നാൽ കുമാരപിള്ള എന്ന മഹാപുരുഷനിൽ തിന്മയുടെ അംശംപോലുമില്ല. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും വിശുദ്ധിയോടെ ജീവിക്കുന്ന കുമാരപിള്ളസ്സാറിന് കാഠിന്യമുണ്ടെന്നു വിചാരിക്കരുത്. അദ്ദേഹം പരമകാരുണികനാണ്. അന്യന്റെ ദുഃഖം കണ്ടാൽ കണ്ണീരൊഴുക്കുന്ന മഹാനാണ് അദ്ദേഹം. അദ്ദേഹത്തിന് എൺപത്തിനാലുവയസ്സു തികഞ്ഞിരിക്കുന്നു. തിരുവനന്തപുരത്തെ ജനങ്ങൾ അദ്ദേഹത്തെ ആദരിച്ചു. പ്രൊഫസർ എൻ. കൃഷ്ണപിള്ളയും ടി. ആർ. സുകുമാരൻനായരും കെ. വി. നീലകണ്ഠൻ നായരും കുമാരപിള്ളയുടെ സ്വത്വത്തിന്റെ സവിശേഷതയെ അനാവരണം ചെയ്തുകൊണ്ടു കലാകൗമുദിയിൽ എഴുതിയിരിക്കുന്നു. അദ്ദേഹത്തെ ആദരിച്ചതും ലേഖനങ്ങൾ എഴുതിയതും അവ പ്രസിദ്ധപ്പെടുത്തിയതും ഉചിതജ്ഞതയുള്ള പ്രവൃത്തികളാണ്. മഹാന്മാരെ ബഹുമാനിക്കുമ്പോൾ നമ്മളും ഔന്നത്യത്തിലെത്തുകയാണല്ലോ. കലയുടെയും സത്യത്തിന്റെയും ഉപാസകനായ ഈ മഹാവ്യക്തിയുടെ മുൻപിൽ നിസ്സാരനായ ഞാനും തലകുനിച്ചു നില്ക്കുന്നു.

* * *

ഒരുദിവസം ഒരാൾ മേശപ്പുറത്തുനിന്ന് ഒരു കൊച്ചു മെഴുകുതിരിയെടുത്തു കത്തിച്ചുകൊണ്ട് ദൈർഘ്യമുള്ള കോണിപ്പടി കയറി. മെഴുകുതിരി ചോദിച്ചു: ''എങ്ങോട്ടു പോകുന്നു?''

''മുകളിലുള്ള മുറിയിൽ. അവിടെയാണ് ഞാനുറങ്ങുന്നത്.''

മെഴുകുതിരി വീണ്ടും ചോദിച്ചു: ''അവിടെ എന്തുചെയ്യാൻ പോകുന്നു?''

''തുറമുഖം എവിടെയെന്നു കപ്പലുകൾക്കു കാണിച്ചുകൊടുക്കാൻ പോവുകയാണ് ഞാൻ.'' അതുകേട്ടു മെഴുകുതിരി പറഞ്ഞു: ''ഒരു കപ്പലും എന്റെ ദീപം കാണില്ല. ഞാനത്രയ്ക്കു ചെറുതല്ലേ?''

''നീ ചെറുതാണെങ്കിൽ ദീപം കഴിയുന്നിടത്തോളം ജ്വലിപ്പിച്ചു നില്ക്കൂ. ശേഷമുള്ളതു ഞാൻ ചെയ്തുകൊള്ളാം'' എന്ന് അയാൾ. അയാൾ ആ ലൈറ്റ് ഹൗസിന്റെ മുകളിലെത്തി. ആ കൊച്ചുമെഴുകുതിരികൊണ്ട് അവിടെ സജ്ജമാക്കിയിരുന്ന വലിയ വിളക്കുകൾ കത്തിച്ചു. അവയ്ക്കു പിറകിലായി പ്രകാശം പ്രതിഫലിപ്പിക്കുന്ന ഉപകരണങ്ങളുമുണ്ട്. കൊച്ചുദീപം വലിയദീപത്തിന്റെ ആവിർഭാവത്തിനു കാരണമായി. നമുക്കു വലിയ ദീപമാകാൻ കഴിഞ്ഞില്ലെന്നുവരാം. എങ്കിലും കൊച്ചുദീപമെങ്കിലും ആകണം.

## എന്തും പറയാം

കലയുടെ കൊച്ചുദീപമെങ്കിലും കത്തിച്ചുവയ്ക്കുമ്പോൾ അതു ഭീമാകാരമാർന്ന സത്യത്തിന്റെ ഒരു ഭാഗമെങ്കിലും പ്രകാശിപ്പിക്കേണ്ടേ? അതിനു കഴിയാതെ നാട്യം കാണിച്ചതുകൊണ്ടെന്തു പ്രയോജനം? എം. ആർ. മനോഹരവർമ്മയുടെ 'രാത്രിവണ്ടി' എന്ന ചെറുകഥ വായിച്ചപ്പോൾ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) തോന്നിയ ചോദ്യമാണിത്. ഒരുത്തന്റെ കൈലേസ് നഷ്ടപ്പെട്ടു. പൊലീസുകാരൻ അയാളെ വിളിച്ചുകൊണ്ടുപോയി സ്റ്റേഷനിലേക്ക്. അവിടെ കൈലേസുണ്ട്; അതിൽ ഒരു ചോരക്കുഞ്ഞും. കുഞ്ഞു തന്റേതല്ലെന്നു പറയാൻ അയാൾക്കു ധൈര്യമുണ്ടായില്ല. കൈലേസിനോടൊപ്പം കുഞ്ഞിനെയുമെടുത്ത് അയാൾ നടന്നു. സിനിമാശാലയിൽ അയാളതിനെ ഉപേക്ഷിച്ചു. പക്ഷേ വേറൊരാൾ അയാൾക്കതിനെ കൊണ്ടുവന്നു കൊടുത്തു. തീവണ്ടികയറിപ്പോകട്ടെയെന്നു കരുതി അയാളതിനെ പാളത്തിൽ കൊണ്ടുവച്ചു. പക്ഷേ രാത്രി മുഴുവൻ അയാൾക്കു കുഞ്ഞിനെക്കുറിച്ചുതന്നെ വിചാരം. നേരം വെളുത്തപ്പോൾ അയാൾ പാളത്തിനടുത്തു ചെന്നു നോക്കി. കുഞ്ഞ് അവിടെത്തന്നെ കിടക്കുന്നു. അതിന് ഒരാപത്തും സംഭവിച്ചിട്ടില്ല. ഇക്കഥയിൽ കുഞ്ഞ് സിംബലാണെന്നതു വ്യക്തം. ഏതിന്റെ സിംബൽ എന്നു വായനക്കാർക്ക് ഊഹിക്കാൻതക്കവിധത്തിൽ സൂചകപദങ്ങൾ കഥാകാരൻ നല്കിയിട്ടില്ല. അതുകൊണ്ട് ആർക്കും എന്തുവേണമെങ്കിലും സങ്കല്പിക്കാം. യാദൃച്ഛികമായി മറ്റാരോ നമ്മളിൽ അടിച്ചേല്പിക്കുന്ന ആശയത്തെ തള്ളിക്കളയാൻ നമ്മൾ അശക്തരാണെന്നു പറയാം. നമ്മുടേതായ ഏതെങ്കിലും വസ്തുവിനോടു ചേർന്നു കിട്ടുന്ന വസ്തുവിനെ ഉപേക്ഷിക്കാൻ നമ്മെക്കൊണ്ടാവില്ല എന്നും പറയാം. ഏതു 'ഫൂളിഷ്നെസ്' പറഞ്ഞാലും ശരിയായിരിക്കും. മനുഷ്യജീവിതത്തെസ്സംബന്ധിച്ചിടത്തോളം സത്യമായതിനെ ആവിഷ്കരിക്കുമ്പോഴേ അതിനു മൂല്യമുണ്ടാവൂ. ധിഷണയോടോ വികാരത്തോടോ ബന്ധപ്പെടാതെ ഇമ്മട്ടിൽ നാട്യത്തിന്റെ—ഭാവികലിന്റെ—സന്തതിയായി ഒരു ചെറുകഥയെഴുതിവച്ചതുകൊണ്ട് ഒരു പ്രയോജനവുമില്ല.

●

ഒരിക്കൽ ഞാൻ വേണാട് എക്സ്പ്രസ്സ് ട്രെയിനിൽ എറണാകുളത്തുനിന്നു തിരുവനന്തപുരത്തേക്കു വരികയായിരുന്നു. ആ തീവണ്ടിയിലെ തിരക്കും ബഹളവും എല്ലാവർക്കുമറിയാം. നാലുപേർ ഇരിക്കാനുള്ള സീറ്റിൽ എട്ടുപേരാണ് ഇരിക്കുക. തീവണ്ടി എറണാകുളത്തുനിന്നു തിരിച്ച് അധികം സമയമായില്ല. തൊട്ടടുത്തിരുന്ന ഒരാൾ എന്റെ തോളിൽ തലവച്ച് ഉറക്കമായി. എനിക്ക് ആ ഭാരം താങ്ങാൻ വയ്യായിരുന്നു. എങ്കിലും മിണ്ടിയില്ല. പക്ഷേ എന്റെ നേരേ എതിരുവശത്തിരുന്ന ഇംഗ്ലീഷധ്യാപകൻ (എന്റെ ഗുരുനാഥൻ വാസുദേവപ്പണിക്കർ സാറിന്റെ മകൻ. എറണാകുളം കോളേജിൽ ജോലിയായിരുന്നു അദ്ദേഹത്തിന് അന്ന്. ആ നല്ല മനുഷ്യനെ ഞാൻ ഇനി കാണുകയില്ല) ദേഷ്യത്തോടെ, ''അയാളോടു പറയൂ. പറയൂ'' എന്ന് എന്നോട് ആവശ്യപ്പെടുന്നുണ്ടായിരുന്നു. ഞാൻ ചിരിച്ചുകൊണ്ട് കോട്ടയം വരെ ആ ഭാരം താങ്ങി. തോളൊടിയുമെന്നായപ്പോൾ ആ നിദ്രാസക്തനെ വിളിച്ചുണർത്തി. അർത്ഥരഹിതമോ ദുർഗ്രഹമോ ആയ സിംബൽ വായനക്കാരന്റെ തോളിൽ വച്ചമർത്തിയാൽ അതു സഹിക്കാനാവുന്ന സമയത്തിനു പരിധിയുണ്ടെന്ന് കഥാകാരന്മാരോടു പറയേണ്ടിയിരിക്കുന്നു.

## അവതാരിക എന്ന മുള്ള്

മരിച്ചുപോയ വ്യക്തികളെക്കുറിച്ച് എന്തു പറഞ്ഞാലും അത് അധാർമ്മികമായിവരും. സത്യത്തിൽ സത്യം എന്നു നമുക്ക് ഉറപ്പുള്ളതുപോലും പറയാൻ പാടില്ല എന്നെനിക്കറിയാം. എങ്കിലും ഇതിനു മുൻപും ഞാൻ അന്തരിച്ച വ്യക്തികളെക്കുറിച്ച്—അവരുടെ സ്വഭാവരീതികളെക്കുറിച്ച്, പ്രവർത്തനങ്ങളെക്കുറിച്ച്—എഴുതിയിട്ടുണ്ട്. 'മരിച്ചവർ മിണ്ടുകില്ല' എന്ന് ഒർറ്റൂർ ഷ്നിറ്റ്സ്ലറുടെ ഒരു വിശ്വവിഖ്യാതമായ കഥയുടെ പേരു്. മിണ്ടാൻ കഴിയാത്തവരെപ്പറ്റി അതുമിതുമെഴുതുന്നതു ക്രൂരതയാണ്. എങ്കിലും തെറ്റിദ്ധാരണ ഒഴിവാക്കാനായി ചിലപ്പോൾ എഴുതേണ്ടതായും വരും.

മഹാകവി ജി. ശങ്കരക്കുറുപ്പിന്റെ ആത്മകഥയിൽ (മാതൃഭൂമി) ഇങ്ങനെ കാണുന്നു: ''പുത്തേഴൻ മാത്രമല്ല, മുണ്ടശ്ശേരിയും അന്നു തൃശ്ശിവപേരൂരെ സമ്മേളനം ബഹിഷ്കരിക്കുകയാണ് ചെയ്തത്. ഞങ്ങൾ തമ്മിലുള്ള ബന്ധം അത്ര കലുഷമായിക്കഴിഞ്ഞിരുന്നു. ആ കഥ വളരെ നീണ്ടതാണ്. അത് ഇവിടെ കടന്നുവന്നാൽ കൂടാരത്തിനകത്ത് ഒട്ടകം കേറിയതുപോലെയായിത്തീരും. 1955–ൽ തിരുവനന്തപുരത്തെ സാഹിത്യപരിഷത് സമ്മേളനം കഴിഞ്ഞപ്പോൾ, അദ്ദേഹത്തിന്റെ വിജൃംഭിത വിരോധത്തിൽ പങ്കുകൂടാൻ കെ. ദാമോദരൻ, എൻ. ഗോപാലപിള്ള, ഡോക്ടർ ഭാസ്കരൻനായർ എന്നിവരേയും അനുയായികളേയുംകൂടി കിട്ടാൻ അന്ന് ഒരു തിരുവനന്തപുരം പത്രത്തിൽ മുറക്കിളുപ്പലിന്റെയും അഭിമുഖഭാഷണത്തിന്റെയും രസമുള്ള വിവരണം വന്നിരുന്നു.''

മുണ്ടശ്ശേരിയെക്കുറിച്ചാണ് ശങ്കരക്കുറുപ്പ് ഇവിടെ പരുക്കൻമട്ടിൽ എഴുതുന്നത്. ആ ശത്രുവിന്റെ കൂട്ടത്തിൽ പുത്തേഴത്തു രാമമേനോനെയും അദ്ദേഹം ഉൾപ്പെടുത്തിയിരിക്കുന്നു. ഒരു ദിവസം കാലത്തു ഗുരുവായൂരമ്പലത്തിനകത്തുവച്ച് ഞാൻ പുത്തേഴത്തു രാമമേനോനെ കാണാനിടയായി. ''എന്താണ് ശങ്കരക്കുറുപ്പിനോട് അങ്ങയ്ക്ക് ഇത്ര വിരോധം?'' എന്നു ഞാൻ ചോദിച്ചു. ഉടനെ അദ്ദേഹം മറുപടി നല്കിയതു് ഇങ്ങനെ: ''ഹായ്, അമ്പലത്തിനകത്തു വച്ച് ഇത്തരം കാര്യങ്ങൾ സംസാരിക്കുകയോ? വേണ്ട വേണ്ട.'' കുറെ മാസങ്ങൾക്കുശേഷം അദ്ദേഹത്തെ തിരുവനന്തപുരത്തു വച്ച് ഞാൻ വീണ്ടും കണ്ടു. ഞാൻ ചോദ്യം ആവർത്തിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു:— ''ശങ്കരക്കുറുപ്പ് ആരുമല്ലാതിരുന്നകാലത്ത് ഒരു പുസ്തകത്തിന് അവതാരികവേണമെന്നു പറഞ്ഞു് എന്റെ അടുക്കലെത്തി. വിനയസമ്പന്നനായിട്ടാണ് നില്പ്. രണ്ടോമൂന്നോപോലും കൈയിൽ എടുത്തിട്ടിരുന്നു. ഞാൻ അവതാരിക എഴുതിക്കൊടുത്തു. ശങ്കരക്കുറുപ്പ് പ്രസിദ്ധനായപ്പോൾ ആ അവതാരിക അന്തർദ്ധാനംചെയ്തു.'' ഇതു സത്യമാണെങ്കിൽ പുത്തേഴത്തു രാമമേനോൻ സാപരാധനാണെന്നു കരുതാൻ വയ്യ. അത് അപമാനിക്കലാണല്ലോ. ഇതു മനസ്സിൽ വച്ചിരുന്നതുകൊണ്ട് ആരുമല്ലാത്ത എനിക്കു പില്ക്കാലത്തു വേദന വരാതിരിക്കത്തക്ക വിധത്തിൽ പ്രവർത്തിക്കാൻ കഴിഞ്ഞു. ജി. ശങ്കരക്കുറുപ്പ് തന്റെ പ്രസിദ്ധപ്പെടുത്തിയ രണ്ടു കാവ്യഗ്രന്ഥങ്ങൾ ഒന്നാക്കി വീണ്ടും പ്രസിദ്ധപ്പെടുത്താൻ ഉദ്ദേശിക്കുന്നുവെന്നും അതിന് എന്റെ അവതാരിക വേണമെന്നും കാണിച്ച് എനിക്കെഴുതി. അവയിൽ ഒരു പുസ്തകം 'പൂജാപുഷ്പ'മായിരുന്നു. ഞാൻ കത്തും പുസ്തകങ്ങളും വാങ്ങിവച്ചതല്ലാതെ അവതാരിക എഴുതിയില്ല.

> **മരിച്ചുപോയ വ്യക്തികളെക്കുറിച്ച് എന്തു പറഞ്ഞാലും അത് അധാർമ്മികമായി വരും...മുണ്ടശ്ശേരിയെക്കുറിച്ചാണ് ശങ്കരക്കുറുപ്പ് ഇവിടെ പരുക്കൻ മട്ടിൽ എഴുതുന്നത്. ആ ശത്രുവിന്റെ കൂട്ടത്തിൽ പുത്തേഴത്തു രാമമേനോനെയും അദ്ദേഹം ഉൾപ്പെടുത്തിയിരിക്കുന്നു.**

ശങ്കരക്കുറുപ്പ് നിർബ്ബന്ധിച്ചപ്പോൾ മഹാകവിയുടെ ''പൂജാപുഷ്പ''ത്തിന് എൻെറ അവതാരികയാകുന്ന മുള്ള വേണ്ട എന്നു ഞാൻ മറുപടി കൊടുത്തു. പുസ്തകങ്ങളും തിരിച്ചയച്ചു. ആ കത്തും അദ്ദേഹത്തിൻെറ മററനേകം കത്തുകളും പ്രസിദ്ധീകരിക്കാനെന്നു പറഞ്ഞ് അദ്ദേഹം തിരിച്ചു ചോദിച്ചു. ഭാവനയുടെ സത്യത്തിൽ വിഹരിക്കുന്ന മഹാകവി നിത്യജീവിതത്തിൻെറ സത്യത്തിലും വിഹരിക്കുമെന്നു വിചാരിച്ച് ഞാൻ എല്ലാ കത്തുകളും തിരിച്ചയച്ചുകൊടുത്തു. പകർത്തിയെടുത്തിട്ട് അവ തിരിച്ചേല്പിക്കാമെന്നാണ് അദ്ദേഹം കത്തുകൾ തിരിച്ചുചോദിച്ചപ്പോൾ എനിക്കെഴുതിയത്. കത്തുകൾ തിരിച്ചു കിട്ടിയില്ല. എൻ. വി. കൃഷ്ണവാര്യരോടും ഗുപ്തൻനായരോടും ഞാൻ തിരക്കി അദ്ദേഹം അവർക്കയച്ച കത്തുകൾ പ്രസിദ്ധീകരണത്തിനു തിരിച്ചു ചോദിച്ചോ എന്ന്. ചോദിച്ചില്ല എന്നായിരുന്നു രണ്ടുപേരുടെയും മറുപടി. പുത്തേഴത്ത് രാമമേനോനും (ശങ്കരക്കുറുപ്പിൻെറ പുത്തേഴൻ) ജി. ശങ്കരക്കുറുപ്പും എൻെറ ഈ വാക്യങ്ങൾ വായിക്കുന്നില്ല. വായിക്കുന്ന പ്രിയപ്പെട്ടവായനക്കാരോട് മാപ്പു ചോദിച്ചുകൊണ്ടു ഞാൻ ഈ ചിന്ത ഇവിടെ നിറുത്തട്ടെ.

## ഹായ്

ഒ. ചന്തുമേനോനെക്കുറിച്ച് ഞാനൊരു നേരമ്പോക്കു കേട്ടിട്ടുണ്ട്. ഒരുത്തൻ പാട്ടുകാരനാണെന്നു പറഞ്ഞ് അദ്ദേഹത്തിൻെറ അടുക്കലെത്തി. 'പാടൂ' എന്നു ചന്തുമേനോൻ. അസഹനീയമായ ഗർദ്ദഭശബ്ദം. 'നിറുത്തൂ നിറുത്തൂ' എന്ന് അദ്ദേഹം. 'എവിടെയാ വീട്?' പാട്ടുകാരൻ സ്ഥലം പറഞ്ഞു. ചന്തുമേനോൻ വീണ്ടും: ''അങ്ങോട്ടേക്കു വണ്ടിക്കൂലി എന്താകും''? ''പതിമ്മൂന്നണ'' എന്നു ഗായകൻ. ചന്തുമേനോൻ ശിപായിയെ വിളിച്ച് ഒരു രൂപയെടുത്തു കൊടുത്തിട്ട് ''ഇതു മാററി പതിമ്മൂന്ന് അണ ഇയാൾക്കു കൊടുക്കു. മൂന്നണ തിരിച്ചുകൊണ്ടുവരൂ'' എന്നാജ്ഞാപിച്ചു. അത്ര കഠോരമായി പാടുന്നവനു് ഒരണ കൂടുതൽ കൊടുക്കാൻ പാടില്ലെന്നാണ് സരസനായ ഇന്ദുലേഖാകർത്താവിൻെറ തീരുമാനം. മലയാളമനോരമ ആഴ്ചപ്പതിപ്പിൽ 'റോസാപ്പൂ'' എന്ന ''കാവ്യം!'' രചിച്ച സി. പി. രാഘവൻ ശാസ്ത്രി ചന്തുമേനോൻെറ കാലത്താണ് ജീവിച്ചിരുന്നതെങ്കിൽ പതിമ്മൂന്നണപോയിട്ട് ഒററപ്പൈസപോലും വണ്ടിക്കൂലിയായി അദ്ദേഹത്തിനു കിട്ടുകില്ലായിരുന്നു. കവിതാദ്രൗപദിയെ വസ്ത്രാക്ഷേപം ചെയ്യുന്ന കവിദുശ്ശാസനന്മാരെ ചന്തുമേനോന് അത്രകണ്ടു വെറുപ്പായിരുന്നു. ഇതാ വസ്ത്രാക്ഷേപം അല്പം കണ്ടോളും. ജനനകാലവേഷത്തിൽ കാവ്യാംഗന നില്ക്കുന്നതിനുമുൻപ് ഞാൻ നിറുത്തിയേക്കാം.

''നിൻെറ ചേട്ടത്തി ഞെട്ടി പൊട്ടിയീ—
ക്ഷോണിയിൽവീണ വേളയിൽ,
ആശാൻ, ആശയധന്യനാക്കവി
ചൊന്ന വാക്കുകളോർക്കുമോ?
ഭൃംഗ സംഗമം മുത്തുമുത്തു നീ—
വാരനാരിയായ്ത്തീരല്ലേ,
വാസവദത്തേ ചുട്ടു ചാമ്പൽ നീ—
കൺമിഴിച്ചൊന്നു കാണണേ.''

ഹായ് എന്നല്ലാതെ വേറൊന്നും പറയാനില്ല എനിക്ക്.

*　　*　　*

ഞാൻ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ഒരു ഗാന്ധിയൻ എവിടെയോ ഒരു മീററിങ്ങിനു പോയിട്ട് തിരിച്ച് തിരുവനന്തപുരത്തേക്കു പോരുമ്പോൾ അടൂർ എന്ന സ്ഥലത്തുവച്ച് ഒരുത്തൻ കൈകാണിച്ചു. അയാളെക്കൂടെ കാറിൽ കയററിക്കൊള്ളാൻ കാരുണ്യമുള്ള അദ്ദേഹം ഡ്രൈവറോടു പറഞ്ഞു. കാറ് കൊട്ടാരക്കര എത്തിയപ്പോൾ പൊലിസ് കൈ കാണിച്ച് അതു നിറുത്തി. അദ്ദേഹത്തെയും അടൂരിൽനിന്ന് കാറിൽ കയറിയവനെയും ഡ്രൈവറെയും അവർ അറസ്റ്റ്ചെയ്തു. അടൂരിൽ വച്ച് കാറു നിറുത്തിയവൻ കൊലപാതകം ചെയ്തതിനുശേഷം രക്ഷപ്പെടുകയായിരുന്നു. അയാൾ കാറിൽ കയറിയയുടനെ അടൂർ പൊലിസ് കൊട്ടാരക്കരപ്പൊലിസിനു കമ്പിയില്ലാക്കമ്പിവഴി സന്ദേശം നല്കി.

ഒരു കാറ് റോഡേപോയ ഒരുത്തനെ തട്ടിയിട്ടിട്ടു പൊയ്ക്കളഞ്ഞു. അയാൾ കിടന്നുപിടയ്ക്കുന്നതു പിറകേവന്ന ഒരു കാറുടമസ്ഥൻ കണ്ടു. അയാൾ ആപത്തു പററിയവനെ സ്വന്തം കാറിലെടുത്തിട്ട് അടുത്ത പൊലിസ് സ്റ്റേഷനിൽ കൊണ്ടുപോയി. അതിനുശേഷം ആശുപത്രിയിൽ പോകാമെന്ന് അയാൾ കരുതിയിരുന്നു. മുറിവേററവനെ കൊണ്ടുവന്ന ആളുതന്നെയാണ് അയാളെ തട്ടിയിട്ടതെന്നു കരുതി പൊലിസ് ആ മനുഷ്യനെ തല്ലിച്ചതച്ചു.

നിലവിളക്കിൻെറ മേൽഭാഗം ഇളക്കി താഴെ വച്ചിരുന്നു. എൻെറ ഒരകന്ന ബന്ധുവായ സ്ത്രീ ഓർമ്മിക്കാതെ അതിൻെറ പുറത്തുതന്നെ ചെന്നിരുന്നുകൊടുത്തു. വിളക്കിൻെറ കൂർത്തഭാഗം ആസനംവഴി അകത്തേക്കു തുളച്ചുകയറി. ഇതൊക്കെ അറിവുകൂടാതെ സംഭവിച്ച ദൗർഭാഗ്യങ്ങൾ. തിരുവാഴിത്താൻ മരിക്കാറായി. അയാൾ അനന്തരവന്മാരെ വിളിച്ച് ഒരാപ്പ് മലദ്വാരംവഴി അടിച്ചുകയററാൻ ആവശ്യപ്പെട്ടു. ആപ്പ്, തലയോടു പിളർന്നു. അധികാരികൾ അനന്തരവന്മാരെ ബന്ധനത്തിലാക്കി. തിരുവാഴിത്താന്മാരായ കവികൾ നമുക്കു ധാരാളമുണ്ട്. തങ്ങളുടെ അസ്തിത്വം അവസാനിക്കാറായി എന്നു കണ്ടാലും അന്യരെ ശല്യപ്പെടുത്തിയിട്ടു പോകുന്നവർ.

**തിരുവാഴിത്താന്മാരായ കവികൾ നമുക്കു ധാരാളം ഉണ്ട്. തങ്ങളുടെ അസ്തിത്വം അവസാനിക്കാറായി എന്നു കണ്ടാലും അന്യരെ ശല്യപ്പെടുത്തിയിട്ടു കടന്നുപോകുന്നവർ.**

## തന്നെ, തന്നെ

സ്ട്രാററജം (Stratagem), സ്ട്രാററജി (strategy), ആർടിഫിസ് (artifice), മെനൂവർ (manoeuvre), റൂസ് (ruse), സബ്ററർഫ്യൂജ് (subterfuge) ഡ്രിഫ്ററ് (drift), ററാക്ററിക്സ് (tactics) ഈ വാക്കുകൾ തിസോറസ് (പര്യായനിഘണ്ടു) നോക്കി എഴുതിയതല്ല. ഓർമ്മിച്ച് കുറിച്ചതാണ്. സുഗതകുമാരിയെക്കുറിച്ച് സീതിഹാജി നിയമസഭയിൽ അനാദരണീയമായി പറഞ്ഞതിനെപ്പററി പലരും അഭിപ്രായം പ്രകടിപ്പിച്ചു. ബാലചന്ദ്രൻ ചുള്ളിക്കാട്, ഡി. വിനയചന്ദ്രൻ, ആർ. നരേന്ദ്രപ്രസാദ്, ചെമ്മനം ചാക്കോ, സച്ചിദാനന്ദൻ, വിഷ്ണുനാരായണൻ നമ്പൂതിരി, കുഞ്ഞുണ്ണി എന്നിവർ. അവരുടെ കൂട്ടത്തിൽ ഡോക്ടർ അയ്യപ്പപ്പണിക്കരും. സുഗതകുമാരിയെ ആക്ഷേപിച്ചതു് ശരിയായില്ലെന്ന മട്ടിൽ മററുള്ളവരെല്ലാം പറഞ്ഞപ്പോൾ അയ്യപ്പപ്പണിക്കർ പറഞ്ഞതു് ഇങ്ങനെ: ''പ്രത്യേകിച്ച് ഒരഭിപ്രായവും പറയാനില്ല. ഞാൻ മൗനം ദീക്ഷിക്കുന്നതല്ലേ നല്ലതു്?'' (കലാകൗമുദി വിമെൻസ് മാഗസിൻ). മുൻപെഴുതിയ ഇംഗ്ലീഷ് വാക്കുകളിൽ ഏതിനോടാണ് അയ്യപ്പപ്പണിക്കർക്ക് പ്രിയം? പദങ്ങൾക്കു തമ്മിൽ ലേശം ലേശം അർത്ഥവ്യത്യാസമുണ്ട്. അതുകൊണ്ട് അദ്ദേഹം എല്ലാ വാക്കുകളെയും ഇഷ്ടപ്പെടുന്നോ? ''ഞാൻ മൗനം ദീക്ഷിക്കുന്നതല്ലേ നല്ലതു്?'' എന്ന് തൻെറ വിശുദ്ധിയെ വിളംബരം

...ച്ചുകൊണ്ട് അദ്ദേഹം ചോദിക്കുന്നു. 'തന്നെ, തന്നെ, തന്നെ' എന്ന് തിരുവനന്തപുരം ഭാഷയിൽ നമ്മുടെ ഉത്തരം.

* * *

സ്കൂൾ വാർഷികസമ്മേളനം. എൻ. ഗോപാലപിള്ള അദ്ധ്യക്ഷൻ. പ്രസംഗിക്കാൻ ഞാനും ഒരു ചെറുപ്പക്കാരിയും. മൈക്ക് എന്റെ നേരേ മുൻപിലായിരുന്നതുകൊണ്ട് ചെറുപ്പക്കാരി പ്രസംഗിക്കാനായി എഴുന്നേററു നിന്നപ്പോൾ എന്റെ നേരേ മുൻപിൽ. അവരുടെ മുട്ടിയ ചന്തി ഞാൻ കാണരുതെന്ന് വിചാരിച്ചിട്ടാവാം അവർ എന്നോടു മാറിയിരിക്കാൻ ആജ്ഞാപിച്ചു. ഞാൻ ഉടനെ എഴുന്നേററു മറെറാരു കസേരയിൽ ചെന്നിരുന്നു. ഗോപാലപിള്ളസ്സാർ ചിരിച്ചുകൊണ്ട് എന്നോടു ചോദിച്ചു: "കൃഷ്ണൻനായർ പെൺപിള്ളേർ പറഞ്ഞാലുടനെ അനുസരിക്കുമോ?" ഞാൻ മറുപടി നല്കി: "സാർ അതു് അവരുടെ ഒരു നാക്ററിക്സാണ്." എന്നിട്ട് ഇംഗ്ലീഷിൽ ഇത്രയും കൂടി: "Sir, she is beautiful to behold from the front, but not from the back."

## പലതും പലതും

'ഗാന്ധിജിയുടെ ഒരു ബന്ധുവായ മേവാറാംഗോബിനെ ദക്ഷിണാഫ്രിക്കൻ ഗവണ്മെൻറ് ജയിലിലടച്ചിരിക്കുന്നു' എന്ന പത്രവാർത്തവായിച്ചിട്ട് ഡി. സി. പറയുന്നു: "ഇന്ത്യയിൽ തന്നെ ജയിലിൽ പോകുമായിരുന്നു. ഗാന്ധിജിയുടെ ബന്ധുവാണെന്നു പറഞ്ഞാൽമതി." (മനോരാജ്യം.)

"വാഴുന്നവരു വഴിപ്പെടുന്ന മനോഭാവം എഴുത്തുകാർ കാണിക്കരുതു്" എന്ന് സുകുമാർ അഴീക്കോട്. ഇതു വായിച്ചിട്ട് കലാകൗമുദിയിലെ ചരിത്ര രേഖകളുടെ കർത്താവ് പറയുന്നു: "മറുപടി പറയാൻ സി. എച്ച്. മുഹമ്മദ് കോയ ജീവിച്ചിരിപ്പില്ലല്ലോ."

സത്യം സത്യമായി പറയുമ്പോൾ, അതു ധിഷണാവിലാസത്തോടെ പറയുമ്പോൾ കേൾക്കുന്നവനു് ആഹ്ലാദം. ഞാൻ ആഹ്ലാദിക്കുന്നു.

"കമലിനിയെന്ന നർത്തകി" എന്ന പേരിൽ ലീലാ ഓംചേരി ജനയുഗം വാരികയിൽ എഴുതിയ ലേഖനം. കമലിനിക്ക് "ആകർഷണീയമായ ചെറുപുഞ്ചിരി" ഉള്ളതായി അതിൽ പറഞ്ഞിരിക്കുന്നു. ആകർഷണീയം എന്നാൽ ആകർഷിക്കപ്പെടേണ്ടതു' എന്നാണ് അർത്ഥം (to be attracted). ഭംഗിയെന്നാണ് ശ്രീമതി ഉദ്ദേശിച്ചതെങ്കിൽ 'ആകർഷകമായ' എന്നു വേണ്ടിയിരുന്നു പ്രയോഗം. പുഞ്ചിരിയുടെ അർത്ഥം ചെറുചിരി എന്നാണ്. അതുകൊണ്ട് ചെറുപുഞ്ചിരി ശരിയല്ല. ഞാൻ ലീലാ ഓംചേരിയെ കുററപ്പെടുത്തുന്നില്ല. 1946-ൽ ഞാൻ യൂണിവേഴ്സിററി കോളേജിൽ മലയാളം പഠിപ്പിക്കാൻ ചെന്നപ്പോൾ ബി. എ. ക്ലാസ്സിൽ വിദ്യാർത്ഥിനിയായിരുന്നു ലീല. മലയാളത്തിൽ അന്നു വലിയ അറിവൊന്നുമില്ലായിരുന്ന ഞാൻ ക്ലാസ്സിൽ 'ആകർഷണീയ'മെന്നും 'ചെറുപുഞ്ചിരി'യെന്നും പറഞ്ഞിരിക്കും. ഗുരുവിന്റെ തെററ് ശിഷ്യ അതുപോലെ ആവർത്തിക്കുകയായിരിക്കും. ഓംചേരി നാരായണപിള്ളയും ആ ക്ലാസ്സിലുണ്ടായിരുന്നു. നാരായണപിള്ളേ, ഞാൻ ഈ തെററു രണ്ടും പറഞ്ഞില്ലേ?

> **ഗുരുവിന്റെ തെററ് ശിഷ്യ ആവർത്തിക്കുകയായിരിക്കും. ഓംചേരി നാരായണപിള്ളയും ആ ക്ലാസ്സിൽ ഉണ്ടായിരുന്നു. നാരായണപിള്ളേ, ഞാൻ ഈ തെററുരണ്ടും പറഞ്ഞില്ലേ?**

പദ്മജ മൗനം. യുവാവ് അവളെ കൂട്ടിക്കൊണ്ട് ഒരു പാറക്കെട്ടിൽ ചെന്നിരിക്കുന്നു. അവൾ കൊക്കുകളെ നോക്കുന്നു. അപ്പോൾ അതുവഴി കാറിൽ വന്ന ഒരുവൻ കൊക്കിനെ വെടിവയ്ക്കുന്നു. പദ്മ ബോധംകെട്ടു വീഴുന്നു. കെ. സി. മധു കുങ്കുമം വാരികയിലെഴുതിയ 'കൊക്കുകൾ' എന്ന കഥയുടെ സാരം ഇതത്രേ. പോത്തു പാഞ്ഞുവരുമ്പോൾ മാറിക്കൊള്ളണം. ഈ കഥാമഹിഷത്തിന്റെ വഴിയിൽ നിന്ന് ഞാൻ മാറിനിൽക്കട്ടെ.

സി. കൃഷ്ണൻനായർ ദീപിക വാരികയിലെഴുതിയ "പൂജ" എന്ന കാവ്യം. 'വുഡൻ പൊയിട്രി' എന്നേ പറയാനുള്ളൂ.

മെർലി തോമസിന്റെ "ഹൃദയങ്ങളിൽ സംഗീതം" എന്ന കഥ (ഗൃഹലക്ഷ്മി). വിവാഹത്തിന്റെ "പ്രഥമവാർഷികം." വിരസനായി ഭവിച്ച ഭർത്താവിനെ ഭാര്യ കാമോൽസുകതയിലേക്കു നയിക്കുന്നു. ഇതു കഥയല്ല, വെർബൽ ഡയറിയയാണ്. വയററുവേദനയുണ്ടോ? ചൂടുപിടിക്കൂ. ഡീഹൈഡ്രേയ്ഷൻ ഉണ്ടോ? ചായ കുടിക്കൂ. എന്നിട്ടും കുറവില്ലേ? ഡോക്ടറെ കാണൂ. ഗൃഹലക്ഷ്മിക്കു് മാലിന്യം വരുത്താതിരിക്കൂ.











(30-ാം പേജിൽനിന്നു തുടർച്ച)

അടുത്തമാസവും അതുതന്നെ ആവർത്തിച്ചു. മകളുടെ നിറുത്താത്ത കരച്ചിൽ.

ഏടത്തിമാരും, കെട്ട്യോമ്മാരും വിപത്തു് മണത്തറിഞ്ഞു് അമ്മയുമായി ഗൂഢാലോചന നടത്തി.

അവളു് ചെറുപ്പല്ലെ? ജോലീല്ലെ? വേറെ കല്യാണം കഴിച്ചോട്ടെ. ജോലീള്ളതോണ്ടു്, വല്യ സ്ത്രീധനോന്നും കൊടക്കണ്ടു് വരില്ല. വല്ല പത്തോ, പതിനഞ്ചോ മത്യാവും.

അമ്മ അതു പറഞ്ഞു നോക്കി.

അയ്യോ, ഇനിക്കിനി കല്യണേവേണ്ട. മത്യായി.

അമ്മയുടെ മനസ്സലിഞ്ഞു. ആധാരം എഴുതന്നവനെ അമ്മ വിളിപ്പിച്ചു. എഴുതടോന്നു് പറഞ്ഞു.

എഴുതി, മൂന്നിലൊന്നു് വസ്തു ഇഷ്ടദാനം. ദാനാധാരം രജിസ്ട്രാക്കി. അതിനുവന്ന ചിലവൊക്കെ മകളുടെ ശമ്പളത്തിൽനിന്നു തന്നെ എടുത്തു കൊടുത്തു അമ്മ.

* * *

എല്ലാം കഴിഞ്ഞു് ഇട്ടിക്കരു ചേറപ്പായിയുടെ ഓഫീസ്സിൽ ഓടിയെത്തി.

വക്കീലെ, വക്കീലു് പറഞ്ഞമാതിരി കാര്യപ്പിടിനടന്നു. ഇനി ഞാൻ എന്താ ചെയ്യണ്ടെ?

ഒരു നിമിഷം കളയാതെ ചേറപ്പായി.

എന്താ ചെയ്യണ്ടേന്നോ? ഉടനെ പതിനായിരം കൊണ്ടന്നോ. ധൈര്യായിട്ടു്, സ്കൂളീന്നു് ഭാര്യടെ കയ്യും പിടിച്ചു് വീട്ടിലേക്കു് കൊണ്ടപൊയ്ക്കോ.

ഇട്ടിക്കരു മുടിപിടിച്ചു വലിച്ചു പറിച്ചും, തുടയ്ക്കു് തല്ലിയും അട്ടഹസിച്ചു.

നാളെ ഞാനും ഭാര്യേംകൂടി, ഉറപ്പ്യേം കൊണ്ടുവരും. ഈ ഇട്ടിക്കരു പറഞ്ഞ വാക്കു് തെററിക്കില്ല. കൊട്ടടയ്ക്കു് അപ്പിടീം വിററു.

ഇട്ടിക്കരു പഴയപോലെ ഉമ്മറവും, മുററവും ചവുട്ടിമെതിച്ചു് പോയി'

* * *

പറഞ്ഞപോലെ, പിറേറന്നു് ഇട്ടിക്കരു വന്നു.

ചേറപ്പായിക്കു് കടിച്ചാൽപൊട്ടാത്ത സന്തോഷം.

എന്താ ഇട്ടിക്കരു? ഭാര്യോ?

അതപ്പിടീം പറയാനാ വക്കീലേ ഞാൻ വന്നേ. രണ്ടു് ലക്ഷം ഉറുപ്യേം, മാസമാസം ശമ്പളോം ആരെങ്കിലും വേണ്ടാന്നു് വെക്ക്യോ? ആ കരിയാക്കോസ്സു് വക്കീലു് ഇന്റെ ഭാര്യേനെ റൈഷ് കല്യാണം കഴിച്ചു. അവൾക്കു് ഇനി കുട്ടീംണ്ടാവും...

ചേറപ്പായിയും, ഇട്ടിക്കരുവും ബോധം കെട്ടുവീണു്, കെട്ടിപ്പിടിച്ചു കിടന്നു് കരഞ്ഞു.

(അവസാനിച്ചു.)





കെ. എൻ.

# നിത്യസ്മരണീയനായ സ്വാതിതിരുനാൾ

എച്ച്. ജി. വെൽസ് തന്റെ ലോകചരിത്രസംഗ്രഹത്തിൽ അശോക മഹാരാജാവിനെപ്പററി പ്രതിപാദിക്കുന്നിടത്തു് ഉൾക്കൊള്ളിച്ചിട്ടുള്ള ഒരു വാക്യം വളരെ പ്രസിദ്ധമാണു്. വിശ്വചരിത്രാവലോകനത്തിൽ ജവഹർലാൽ നെഹ്റു ആ വാക്യം ഉദ്ധരിച്ചിട്ടുണ്ടു്. ചരിത്രപംക്തികളിൽ സ്ഥലംപിടിച്ചിട്ടുള്ള പതിനായിരക്കണക്കിനു രാജാക്കന്മാർക്കും ചക്രവർത്തിമാർക്കുമിടയിൽ അശോകന്റെ പേർ നക്ഷത്രംപോലെ വെട്ടിത്തിളങ്ങുന്നുവെന്നും കോൺസ്റ്റന്റൈന്റെയോ, ഷാർളിമെയിനിന്റെയോ പേരിനേക്കാൾ ഇന്നു ജീവിച്ചിരിക്കുന്നവരിൽ കൂടുതൽ പേർ ഓർക്കുന്നതു് അദ്ദേഹത്തിന്റെ പേരാണെന്നുമാണു് വെൽസ് പറഞ്ഞിട്ടുള്ളതിന്റെ സാരം.

ഇത്തരം പ്രശംസയ്ക്കു് തികച്ചും അർഹനാണു് തിരുവിതാംകൂറിലെ സ്വാതിതിരുനാൾ മഹാരാജാവും. ഇന്ത്യയിൽ ചെറുതും വലുതുമായി അറുനൂറോളം നാട്ടുരാജ്യങ്ങളുണ്ടായിരുന്നു. ഈ രാജ്യങ്ങളിലെല്ലാംകൂടി എത്രയോ ആയിരം രാജാക്കന്മാർ ഭരണം നടത്തി. അത്യന്ത ശ്രേഷ്ഠമായ കൃത്യങ്ങളും മഹത്തായ ദാനകർമ്മങ്ങളും ചെയ്തു് ഇപ്പോഴും ജീവിച്ചിരിക്കുന്നവർ ഈ മഹാരാജാക്കന്മാരിൽ ഉണ്ടു്. പക്ഷേ, ഇവരാരും നിത്യേന ഓർമ്മിക്കപ്പെടുകയോ, ജീവിതത്തിൽ പ്രഭാവം ഉളവാക്കുകയോ ചെയ്യുന്നില്ല. സ്വാതിതിരുനാളിന്റെ സ്ഥിതി അതല്ല. അദ്ദേഹത്തിന്റെ നാമം സ്മരിക്കുകയും അന്തരീക്ഷത്തിൽ പ്രസരിക്കുകയും ചെയ്യാത്ത ഒരു ദിവസംപോലും കടന്നുപോകുന്നില്ല. അദ്ദേഹം നാടുവാണിരുന്ന തിരുവിതാംകൂർ ഉൾപ്പെട്ട കേരളത്തിൽ മാത്രമല്ല ഇതു നടക്കുന്നതു്. ഭാരതമൊട്ടുക്കും അതു സംഭവിക്കുന്നു. സംഗീതം ഭാഷാതിർത്തികളിൽ ഒതുങ്ങിനില്ക്കുന്നില്ല എന്ന പൊതുതത്വം മാത്രമല്ല ഇതിനു കാരണം. എല്ലാ പ്രദേശത്തുമുള്ളവർക്കും മനസ്സിലാകുന്ന ഭാഷകളിൽക്കൂടി അദ്ദേഹം ജനഹൃദയങ്ങളിലേക്കു പ്രവേശിച്ചിരിക്കുന്നു എന്നതും പ്രധാന കാരണമാണു്. സ്വാതിതിരുനാൾ മലയാളത്തിൽ രചിച്ചിട്ടുള്ളതിനെക്കാൾ കൂടുതൽ സംഗീതകൃതികൾ രചിച്ചിട്ടുള്ളതു് സംസ്കൃതത്തിലാണു്. ഭാരതമൊട്ടുക്കും ഒരുപോലെ പ്രചാരവും അംഗീകാരവും ലഭിച്ചിട്ടുള്ളതു് സംസ്കൃതത്തിനാണല്ലോ. ഹിന്ദി രാഷ്ട്രഭാഷയായി അംഗീകരിക്കപ്പെടുന്നതിനു് എത്രയോ വർഷം മുൻപു് സ്വാതിതിരുനാൾ ആ സത്യം അംഗീകരിക്കുകയും പ്രയോഗത്തിൽ വരുത്തുകയും ചെയ്തു. ദക്ഷിണേന്ത്യയിലെ പ്രഥമ ഹിന്ദികവി സ്വാതിതിരുനാളാണു്. തെലുങ്കിലും സംഗീതരചന നടത്തി, മററു ഭാഷകളെ ബഹുമാനിക്കണമെന്ന സിദ്ധാന്തവും അദ്ദേഹം നടപ്പിലാക്കി. തമിഴിൽ അദ്ദേഹം രചനകളൊന്നും നടത്തിയിട്ടില്ലെങ്കിലും തമിഴ് കലകളേയും കലാകാരന്മാരേയും അദ്ദേഹം പ്രോത്സാഹിപ്പിച്ചു. കലാപ്രോത്സാഹനവിഷയത്തിൽ പ്രദേശപരമായ വ്യത്യാസം അദ്ദേഹം കാട്ടിയിട്ടില്ല. ശ്രീശങ്കരൻകഴിഞ്ഞാൽ, ഭാരതത്തിന്റെ ഉദ്ഗ്രഥനത്തിനു് ഏററവും അധികം സംഭാവനചെയ്ത കേരളീയൻ സ്വാതിതിരുനാളാണെന്നതിൽ സംശയമില്ല. കേരളത്തിനു് പ്രത്യേകം അഭിമാനിക്കാവുന്ന ഈ രണ്ടുമഹാത്മാക്കളും ഏതാണ്ടു് ഒരേ പ്രായത്തിൽ ഭൂലോകവാസം വെടിഞ്ഞുവെന്നതും ശ്രദ്ധിക്കപ്പെടേണ്ട കാര്യമാണു്.

അതിവിദൂരകാലത്തെ ചരിത്രപുരുഷനല്ല സ്വാതിതിരുനാൾ. എന്നിട്ടും അദ്ദേഹത്തെയോ അദ്ദേഹത്തിന്റെ കാലത്തെയോ സംബന്ധിച്ച എല്ലാ വിവരങ്ങളും പൂർണ്ണമായോ ആധികാരികമായോ അറിയാൻ കഴിഞ്ഞിട്ടില്ല എന്നതു് ഒരു വസ്തുതയാണു്. ഒരു ഭരണാധിപനെന്ന നിലയിൽ ആധികാരിക ചരിത്രവസ്തുതകൾ സുലഭമാകേണ്ടതായിരുന്നു. സാഹിത്യകാരനെന്ന നിലയിലും നിസ്തുല്യമായ നിഗമനങ്ങൾ ലഭ്യമാകേണ്ടതായിരുന്നു. ചരിത്രമെന്നു വിശ്വസിക്കപ്പെടുന്ന പലതും കേട്ടുകേൾവിയെ അടിസ്ഥാനമാക്കി പ്രചരിച്ചുവന്ന കഥകളാണു്. ഈ അവസ്ഥയ്ക്കു കാരണം ചരിത്രം രേഖപ്പെടുത്തിവയ്ക്കുന്നതിൽ ഭാരതീയർ പൊതുവിൽ ഉദാസീനരാണെന്നതുതന്നെ. സൂക്ഷ്മസ്ഥിതിയും സംഭവത്തിന്റെ നിദാനവും അന്വേഷിച്ചറിയാൻ മിക്കവരും മിനക്കെടാറുമില്ല. അതിനാൽ വിശ്വാസയോഗ്യമായ ഒരു ചരിത്രം എഴുതുവാൻ അക്കാര്യത്തിൽ താല്പര്യവും ആത്മാർത്ഥതയും ഉള്ളവർക്കും സാധിക്കാതെ വരുന്നു. സ്വാതിതിരുനാളിന്റെ കാര്യത്തെ സംബന്ധിച്ച്, അദ്ദേഹത്തെപ്പററി സാമാന്യജനങ്ങൾക്കും ചരിത്രവിദ്യാർത്ഥികൾക്കും ഉണ്ടായിരുന്ന അടിസ്ഥാന വിശ്വാസങ്ങളേയും ധാരണകളേയും ഇളക്കിമറിക്കുവാൻ ഉദ്ദേശിച്ചുള്ള ചില പ്രസ്താവങ്ങൾ ഉണ്ടായിരിക്കുന്ന അവസരമാണല്ലോ ഇതു്. ഇതിന്റെ ഉദ്ഭവം തമിഴ്നാട്ടിലായിരുന്നു. ഇതിന്റെ പിന്നിലുള്ള ചേതോവികാരം എന്താണെന്നു അറിയുകയുമില്ല. എന്നാൽ സ്വാതിതിരുനാൾ ഒരു മൂളിപ്പാട്ടുപോലും പാടിയിട്ടില്ലാത്തതിനാൽ അദ്ദേഹം ഇത്രയേറെ ഗാനങ്ങൾ രചിച്ചിട്ടുണ്ടാവുമോ എന്നു് കേരളത്തിലെ ഒരു സംഗീതവിദൂഷിയും ഈയിടെ ശങ്കിച്ചതു് നിർഭാഗ്യകരമാണു്. ഈ അവസരത്തിൽ വിശേഷിച്ചും കേരളഹിസ്റ്ററി അസോസിയേഷനുവേണ്ടി കെ. അശോകൻ രചിച്ച സ്വാതിതിരുനാൾ എന്ന ചരിത്രഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം തികച്ചും സമുചിതവും സ്വാഗതാർഹവുമായിട്ടുണ്ടു്. അസോസിയേഷൻ പ്രസിദ്ധപ്പെടുത്തുന്ന 'നവകേരള ശില്പികൾ' എന്ന പരമ്പരയിലെ എട്ടാമത്തെ ഗ്രന്ഥമാണിതു്.

''ഗാനസാഹിത്യകാരൻ എന്ന നിലയിൽ നോക്കുമ്പോൾ സ്വാതിതിരുനാൾ മഹാരാജാവു് കേരളത്തിൽ ആ സാമ്രാജ്യത്തിലെ ഏകച്ഛത്രാധിപതിയാണെന്നു മാത്രമല്ല, കർണ്ണാടക സംഗീതലോകത്തിലെ ത്യാഗരാജാദി ത്രിമൂർത്തികളുടെ സമശീർഷനും. ശബ്ദശുദ്ധി, ശയ്യാസുഖം തുടങ്ങിയ ഉത്തമ സാഹിത്യോപാധികളെ മാനദണ്ഡമാക്കി പരിശോധിച്ചാൽ അവർക്കും മേലേക്കിടയിൽ നിൽക്കുന്ന ഒരു മഹാത്മാവുമാണെന്നു് നിർമ്മത്സരരായ സഹൃദയർക്കു് ഗ്രഹിക്കാവുന്നതാണു്'' എന്നു് കേരളസാഹിത്യ ചരിത്രത്തിൽ മഹാകവി ഉള്ളൂർ പ്രസ്താവിച്ചിട്ടുള്ള കാര്യം സ്മരണീയമാണു്. സ്വാതിതിരുനാൾ കൃതികൾ പ്രചാരലുപ്തമായിട്ടുണ്ടെങ്കിൽ അതിന്റെ മുഖ്യകാരണം, മററു ഗാനരചയിതാക്കൾക്കു് കഴിഞ്ഞതുപോലെ ഒരു ശിഷ്യപരമ്പരയെ സൃഷ്ടിക്കുവാൻ കഴിയാതിരുന്നതായിരിക്കണമെന്ന നിഗമനം ശരിയായിരിക്കും. ശാസ്ത്രീയ സംഗീതത്തിന്റെ നേർക്കു് ഇന്നാട്ടിലെ ജനങ്ങൾക്കുണ്ടായിരുന്ന അനാസ്ഥയും അലംഭാവവുമാണു് മറെറാരു കാരണം എന്ന വാദത്തോടും വിയോജിക്കേണ്ടതില്ല. ഏതായാലും കഴിഞ്ഞ അര നൂററാണ്ടിനുള്ളിൽ ഈ രംഗത്തു് വന്നുചേർന്നിട്ടുള്ള മാററം ശുഭോദർക്കമാണെന്നു കരുതാം.

നിരവധി ഗ്രന്ഥങ്ങളും മററു പ്രസിദ്ധീകരണങ്ങളും പരിശോധിച്ചും സ്മര്യപുരുഷന്റെ കൃതികൾ അപഗ്രഥിച്ചുപഠിച്ചുമാണു് ഈ ഗ്രന്ഥം തയ്യാറാക്കിയിട്ടുള്ളതെന്നുകാണാം. ഇതിന്റെ രചനയ്ക്കു് ഉപയോഗപ്പെടുത്തിയ ഗ്രന്ഥങ്ങളുടെ പട്ടിക അനുബന്ധമായി ചേർത്തിരിക്കുന്നു. സ്വാതിതിരുനാളിന്റെ സംഗീതകൃതികൾ പരിശോധിച്ചു് വെളിച്ചത്തുകൊണ്ടുവരാൻ പ്രത്യേകിച്ചും യത്നിച്ച ശെമ്മാങ്കുടി ശ്രീനിവാസയ്യർ, ഹരികേശനല്ലൂർ മുത്തയ്യാഭാഗവതർ എന്നിവരുടെ ഒരു മുഖപരിചയവും ഗ്രന്ഥത്തിൽനിന്നു ലഭിക്കും.

---

* സ്വാതിതിരുനാൾ,
കെ. അശോകൻ,
പ്രസാ: കേരള ഹിസ്ററി അസ്സോസിയേഷൻ.
വിതരണം ഭാഷാ ഇൻസ്ററിററ്യൂട്ട്, തിരുവനന്തപുരം.
വില: 16 രൂപ.




# ഭരണമുന്നണിയിലെ പരാക്രമങ്ങൾ

''സംസ്ഥാനത്ത് മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും തമ്മിൽ അവിഹിതബന്ധം നിലനില്ക്കുന്നു. തന്മൂലം കടുത്ത അഴിമതി അഴിഞ്ഞാടുന്നു. ചില മന്ത്രിമാർ സ്ഥലംമാററത്തിന് ഉദ്യോഗസ്ഥന്മാരിൽ നിന്നും വിലപേശി കാശു വാങ്ങുന്നു. പല മന്ത്രിമാരും ഉദ്യോഗസ്ഥന്മാരുടെ തടവറയിലാണ്. മന്ത്രിമാർ ഉദ്യോഗസ്ഥന്മാരെക്കൊണ്ട് പണംപിരിപ്പിക്കുന്നതു് അഴിമതി നടത്തുന്നതിനുള്ള പരസ്യമായ പ്രേരണയാണ്. വിദേശയാത്രയും വിദേശ കാറുകൾക്കും വേണ്ടിയുള്ള മന്ത്രിമാരുടെ ഓട്ടമത്സരം അപഹാസ്യമായിരിക്കുന്നു.''

— യൂത്ത്കോൺഗ്രസ്
പ്രസിഡൻറ് ജി. കാർത്തികേയൻ, എം.എൽ., എ. യും, ജനറൽ സെക്രട്ടറി, ചെറിയാൻ ഫിലിപ്പും
ഒരു പത്രസമ്മേളനത്തിൽ.

''യൂത്ത്കോൺഗ്രസ്സുകാർ മന്ത്രിമാരെ ഇങ്ങനെ താറടിക്കുന്നതു് ചീപ്പ് പബ്ലിസിററിക്ക് വേണ്ടിയാണ്. ആത്മാർത്ഥതയുണ്ടെങ്കിൽ അഴിമതിക്കാരായ മന്ത്രിമാരുടെ പേരുവിവരം അവർ വെളിപ്പെടുത്തണം.''

— എൻ. ഡി. പി. യുവജനവിഭാഗം (കുറുപ്പ് ഗ്രൂപ്പ്)

''മൈതാനത്തു ചെന്നുനിന്നും പത്രപ്രസ്താവനവഴിയും മന്ത്രിമാർക്കെതിരെ ഇങ്ങനെ ആരോപണം ഉന്നയിക്കുന്ന യൂത്ത് കോൺഗ്രസ് നിലപാട് ശരിയല്ല. ഈ പ്രവണത നല്ലതല്ല. മേലിൽ അതു് അനുവദിക്കുന്നതല്ല.''

—മുഖ്യമന്ത്രി കെ. കരുണാകരൻ.

''യൂത്ത്കോൺഗ്രസ്സിൻെറ അഭിപ്രായപ്രകടനങ്ങൾ പലപ്പോഴും പലർക്കും രസിക്കാറില്ല. എന്നാൽ പിന്നീട് അവർ ഞങ്ങൾ പറയുന്നതു് ശരിയാണെന്ന് സമ്മതിച്ചിട്ടുള്ള ചരിത്രമുണ്ട്. അതുകൊണ്ട് ഈ പ്രതിഷേധങ്ങളൊന്നും ഞങ്ങൾ കാര്യമാക്കാറില്ല.''

—കെ. എസ് യു. (ഐ)
പ്രസിഡൻറ് പി. ടി. തോമസ്.

''വളർന്നുവരുന്ന ദുഷിച്ച പ്രവണതകൾക്കെതിരെ യൂത്ത്കോൺഗ്രസ് ശബ്ദിക്കുന്നതിൽ അപാകതയോ അനൗചിത്യമോ ഇല്ല.''

കെ. പി. സി. സി. ജനറൽ
സെക്രട്ടറി വി. എം. സുധീരൻ.

* * *

''ലീഗ് മന്ത്രിസഭ വിടുകയില്ല.''

—മദ്രാസിൽ നടന്ന ഇന്ത്യൻ യൂണിയൻ മുസ്ലീം ലീഗ് ദേശീയ കൗൺസിൽ യോഗത്തിനുശേഷം വിവിധ ദിനപത്രങ്ങൾ.

''അവർ നിൽക്കുന്നിടത്തു് ഉറച്ചു നിൽക്കുന്നവരാണ്. അവർ അങ്ങനെയങ്ങു പിന്മാറുകയില്ല.''

മുഖ്യമന്ത്രി കെ. കരുണാകരൻ.

* * *

''കോട്ടയം, ഇടുക്കി ലോകസഭാ സീററുകൾ കേരളാ കോൺഗ്രസ്–(എം) ന് വേണം.''

—കേരളാ കോൺഗ്രസ്
(എം) ചെയർമാൻ
ഒ. ലൂക്കോസ്.

''ഇടുക്കി ഞങ്ങൾ കഴിഞ്ഞ തവണ മത്സരിച്ച സീററാണ്. അതു് ഇത്തവണയും ഞങ്ങൾക്കു തന്നെ വേണം.''

ഡോ: കെ. സി. ജോസഫ്
കേരളാ കോൺഗ്രസ് (ജെ)
ജനറൽ സെക്രട്ടറി.

''പഴയ സീററുകൾ തന്നെ വേണമെന്ന അവരുടെ വാദത്തിൽ കഴമ്പില്ല. ലോകസഭാ സീററു വിഭജനക്കാര്യം ഞങ്ങൾ പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയെ നേരിട്ടു കണ്ട് ചർച്ചചെയ്യും.''

—ഒ. ലൂക്കോസ്.

''രാജ്യത്തിൻെറ നേതാവായി ഇന്ദിരാഗാന്ധിയെ അംഗീകരിക്കുന്ന പാർട്ടികളും നേതാക്കളും അവരുടെ പ്രശ്നങ്ങൾ ഇന്ദിരാഗാന്ധിയെ ചെന്നുകണ്ട് ചർച്ച ചെയ്യും. ആ സത്യം അംഗീകരിക്കാൻ ബുദ്ധിമുട്ടുള്ളവർ ഡെൽഹിക്ക് പോകുകയുമില്ല''

—മുഖ്യമന്ത്രി കെ. കരുണാകരൻ.

* * *

''കൂടുതൽ പോളിടെക്നിക്കുകളും എൻജിനീയറിങ് കോളേജുകളും സ്വകാര്യ മേഖലയിൽ സ്ഥാപിക്കുന്നതാണ്''

—വിദ്യാഭ്യാസമന്ത്രി– ടി. എം.
ജേക്കബ്ബ്.

''സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്വകാര്യ മേഖലയിലും ആകാം''

–മുഖ്യമന്ത്രി കെ. കരുണാകരൻ.

''പൊതുമേഖലയെ സംരക്ഷിക്കേണ്ട മന്ത്രിമാരും സർക്കാരും സ്വകാര്യ മേഖലയുടെ വക്താക്കളും പ്രചാരകരുമായി തരംതാഴ്ന്നിരിക്കുകയാണ്''

–കെ. എസ്. യു–(ഐ:–
പ്രസിഡൻറ് പി.ടി. തോമസ്.

* * *

''സംസ്ഥാന ധനകാര്യവകുപ്പിൻെറ അഭ്യാസപ്രകടനങ്ങൾ സംസ്ഥാനത്തെ സാമ്പത്തികമായി താറുമാറാക്കിയിരിക്കുകയാണ്''

കേരളാ കോൺഗ്രസ്–ജെ. ജനറൽ സെക്രട്ടറി ഡോ: കെ.സി. ജോസഫ്

''റവന്യൂവകുപ്പുമന്ത്രി പി.ജെ. ജോസഫാണ് 150–കോടി രൂപയുടെ റവന്യൂ റിക്കവറി നടപടികൾ സ്റ്റേ ചെയ്തിരിക്കുന്നതു്''

–കേരളാകോൺഗ്രസ് (എം)
ചെയർമാൻ ഒ. ലൂക്കോസ്.

* * *

''വിദ്യുച്ഛക്തി ബോർഡ്, സംസ്ഥാനത്തു് മൂന്നൂറ് ജൂനിയർ എൻജിനീയർ ഓഫീസുകൾ പുതുതായി തുറക്കും.''

—മന്ത്രി ആർ. ബാലകൃഷ്ണപിള്ള.

''നിലവിലുള്ള ഓവർസിയർ ഓഫീസുകളുടെ പേരു് ജൂനിയർ എൻജിനീയർ ഓഫീസുകൾ എന്നാക്കിമാററുമെന്നേ അതിനർത്ഥമുള്ളു. മന്ത്രിയുടെ പ്രസ്താവന പ്രചാരണത്തിനുവേണ്ടിയുള്ള വെറും തട്ടിപ്പാണ്.''

ഇലക്ട്രിസിററി ബോർഡ് തൊഴിലാളി യൂണിയൻ (എസ്.) ജനറൽ സെക്രട്ടറി എം. എസ്. റാവുത്തർ,

* * *

''മുസ്ലീം ലീഗിൻെറയും ന്യൂനപക്ഷങ്ങളുടേയും അവശതകളും ആവശ്യങ്ങളും ഗവണ്മെൻറ് ഗൗരവമായി പരിഗണിക്കണം.''

—പി. സീതിഹാജി.

''സിമൻറ് കേസ്സ് അന്വേഷണത്തിൽ യാതൊരു വിട്ടുവീഴ്ചയും ഇല്ല.''

—മുഖ്യമന്ത്രി കെ. കരുണാകരൻ.